# കലാകൗമുദി

മേയ് 26, 1996 **1080** വില: 7 രൂപ





മുഖചിത്രം–
ഫോട്ടോ : ശ്രീ. അനിൽ ദിവാകർ
ഡിസൈൻ – ശ്രീ. ഭട്ടതിരി

നരേന്ദ്രൻ

# കോൺഗ്രസ് തീർന്നു



**കോ**ൺഗ്രസ്സിൽ റാവുയുഗം അവസാനിച്ചു. ഒപ്പം നൂറുകൊല്ലം പഴക്കമുള്ള കോൺഗ്രസ്സും അവസാനിച്ചു. കഴിഞ്ഞ അഞ്ചുകൊല്ലത്തിനകത്ത് നരസിംഹറാവു കോൺഗ്രസ്സിനെ മാത്രമല്ല നശിപ്പിച്ചത് ജനാധിപത്യത്തിന്റെ കഴുത്തുപിടിച്ചു ഞെരിക്കുകയും രാഷ്ട്രീയ നീതിയെ കാറ്റിൽപ്പറത്തുകയും ചെയ്തു. ഈ അഞ്ചുവർഷങ്ങളെ സംഹാരത്തിന്റെ കാലഘട്ടമെന്നുതന്നെ പറയാം. ആകെ റാവു ചെയ്തത് ചില സാമ്പത്തിക പരിഷ്കാരങ്ങൾ അവതരിപ്പിക്കുകയാണ്. പക്ഷേ, ഈ സാമ്പത്തിക പരിഷ്കാരങ്ങൾ പല അഴിമതി വിവാദങ്ങളുമുയർത്തി. ഈ വിവാദങ്ങളിൽ മിക്കതിലും റാവു നേരിട്ടും അല്ലാതെയും ഭാഗഭാക്കാവുകയും ഉൾപ്പെടുകയും ചെയ്തു.

കോൺഗ്രസ്സിലെ ഒരു കൂട്ടരുടെ സഹായത്തോടെയും ചില പ്രാദേശികപ്പാർട്ടികളുടെ പിന്തുണയോടെയും കേന്ദ്രത്തിൽ സർക്കാരുണ്ടാക്കുമെന്ന അവകാശവാദവുമായി ബി. ജെ. പി മുന്നോട്ടുപോവുകയാണ്. ഈ അവകാശവാദം എന്തിന്റെ ബലത്തിലാണ് നടത്തുന്നതെന്നു നമുക്കറിയാം. അധികാരം കോടികളിലൂടെയെന്നതാണ് ഈ അവകാശവാദത്തിന്റെ തത്വശാസ്ത്രം. കോടികൾ നൽകി എം.പിമാരെ വിലയ്ക്കു വാങ്ങും. ഇതേ കളിയാണ് നരസിംഹറാവുവും കളിച്ചത്. അങ്ങനെ കളിച്ചാണ് ന്യൂനപക്ഷമായ കോൺഗ്രസ്സിനെ നരസിംഹറാവു അല്പം തടിപ്പിച്ചത്. ബി. ജെ.പിയുടെ നേതൃത്വത്തിൽ കേന്ദ്രത്തിൽ രൂപം കൊള്ളുമെന്ന് പറയപ്പെടുന്ന കൂട്ടുമുന്നണി സർക്കാരിനെക്കുറിച്ച് ആലോചിക്കാം. ഇങ്ങനെയൊരു സർക്കാരിനെക്കുറിച്ച് ബി. ജെ. പിക്ക് ചിന്ത ഉണ്ടായതുതന്നെ റാവു കോൺഗ്രസ്സിന്റെ രഹസ്യസഹായം ലഭിക്കുമെന്ന് ബോധ്യം വന്നതുകൊണ്ടാണ്. ദേശീയമുന്നണി - ഇടതുപക്ഷ സഖ്യത്തിന് ഇരുന്നൂറിലധികം എം.പിമാരെ ലഭിക്കുകയില്ല എന്നായിട്ടുള്ള നിലയ്ക്ക് അത്തരമൊരു ഗവൺമെന്റിനെക്കുറിച്ച് ഇവിടെ ആലോചിക്കേണ്ടതില്ലല്ലോ.

എന്തായാലും ഒരു കാര്യം തീർച്ചയാണ്. ഏതു തരത്തിലുള്ള കൂട്ടുമുന്നണി ഗവൺമെന്റ് കേന്ദ്രത്തിൽ അധികാരത്തിൽ വന്നാലും അവയ്ക്കൊന്നിനും ഒന്നോ ഒന്നരയോ കൊല്ലത്തെ ആയുസ്സിനപ്പുറമുണ്ടാവില്ല. കേന്ദ്രത്തിൽ മൂന്നുകൂട്ടുമുന്നണി സർക്കാരുകളാണ് ഇതിനുമുമ്പുണ്ടായത്. മൂന്നും പൊളിഞ്ഞുവീണത് കൂട്ടുകക്ഷികൾക്കകത്തെ അഭിപ്രായവൈരുദ്ധ്യങ്ങളും തർക്കങ്ങളും കാരണമാണ്. കോൺഗ്രസ് അധ്യക്ഷസ്ഥാനത്തുനിന്ന് റാവുവിനെ നീക്കം ചെയ്യുകയാണെങ്കിൽ, കോൺഗ്രസ് മറ്റൊന്നായി തീരും. ആ കോൺഗ്രസ്സിന് ഒരു കൂട്ടുമുന്നണി സർക്കാരിനുവേണ്ടിയുള്ള വിജയക്കളി കളിക്കാൻ കഴിയും.



എന്നുപറഞ്ഞാൽ കേന്ദ്രത്തിൽ വരാവുന്ന ഏതു കൂട്ടുമുന്നണി മന്ത്രിസഭയിലും ശക്തമായ ഒരു പങ്കുവഹിക്കാൻ കഴിയുന്ന രാഷ്ട്രീയ കക്ഷി കോൺഗ്രസ് തന്നെയാണ്. ഏതു കൂട്ടുകക്ഷി മന്ത്രിസഭയേയും താഴെ വലിച്ചിറക്കാനും കഴിയുന്ന കക്ഷി കോൺഗ്രസ് തന്നെയാണ്. ഏറ്റവും ഒടുവിലത്തെ അവസ്ഥയനുസരിച്ച് റാവു കോൺഗ്രസ് അധ്യക്ഷസ്ഥാനത്തുനിന്നും നേതൃസ്ഥാനത്തുനിന്നും നീക്കം ചെയ്യപ്പെടേണ്ട ഒരാളാണെന്ന വാദം വളരെ ശക്തമായി തന്നെ കോൺഗ്രസ്സിനകത്ത് ജന്മം കൊണ്ടിട്ടുണ്ട്. കോൺഗ്രസ്സിനു നേരെ നടത്തുന്ന കാര്യത്തിൽ കോൺഗ്രസ് അദ്ധ്യക്ഷൻ എന്ന നിലയിലും പ്രധാനമന്ത്രി എന്ന നിലയിലും ദയനീയമായി പരാജയപ്പെട്ട ഒരാളാണ് നരസിംഹറാവു. പല അഴിമതിക്കേസുകളിലും, ഉൾപ്പെട്ട പതിനാറിലധികം മന്ത്രിമാരെ കഴിഞ്ഞ രണ്ടുമൂന്നു വർഷത്തിനിടയിൽ റാവുവിന് തന്റെ മന്ത്രിസഭയിൽ നിന്ന് പുറത്താക്കേണ്ടിവന്നു. ഏറ്റവും ഒടുവിലത്തേത് ഹവാലാ കേസ് ആണ്. നിരവധി വിവാദങ്ങളുയർത്തിയ ജെയിൻ ഡയറി, ആ ഡയറിയിൽ പ്രധാനമന്ത്രി നരസിംഹറാവു കൂടി ഉണ്ടെന്ന് വളരെ വ്യക്തമായി തന്നെ സാക്ഷ്യപ്പെടുത്തി.

എം.പിമാരെ വിലക്കുവാങ്ങുന്ന കച്ചവടത്തിനുപയോഗിക്കാൻ വേണ്ടി മൂന്നരക്കോടി രൂപ താൻ ഇന്ത്യൻ പ്രധാനമന്ത്രി നരസിംഹറാവുവിന് നല്കിയിട്ടുണ്ടെന്ന് സാക്ഷാൽ എസ്.കെ. ജയിൻ സി.ബി. ഐയോട് തുറന്നുപറയുകയുമുണ്ടായി. ഹവാലാക്കേസിനോ സെന്റ് കിറ്റ്സിനോ സുപ്രീംകോടതിയിൽ തിരശ്ശീല വീണിട്ടില്ല. അവിടെ ഈ അഴിമതിക്കേസുകളുടെ വിസ്താരം തുടരുക തന്നെ ചെയ്യും. ഇപ്പോൾ റാവു അധികാരത്തിനു പുറത്താണ്. മേല്പറഞ്ഞ കേസുകളെ മുൻനിർത്തി അദ്ദേഹത്തെ സി.ബി. ഐ ചോദ്യം ചെയ്യുമെന്ന കാര്യത്തിൽ സംശയമില്ല. അദ്ദേഹത്തിനെതിരെ പുതിയ ചാർജ്ജ് ഷീറ്റ് ഫയൽ ചെയ്യപ്പെടുമെന്നാണ് ഏറ്റവും ഒടുവിലത്തെ വിവരം.

കോൺഗ്രസ്സ് ഇന്ന് അതിന്റെ ചരിത്രത്തിലെ ഏറ്റവും വിഷമം പിടിച്ച ഒരു ഘട്ടത്തിലാണ്. കോൺഗ്രസ്സിന് ഈ വിഷമവൃത്തത്തിൽ നിന്നും എങ്ങനെയെങ്കിലും പുറത്തുകടക്കേണ്ടതുണ്ട്. ഇവിടെയാണ് രാജീവിന്റെ വിധവയായ സോണിയയുടെ പ്രസക്തി. സോണിയ കോൺഗ്രസ് രാഷ്ട്രീയത്തിലേക്ക് വരുന്നുവെന്ന തോന്നൽ ഉണ്ടായാൽ മതി ഏറെ എം.പിമാരും എ. ഐ. സി.സിയുടെ ഔദ്യോഗിക ഭാരവാഹികളും സോണിയയുടെ പിന്നിൽ അതിദ്രുതം അണിനിരക്കും. അങ്ങനെയൊന്നുണ്ടാവുമ്പോൾ കോൺഗ്രസ്സിനു പുറത്തു ഇന്നു നടക്കുന്ന സർക്കാരുണ്ടാക്കാനുള്ള അവകാശവാദങ്ങളിൽ ചിലതൊക്കെ പൊളിഞ്ഞുവീഴും. സോണിയ വരുകയാണെങ്കിൽ റാവുവിനെ പുറത്താക്കേണ്ടതില്ല റാവുവിന്റെ കാലം അവസാനിച്ചോളും.

തലസ്ഥാനനഗരിയുടെ മുക്കിലും മൂലയിലും, ടെറസിലും മുറിയ്ക്കകത്തും ആലോചനകൾ നടന്നുകൊണ്ടിരിക്കുകയാണ്. പല സംഘങ്ങൾ, പല തുരുത്തുകൾ, പുതിയ പുതിയ മുന്നണിക്കാർ ഇവരുടെയെല്ലാം ചിന്തകളെ വിദേശശക്തികളും, വ്യവസായികളും സ്വാധീനിക്കുകയും തകിടംമറിക്കുകയും ചെയ്യുന്നുണ്ട്. വിദേശരാഷ്ട്രങ്ങൾ പറയുന്നത് ഒരു ദുർബല ഗവൺമെന്റ് രാജ്യത്തെ കൂടുതൽ ദുർബലപ്പെടുത്തുമെന്നാണ്, മൻമോഹൻസിംഗിന്റെ സാമ്പത്തിക ഉദാരവല്ക്കരണത്തിന്റെ നട്ടെല്ലൊടിച്ചു കളയുമെന്നാണ്. അമേരിക്കയും യൂറോപ്യൻ

(ശേഷം 49-ാം പേജിൽ)





വിജു. വി. നായർ

# പുതിയ അദ്ധ്യായം പുതിയ പാഠങ്ങൾ

**ശ്ര**ദ്ധേയമായ ഒരു ചരിത്രമാറ്റത്തിന്റെ അഴിമുഖത്താണ് ഇന്ത്യൻ രാഷ്ട്രീയ വ്യവസ്ഥിതിയെന്ന് തിരഞ്ഞെടുപ്പിനു മുമ്പുതന്നെ വ്യക്തമായിരുന്നു. ആ മാറ്റം പ്രാവർത്തികമാക്കുന്നതായി ഇപ്പോഴത്തെ ജനവിധി. ഈ മാറ്റത്തിന്റെ പശ്ചാത്തലവും പൊരുളും അറിയാത്തതാണ് പൊതുവിലുള്ള സന്ദേഹങ്ങൾക്കു കാരണം.

ഇന്ത്യൻ രാഷ്ട്രീയ വ്യവസ്ഥിതിയുടെ കാമ്പും കാതലുമായി നിലകൊണ്ട ഇന്ത്യൻ നാഷനൽ കോൺഗ്രസ് ആ സ്ഥാനത്തുനിന്ന് പാടെ എടുത്തെറിയപ്പെടുകയും ഒരു പകരക്കാരൻ ഇല്ലാതിരിക്കയും ചെയ്തിരിക്കെ ഉണ്ടാകാവുന്നത് സ്വാഭാവികമായൊരു ശൂന്യതയാണ്. ഈ ശൂന്യതയാണ് എപ്പോഴും 'സുസ്ഥിരത' പ്രതീക്ഷിക്കുന്ന രാഷ്ട്രീയപണ്ഡിതർക്കും സീഫോളജിസ്റ്റുകൾക്കും അലോസരതയുണ്ടാക്കുന്നത്.



ലല്ലുപ്രസാദ് യാദവ്

ഇന്ദിര തൊട്ട് ഇങ്ങോട്ടുള്ള കോൺഗ്രസ് അധ്യക്ഷർ ശ്രദ്ധിച്ചതത്രയും അധികാരം പിടിക്കുന്നതിലും നിലനിർത്തുന്നതിലുമാണ്. സംഘടനയുടെ കാലാനുസാരിയായ പരിഷ്കരണവും ബദലുകളോടുള്ള സമീപനതന്ത്രങ്ങളും അവരാരും ഗൗനിച്ചില്ല. വ്യാപകമായി വരുന്ന കോൺഗ്രസ്വിരുദ്ധ മനോഭാവങ്ങളെ കച്ചിയും കാടിയും കൊടുത്ത്പ്രീണിപ്പിക്കുക മാത്രമാണവർ ചെയ്തത്. സംഘടന ക്ഷയിക്കുകയും നേതൃത്വം ചികിത്സയ്ക്കു തുനിയാതിരിക്കുകയും ചെയ്തിട്ടും രാജാക്കളുടെ നഗ്നത വിളിച്ചുപറയാൻ ഒരു കുട്ടിയും പാർട്ടിയിലുണ്ടായില്ല.

വാസ്തവത്തിൽ എന്താണ് ഇന്ത്യയ്ക്കു സംഭവിക്കുന്നത്?

തൊള്ളായിരത്തി ഇരുപതുകൾ തൊട്ടേ നമ്മുടെ രാഷ്ട്രീയവ്യവസ്ഥിതിയുടെ അച്ചും അച്ചുതണ്ടും കോൺഗ്രസായിരുന്നു. കോൺഗ്രസ് എന്ന സംഘടനയല്ല ഇവിടെ ഉദ്ദേശിക്കുന്നത്. കോൺഗ്രസ് എന്ന പ്രകൃതമാണ്. ഇതിനൊരു ബദൽപ്രകൃതം ആദ്യം പ്രകടമായത് സോഷ്യലിസ്റ്റുകളുടെ വിട്ടുപോകലിലൂടെയാണ്. എന്നാൽ അല്ലാചില്ലറ കോണുകളിൽ മാത്രമേ ഈ പ്രകൃതമാറ്റത്തിനൊരു ഘടനയും രൂപവും ഉണ്ടായുള്ളൂ. അതുകൊണ്ട്, പൊതുവെ ഈ പുതിയ ബദൽ സൈദ്ധാന്തികതലത്തിലും ബൗദ്ധികതലത്തിലും ഒതുങ്ങി.

1952-ൽ ശ്യാമപ്രസാദ് മുഖർജിയാണ് കോൺഗ്രസ്ബദലിന് ആദ്യമായി ഒരു ദേശീയ ഘടനയുണ്ടാക്കിയത്. ഈ നീക്കത്തിന്റെ രാഷ്ട്രീയപ്രത്യാഘാതം കണിശതയോടെ മനസ്സിലാക്കാൻ അന്നത്തെ കോൺഗ്രസ് നേതാക്കൾക്കു കഴിഞ്ഞു. അവരതിനെ തന്ത്രപരമായി നേരിട്ട് കീഴ്പ്പെടുത്തുകയും ചെയ്തു.

ഇന്ദിരാഗാന്ധിയുടെ വരവോടെ കോൺഗ്രസിനു നഷ്ടപ്പെട്ടത് മേല്പറഞ്ഞ തിരിച്ചറിവും തജ്ജന്യമായ തന്ത്രങ്ങളുമാണ്. കൂടുതൽ ഈഗോ-സെൻട്രിക്കായ ഒരു നേതാവിനു കീഴിൽ കോൺഗ്രസിന്റെ അധഃപതനം ആരംഭിക്കുകയായിരുന്നു. ഇന്ദിരയുടെ വ്യക്തിപ്രാഭവവും ഇലക്ഷൻഗിമ്മിക്കുകളും കണ്ട് അവരുടെ ആരാധക ദാസരായി ചുരുങ്ങിപ്പോവുകയാണ് കോൺഗ്രസുകാർ ചെയ്തത്. രാജ്യതന്ത്രജ്ഞരായ മുതിർന്ന നേതാക്കളെ പിണക്കി പാർട്ടി പിളർത്തിയെടുത്ത ഇന്ദിരയിൽ നിന്നാണ് ദേശീയരാഷ്ട്രീയത്തിന്റെ അച്ചുതണ്ട് എന്ന നിലയിൽ നിന്നുള്ള കോൺഗ്രസിന്റെ പതനം ആരംഭിക്കുന്നത്.

1977ലും 1989ലും അധികാരഭ്രഷ്ടരായെങ്കിലും ആ രണ്ടുവട്ടവും ശക്തമായ പ്രതിപക്ഷ അജണ്ടകൾ മൂലമാണതു സംഭവിച്ചത്. ആദ്യം അടിയന്തരാവസ്ഥയും രണ്ടാമത് ബൊഫോഴ്സുമായിരുന്നു കോൺഗ്രസിനു വിനയായത്. എന്നാൽ ഇത്തവണ അത്തരമൊരു പ്രതിപക്ഷ യോജിപ്പോ അജണ്ടയോ ഉണ്ടായിരുന്നില്ല. സർവ്വത്ര ആശയക്കുഴപ്പം നിഴലിട്ട തെരഞ്ഞെടുപ്പായിട്ടും കോൺഗ്രസ് പരാജയപ്പെട്ടു എന്നിടത്താണ് ആ പാർട്ടിയുടെ ക്രമാനുഗതമായ അധഃപതനം വ്യക്തമാകുന്നത്.

ഇന്ദിര തൊട്ട് ഇങ്ങോട്ടുള്ള കോൺഗ്രസ് അധ്യക്ഷർ ശ്രദ്ധിച്ചതത്രയും അധികാരം പിടിക്കുന്നതിലും നിലനിർത്തുന്നതിലുമാണ്. സംഘടനയുടെ കാലാനുസാരിയായ പരിഷ്കരണവും ബദലുകളോടുള്ള സമീപനതന്ത്രങ്ങളും അവരാരും ഗൗനിച്ചില്ല. വ്യാപകമായിവരുന്ന കോൺഗ്രസ്വിരുദ്ധ മനോഭാവങ്ങളെ കച്ചിയും കാടിയും കൊടുത്ത്പ്രീണിപ്പിക്കുക മാത്രമാണവർ ചെയ്തത്. സംഘടന ക്ഷയിക്കുകയും നേതൃത്വം ചികിത്സയ്ക്കു തുനിയാതിരിക്കുകയും ചെയ്തിട്ടും രാജാക്കളുടെ നഗ്നത വിളിച്ചുപറയാൻ ഒരു കുട്ടിയും പാർട്ടിയിലുണ്ടായില്ല. വിമതരായി നടിച്ചവരൊക്കെ, യഥാർത്ഥത്തിൽ വൈയക്തികവും താൽക്കാലികവുമായ പ്രശ്നങ്ങളുടെ പേരിൽ വിമതമുഖം കാട്ടിയവർ മാത്രമാണ്. വിശാലമായ രാഷ്ട്രീയതാൽപര്യത്തിന്റെയും ദൂരക്കാഴ്ചയുടെയും അടിസ്ഥാനത്തിലുള്ള ഒരു വിമതനീക്കം കോൺഗ്രസിനുള്ളിലുണ്ടായിട്ടില്ല.

എഴുപതുകൾക്കുശേഷം വിവിധ സംസ്ഥാനങ്ങളിൽ കോൺഗ്രസ് ബദലുകൾ ഘടനാപരമാ

യും സാമൂഹികമായും ശക്തിയാർജ്ജിച്ചു. ആസ്സമിൽ ഗണസംഗ്രാം പരിഷത്ത്, തമിഴ്നാട്ടിൽ ദ്രാവിഡകക്ഷികൾ, പഞ്ചാബിൽ അകാലിപ്പാർട്ടികൾ. ആന്ധ്രയിൽ തെലുങ്കുദേശം, ഹിന്ദിബെൽറ്റിൽ പിന്നോക്കവിഭാഗക്കാരുടെ സംഘടനകൾ. തുടങ്ങി ഒട്ടുമിക്ക പ്രദേശങ്ങളിലും കോൺഗ്രസ് ബദലുകൾ പുഷ്ടിപ്പെട്ടു. അവയോടൊക്കെ ക്രിയാത്മകമായി പ്രതികരിക്കാൻ കഴിയുന്ന നേതൃത്വമില്ലാതെ പോയതു മാത്രമല്ല കോൺഗ്രസിന്റെ പ്രശ്നം. അതതു പ്രാദേശികഘടകങ്ങൾക്ക് നയസമീപനങ്ങളിൽ വേണ്ട സ്വാതന്ത്ര്യം അനുവദിക്കാത്തതുമൂലം പല ബദലുകളുടെയും ആശ്രിതരായി നിൽക്കാൻ കോൺഗ്രസ് നിർബന്ധിതമായി. ഉൾപ്പാർട്ടി ജനാധിപത്യം ഉയർത്തിപ്പിടിക്കെത്തന്നെ, സംഘടനയ്ക്കുള്ളിൽ അതൊരു മിഥ്യയായി കിടന്നു. അഭിപ്രായസ്വാതന്ത്ര്യവും വിയോജിക്കാനുള്ള സ്വാതന്ത്ര്യവുമാണ് ഉൾപ്പാർട്ടി ജനാധിപത്യമെന്ന പ്രചരണം തന്നെ പല കോൺഗ്രസ് നേതാക്കളും നടത്തി. വാസ്തവത്തിൽ, ക്രിയാത്മകവും കാലികവുമായ ചിന്തയ്ക്കും പ്രവർത്തനത്തിനുമുള്ള സ്വാതന്ത്ര്യമാണ് സംഘടനയ്ക്ക് ജനാധിപത്യ പ്രകൃതമുണ്ടാക്കുക എന്ന യാഥാർത്ഥ്യം പാർട്ടിക്കുള്ളിൽ അവഗണിക്കപ്പെട്ടു.



താക്കറെ

പ്രാദേശികബദലുകൾ ദേശീയാടിസ്ഥാനത്തിലേക്കു വിപുലപ്പെടാതിരുന്നതുകൊണ്ട് കോൺഗ്രസ് നേതൃത്വം ഉദാസീനരായി തുടർന്നു. ബി ജെ പിയും ദേശീയ മുന്നണിയും ഉരുത്തിരിഞ്ഞതോടെയാണ് ഈ ഉദാസീനതയുടെ ക്ഷിപ്രഫലങ്ങൾ കണ്ടുതുടങ്ങിയത്. രാഷ്ട്രീയാജണ്ടകൾ കോൺഗ്രസിനു വഴങ്ങാതായി. പ്രതിപക്ഷത്തിന്റെ അജണ്ടകളിലായി ദേശീയ രാഷ്ട്രീയം. ഇവ്വിധം ഇന്ത്യൻ രാഷ്ട്രീയത്തിലെ സൂര്യൻ ഒരു സാധാരണ ഗ്രഹമായി മാറുകയും കേന്ദ്രസ്ഥാനത്തേയ്ക്ക് മറ്റാരും വരാതിരിക്കുകയും ചെയ്തിരിക്കെ സൗരയൂഥത്തിന്റെ ഗുരുത്വകേന്ദ്രം ഇല്ലാതായി. ഒരു ഗ്രാൻഡ്നിഗോഷ്യേറ്ററുടെ അഭാവംമൂലം ഗ്രഹങ്ങൾ പരസ്പരം ആകർഷണ– വികർഷണങ്ങൾക്കു നിർബന്ധിതരാവുന്നു. ബഹുമുഖവും ബഹുതലവുമായ ഈ വലികളാണ് പുതിയ തെരഞ്ഞെടുപ്പോടെ ദൃശ്യമാകുന്നത്.



ജ്യോതിബസു

ദേശീയകക്ഷികൾക്ക് ആർക്കും തന്നെ ദേശീയനിയന്ത്രണം സാധ്യമല്ലാത്ത സ്ഥിതിയിൽ ഇതാദ്യമായി പ്രാദേശികകക്ഷികൾക്ക് കേന്ദ്രസ്ഥാനം ലഭിക്കുന്നു. എന്നാൽ വ്യത്യസ്തവും പലപ്പോഴും വിപരീതവുമായ താല്പര്യങ്ങളും ധാരണകളുമുള്ള പ്രാദേശിക ശക്തികൾക്ക് ഒരു ഗുരുത്വകേന്ദ്രമാകാൻ സാധ്യമല്ല. അതുകൊണ്ടുതന്നെ ദേശീയരാഷ്ട്രീയത്തിന് നിരവധി ഗുരുത്വകേന്ദ്രങ്ങളുണ്ടാവുന്നു. ഇവയുടെ സംഘർഷമാണ് ഇന്ത്യൻ ജനാധിപത്യത്തിന്റെ പുതിയ അവസ്ഥ.

**ദേശീയകക്ഷികൾക്ക് ആർക്കും തന്നെ ദേശീയനിയന്ത്രണം സാധ്യമല്ലാത്ത സ്ഥിതിയിൽ ഇതാദ്യമായി പ്രാദേശികകക്ഷികൾക്ക് കേന്ദ്രസ്ഥാനം ലഭിക്കുന്നു.**



കാൻഷിറാം

ഈ അവസ്ഥയിൽ, നിരവധി പ്രാദേശികശക്തിധ്രുവങ്ങൾ ഇപ്പോഴേയുണ്ട്. ബഹുജൻസമാജ് പാർട്ടി, സാമന്തപാർട്ടി,. ഗോവയിലെ രണ്ടു ഗോമന്തക്പാർട്ടികൾ തമിഴുനാട്ടിലെ ദ്രാവിഡകക്ഷികളും, മൂപ്പനാർ കോൺഗ്രസും, ശിരോമണി അകാലിദൾ, എ ജിപി, സമാജ്‌വാദി പാർട്ടി, ജെ.എം.എം, തെലുങ്കുദേശം, കെ.സി.പി, ഹര്യാനാവികാസ് മണ്ഡൽ, ശിവസേന, തുടങ്ങിയവ ദേശീയരാഷ്ട്രീയത്തിലെ പുതിയ ശക്തിധ്രുവങ്ങളാണ്. ഇനിയും പുതിയ പാർട്ടികൾ ഉടലെടുക്കും. ഈ ഉൽക്കകളുടെ പ്രളയത്തിൽ കക്ഷിബന്ധങ്ങൾ അസ്ഥിരമാവുമെന്നു പറയേണ്ടതില്ലല്ലോ. ഈ അസ്ഥിരത ഉൽക്കപ്പാർട്ടികളുടെ ആന്തരികഘടനയുടെ സ്വാഭാവികവിധിയാണ്. അതുപക്ഷേ ദേശീയരാഷ്ട്രീയത്തിന്റെ പ്രകൃതമായിക്കൂടി മാറുമെന്നതാണു ഗൗരവമായിട്ടെടുക്കേണ്ടത്.

ഇതിലൊന്നും അരക്ഷിതാവസ്ഥയുടെയോ പരിഭ്രമത്തിന്റെയോ കാര്യമില്ല. സുസ്ഥിരതയുടെ പേരിൽ 40 വർഷം ഭരിച്ചവരും ഭരണം മറിക്കാൻ ശ്രമിച്ചവരുമൊക്കെ രണ്ടു ദശകളിലൂടെ നമ്മുടെ ജനാധിപത്യത്തെ നയിച്ചു– ഏകധ്രുവരാഷ്ട്രീയതയും ദ്വിധ്രുവരാഷ്ട്രീയതയും. ഈ രണ്ടും പിന്നിട്ട് ബഹുധ്രുവരാഷ്ട്രീയതയിലേക്ക് രാജ്യം കടന്നിരിക്കുന്നു. രാഷ്ട്രീയപരിണാമത്തിന്റെ മൂന്നാം ദശയ്ക്ക് മുൻദശയുടെ പ്രകൃതമോ ഫലമോ തരാൻ പറ്റില്ല. പുതിയ ജനാധിപത്യരൂപങ്ങളിലേയ്ക്കുള്ള ആയലിൽ ഇത്തരം ദശകൾ പിന്നിട്ടേ മതിയാവൂ. ഇന്ത്യൻ ജനാധിപത്യം സജീവമായിത്തന്നെ തുടരുന്നു എന്നതാണ് ഈ സംഭവങ്ങളെല്ലാം കാണിക്കുന്നത്. മറ്റെന്തൊക്കെ ബുദ്ധിമുട്ടുണ്ടെങ്കിലും, ജനാധിപത്യവ്യവസ്ഥിതിയുടെ ഈ ചാലകത്വം ഇന്ത്യക്കാരന് പ്രത്യാശ പകരുന്നു.ഈ തെരഞ്ഞെടുപ്പിന്റെ യഥാർത്ഥ ഫലവും അതുതന്നെ.



# ജയിച്ചതും തോറ്റതും ജനങ്ങൾ



## വി.വി. വേണുഗോപാൽ

പതിനൊന്നാം ലോക്സഭാ തിരഞ്ഞെടുപ്പിൽ യഥാർത്ഥത്തിൽ ജയിച്ചത് ആരാണ്? ജയിച്ചത് ഈ രാജ്യത്തെ ജനങ്ങളാണ്. അതിന് അവർക്ക് വഴിയൊരുക്കിക്കൊടുത്തതാര്? ടി. എൻ. ശേഷന്റെ നേതൃത്വത്തിലുള്ള തിരഞ്ഞെടുപ്പു കമ്മിഷനാണ്. ബൂത്തുപിടിത്തവും ബലപ്രയോഗവും ഭീഷണിയുമുൾപ്പെടെയുള്ള പതിവു കലാപരിപാടികൾ കാര്യമായി നടക്കാതെ പോയ ഒരു പൊതു തിരഞ്ഞെടുപ്പ്. തിരഞ്ഞെടുപ്പ് അക്രമങ്ങളും ഇക്കുറി പ്രായേണ കുറവായിരുന്നു.

ഇതെല്ലാമാണെങ്കിലും ജനങ്ങൾ സ്വതന്ത്രമായി, സ്വന്തം ഇച്ഛയ്ക്കനുസരണമായി സമ്മതിദാനാവകാശം രേഖപ്പെടുത്തിയ ഒരു തിരഞ്ഞെടുപ്പായിരുന്നു ഇതെന്ന് നെഞ്ചത്തു കൈവച്ച് നമ്മൾ ഇന്ത്യാക്കാർക്ക് പറയുവാൻ സാധിക്കുമോ? ശീലങ്ങൾ അത്ര എളുപ്പത്തിൽ അങ്ങനെ കൈവിടുവാനാകുമോ? ജാതി-മത-സാമുദായിക വികാരങ്ങൾ മനഃപൂർവം കുത്തിപ്പൊക്കി വോട്ടാക്കുവാൻ മതേതരത്വത്തിന്റെയും മതമൈത്രിയുടെയുമെല്ലാം അപ്പോസ്തലന്മാർപോലും കിണഞ്ഞു പരിശ്രമിച്ച ഒന്നായിരുന്നില്ലേ ഈ തിരഞ്ഞെടുപ്പ്? ജനങ്ങളുടെ നീറുന്ന നിത്യജീവിത പ്രശ്നങ്ങൾക്ക് ഇക്കുറിയും എന്തുകൊണ്ടോ അർഹിക്കുന്ന മുൻഗണന ലഭിക്കാതെ പോയില്ലേ? ആ നിലയ്ക്കു നോക്കുമ്പോൾ ഈ തിരഞ്ഞെടുപ്പിൽ തോറ്റതും ഇന്ത്യൻ ജനത തന്നെയല്ലേ? യു.പിയിൽ ബി.ജെ.പിയുടെ 'സവർണ്ണ-സമ്പന്ന ഹിന്ദുത്വ രാഷ്ട്രീയ'ത്തിനെതിരായ അധഃസ്ഥിത-ദുർബല ജനവിഭാഗത്തിന്റെ ഉയിർത്തെഴുന്നേല്പിന് എന്തുകൊണ്ട് സാർത്ഥകത കൈവരിക്കുവാനായില്ല? ഗാന്ധിജിയുടെ ഗുജറാത്തിലും ജാതീയത ഒരു നിർണ്ണായക ഘടകമായിരുന്നുവെന്നാണ് റിപ്പോർട്ട്. രാജസ്ഥാനിലും സ്ഥിതി വ്യത്യസ്തമായിരുന്നില്ല. കിഴക്കൻ രാജസ്ഥാനിലെ ദൗസ സീറ്റിൽ മത്സരം കേന്ദ്രമന്ത്രിയും കോൺഗ്രസ്സ്- ഐ നേതാവുമായ രാജേഷ് പൈലറ്റും ബി.ജെ.പിയിലെ കിരോരിലാൽ മീനയും തമ്മിലായിരുന്നെങ്കിലും, യഥാർത്ഥ പോരാട്ടം പൈലറ്റ് ഉൾപ്പെടുന്ന 'ഗുജ്ജാർ' സമുദായവും കിരോലിലാൽ ഉൾപ്പെടുന്ന 'മീന' സമുദായവും തമ്മിലാണെന്നും റിപ്പോർട്ടുണ്ടായിരുന്നു. പൈലറ്റിന്റെ ജയം അങ്ങനെ അധഃസ്ഥിത വിഭാഗമായ 'മീന'യുടെ പരാജയമായും ഭവിച്ചു!

ഇത്തരം സങ്കീർണ്ണതകളും സന്ദിഗ്ദ്ധതകളും തന്നെയാവാം, ആർക്കുമാർക്കും ഭൂരിപക്ഷം നൽകാത്ത അവ്യക്തമായ ജനവിധിയിൽ കലാശിച്ചത്. എന്നാൽ അവ്യക്തമായ ഈ ജനവിധിയിലും രണ്ടു കാര്യങ്ങൾ സ്പഷ്ടമായി പ്രതിഫലിക്കുന്നുണ്ടെന്നാണ് കെ.കെ. കത്യാൽ 'ഹിന്ദു' പത്രത്തിലൂടെ ചൂണ്ടിക്കാട്ടിയിരിക്കുന്നത്. കത്യാലിന്റെ വാക്കുകൾ: കോൺഗ്രസ്സ്- ഐയെ ജനങ്ങൾ തിരസ്കരിച്ചുവെന്നതിൽ വല്ല സംശയവുമുണ്ടോ? അസന്ദിഗ്ദ്ധവും പൂർണ്ണവുമാണത്. അഞ്ചുവർഷം മുമ്പ് തങ്ങൾ നേടിയ 236 സീറ്റിൽനിന്നും പാർട്ടിയുടെ സീറ്റുനില ഏതാണ്ട് അഞ്ചിൽ രണ്ടായി കുറഞ്ഞു. അധികാരത്തിലിരുന്ന വേളയിൽ അതിന്റെ സൗകര്യങ്ങൾ ഉപയോഗിച്ച് സ്വന്തം അംഗബലം വർദ്ധിപ്പിക്കുവാൻ സകലവിധ ശ്രമവും നടത്തിയിട്ടും ഭൂരിപക്ഷം നേടിയെടുക്കുവാൻ കോൺഗ്രസ്സ്-ഐക്കു സാധിച്ചില്ല. ആ ലക്ഷ്യം കൈവരിക്കുന്നതിനായി അവർ അവലംബിച്ച മാർഗ്ഗങ്ങളും ഏവർക്കുമറിവുള്ളതാണ്. ഇക്കുറി അത് (സീറ്റുകൾ) പകുതിയിലും എത്രയോ താഴെയാണ്.

ഭരണത്തിലിരുന്ന കോൺഗ്രസ്സ്- ഐയെ ഇപ്രകാരം വ്യക്തമായിത്തന്നെ തിരസ്കരിച്ച ജനത, പകരം മറ്റേതെങ്കിലുമൊരു രാഷ്ട്രീയ കക്ഷിക്ക് മുന്തിയ പരിഗണന നൽകുകയുണ്ടായിട്ടില്ലെന്നും കത്യാൽ ചൂണ്ടിക്കാട്ടുന്നു. ദേശീയ മുന്നണി-ഇട



എ.ഐ.സി.സി സമ്മേളനത്തിൽ റാവു, കരുണാകരൻ തുടങ്ങിയവർ

തുപക്ഷ സഖ്യം, ബി.ജെ.പി, കോൺഗ്രസ്സ് - ഐ എന്നീ മൂന്നു മുഖ്യ ശക്തികൾക്കും പ്രാദേശിക പാർട്ടികളുടെയും മറ്റ് ചെറിയ ഗ്രൂപ്പുകളുടെയും സഹായം തേടണമെന്ന അവസ്ഥയാണുളവായത്. ഈ ദിശയിൽ മൂവരും ശ്രമങ്ങൾ കൊണ്ടുപിടിച്ചു നടത്തുകയുമാണ്...

ജനങ്ങൾ ഒട്ടുംതന്നെ ഇഷ്ടപ്പെടുന്നില്ലെങ്കിലും രാഷ്ട്രീയ കുതിരക്കച്ചവടത്തിനാണ് ഇത് വഴിയൊരുക്കിയിരിക്കുന്നതെന്ന കയ്പേറിയ ഒരു സത്യവും നിലനില്ക്കുന്നു. " ഇന്ത്യാവോട്ട്സ് '96" തിരഞ്ഞെടുപ്പു വിശകലന പരിപാടിക്കിടയിൽ പ്രണോയ് റോയി ഈയൊരു സാദ്ധ്യത മുഖ്യ തിരഞ്ഞെടുപ്പു കമ്മിഷണർ ടി. എൻ. ശേഷന്റെ ശ്രദ്ധയിൽപ്പെടുത്തുകയുണ്ടായി. അതിനു ശേഷന്റെ പ്രതികരണമിതായിരുന്നു: തികച്ചും നിർഭാഗ്യകരമായ ഒരു സ്ഥിതിവിശേഷമാണിത്. എന്നാൽ, ഓരോ ലോക്സഭാ മണ്ഡലത്തിലെയും വോട്ടെണ്ണൽ പൂർത്തിയാക്കി ജയിച്ച സ്ഥാനാർത്ഥി ആരെന്നു പ്രഖ്യാപിക്കുന്നതോടെ തിരഞ്ഞെടുപ്പുകമ്മിഷനിൽ അർപ്പിതമായ കർത്തവ്യം നിറവേറ്റപ്പെട്ടുകഴിയുന്നു. പിന്നീടുള്ളത് ജനപ്രതിനിധികളും ജനങ്ങളുമാണ്.

കുതിരക്കച്ചവടം അവസാനിപ്പിക്കേണ്ടത് മറ്റാരുമല്ല, രാഷ്ട്രീയ കക്ഷികൾ തന്നെയാണ് എന്നർത്ഥം. എങ്ങനേയും അധികാരം പിടിച്ചെടുക്കുന്നതിനും നിലനിർത്തുന്നതിനും ആർത്തിപൂണ്ടു നടക്കുന്ന രാഷ്ട്രീയ നേതാക്കളിലെ ആ പ്രത്യേക



ജനുസ്സിൽപ്പെട്ടവർ ഇമ്മാതിരി "രാഷ്ട്രീയ സദാചാര ഗീർവാണങ്ങൾ"ക്കൊന്നും ചെവികൊടുക്കുവാൻ പോകുന്നില്ലെന്നതു സ്പഷ്ടം. എന്നാൽ, സ്വന്തം ജനപ്രതിനിധിയെ തിരഞ്ഞെടുത്ത് അയയ്ക്കുന്ന ജനങ്ങൾ ഇക്കാര്യത്തിൽ തീർത്തും നിസ്സഹായരാണെന്നു പറയുവാൻ കഴിയുമോ! ഇമ്മാതിരി വൃത്തികേടുകൾക്കൊന്നും നില്ക്കരുതെന്നും സ്വന്തം എം.പിയോട് അവർ കർക്കശമായിത്തന്നെ പറഞ്ഞാൽ അതു ചെവിക്കൊള്ളാതിരിക്കുവാൻ ആ എം.പിക്ക് ആവുമോ? ഇവിടെയും പ്രശ്നം പൂച്ചയ്ക്കാരു മണികെട്ടും എന്നതുതന്നെയാകുന്നു. ജനകീയ സംഘടനകൾക്കും പൗരാവകാശ പ്രസ്ഥാനങ്ങൾക്കും സർക്കാരേതര സംഘടനകൾക്കുമെല്ലാം ഈ ദിശയിൽ കാര്യമായി മുൻകൈ എടുക്കുവാൻ ആവും എന്ന് ചൂണ്ടിക്കാട്ടപ്പെട്ടിട്ടുണ്ട്.

പ്രധാനമന്ത്രി നരസിംഹറാവു ആന്ധ്രയിലെ നന്ദ്യാലിലും ഒറീസ്സയിലെ ബെറാംപൂരിലും വൻഭൂരിപക്ഷത്തോടെ ജയിച്ചുവെങ്കിലും, ഒപ്പം താൻ നയിക്കുന്ന കോൺഗ്രസ്സ്-ഐയുടെ ശവക്കുഴിയും തോണ്ടി എന്നതാണ് ഈ തിരഞ്ഞെടുപ്പിൽ സംഭവിച്ച മറ്റൊരു കാര്യം. റാവു പിണക്കിവിട്ട മാധവറാവു സിന്ധ്യയും ജി.കെ. മൂപ്പനാരുമെല്ലാം സ്വന്തം തട്ടകത്തിൽ തങ്ങൾക്കു വേരോട്ടമുണ്ടെന്നു സ്ഥാപിച്ച് കരുത്തരായി നില്ക്കുന്നു. റാവു അവസാനകാലത്തു പോയി ബാന്ധവം സ്ഥാപിച്ച 'പുരട്ചിതലൈവി' ജയലളിതയാകട്ടെ രജനീതരംഗമേറി, മൂപ്പനാരുടെ പിൻബലത്തിൽ പട നയിച്ച 'കലൈഞ്ജർ' കരുണാനിധിയോട് തോറ്റമ്പി കരഞ്ഞുകലങ്ങി ഭയചകിതയായി നില്ക്കുകയുമാണ്. മദ്ധ്യപ്രദേശിൽ കോൺഗ്രസ്സ്- ഐക്കുണ്ടായ കനത്ത പരാജയത്തിൽപ്പെട്ട് ദിഗ്‌വിജയ് സിംഗ് മന്ത്രിസഭ ആടിയുലയുകയാണ്. അർജ്ജുൻസിംഗ് പാർട്ടി വിട്ടതും ഹവാലാകേസുമെല്ലാം കോൺഗ്രസ്സിന് കനത്ത ദോഷമാണു ചെയ്തതെന്ന് അദ്ദേഹം കരഞ്ഞുപിടിച്ചുപറയുന്നു. പഞ്ചാബിലെയും കോൺഗ്രസ്സ്- ഐ മന്ത്രിസഭയുടെയും സ്ഥിതി ഇപ്പോൾ വ്യത്യസ്തമല്ല. കർണ്ണാടകത്തിൽ കോൺഗ്രസ്സ് - ഐയെ ജനതാദൾ നട്ടെല്ലൊടിച്ചിട്ടിരിക്കുന്നു. ബി.ജെ.പിയുടെ സ്വാധീനമേഖലകളിൽ ചെറുചലനം പോലുമുണ്ടാക്കുവാനായില്ലെന്നു മാത്രമല്ല, അവരുടെ നില മെച്ചപ്പെടുന്നതുകണ്ട് അന്തിച്ചുനില്ക്കേണ്ട ഗതികേടിലാണ് രാജ്യത്തെ ഏറ്റവുംവലിയ രാഷ്ട്രീയ പാർട്ടി എന്ന് ഊറ്റംകൊള്ളുന്നു കോൺഗ്രസ്സ് - ഐ.

ഒറ്റയ്ക്കു ഭൂരിപക്ഷം നേടി ചെങ്കോട്ടയിൽ കാവിക്കൊടി പാറിക്കുക എന്ന സ്വപ്നം സാക്ഷാത്കരിക്കാൻ ഇനിയും എത്രയോ കാതം സഞ്ചരിക്കേണ്ടിയിരിക്കുന്നുവെന്ന് ബി.ജെ.പിയെ ബോദ്ധ്യപ്പെടുത്തിക്കൊടുത്തിരിക്കുകയുമാണ് ഈ തിരഞ്ഞെടുപ്പ്. 'അച്ചടക്കമുള്ള കേഡർ പാർട്ടി' എന്ന് അഭിമാനം കൊണ്ടിരുന്ന അവരും കോൺഗ്രസ്സിൽ നിന്നും വലിയ വ്യത്യാസമൊന്നുമില്ലെന്നാണ് ഗുജറാത്തിലെ കേശുഭായ്-വഗേല പോര് സാക്ഷ്യപ്പെടുത്തിയിരിക്കുന്നത്. ഗുജറാത്ത് ബി.ജെ.പി ഘടകത്തിലെ വിശ്വഹിന്ദു പരിഷത്ത്- ആർ. എസ്. എസ് ഗ്രൂപ്പും മറുവിഭാഗവും തമ്മിലുള്ള ചേരിപ്പോരിന്റെ ഭാഗമായി കേശുഭായ് പട്ടേൽ അനുകൂലികൾ വിമതനേതാവ് ശങ്കർസിംഗ് വഗേലയെ തറപറ്റിച്ച കാഴ്ചയാണുണ്ടായത്. ഇനി, ഇപ്പുറത്ത് ജനതാദളിന്റെ കാര്യത്തിലാണെങ്കിൽ പ്രസ്ഥാനത്തിന് അഖിലേന്ത്യാ തലത്തിൽ വേരോട്ടമുണ്ടാക്കിയെടുക്കാൻ അവർ ഇനിയും മിനക്കെട്ടിട്ടില്ലെന്നു മാത്രമല്ല, "നാലാളുണ്ടെങ്കിൽ അഞ്ചഭിപ്രായം ഉറപ്പ്" എന്ന ആ പഴയ സോഷ്യലിസ്റ്റ് പ്രശ്ന പരിസര"ത്തിൽനിന്നും ഇതേവരെ മോചിതരായിട്ടുമില്ല. കഴിവുറ്റ നേതാക്കളുടെ അഭാവമോ അണികളില്ലായ്മയോ അല്ല, മറിച്ച്, നേതാക്കൾ തമ്മിലുള്ള 'ഈഗോ ക്ളാഷ്' ആണ് ഇവരെ വിടാതെ പിന്തുടരുന്ന ശാപം. ഇടതുപക്ഷമാകട്ടെ, 'ഇന്ത്യൻ പാത'യിൽ അങ്ങിങ്ങായി ഇപ്പോഴും ചെറുസാന്നിദ്ധ്യമറിയിച്ചു നില്ക്കുകയുമാണ്. അവർക്കുമുണ്ട് ഇനിയും ഏറെ മൈലുകൾ താണ്ടുവാൻ...


**Just Arrived!**

1. THE INDIAN ECONOMY: CRISIS RESPONSE AND PROSPECTS
A. Vaidyanadhan Rs. 50.00
2. HAS SEMANTICS RESTED ON A MISTAKE? AND OTHER ESSAYS
Howard Wettstien Rs. 582.55
3. THE AESTHETICS AS THE SCIENCE OF THE LINGUISTICS IN GENERAL
Benedetto Croce Rs. 688.95
4. ACTS OF IDENTITY : CREOL-BASED APPROACHES TO LANGUAGE AND ETHNICITY
R. B. Le Page & Andree Tabouret-Keller Rs. 375.00
5. STATE AND CIVIL SOCIETY: EXPLORATIONS IN POLITICAL THEORY
Neera Chandhoke Rs. 325.00
6. MARXIST THEORY AND NATIONALIST POLITICS : THE CASE OF COLONIAL INDIA
Sanjay Seth Rs. 275.00
7. SOCIETY IN ANCIENT INDIA
Suresh Chandra Banerji Rs. 395.00
8. ANCIENT INDIAN COINAGE
Rekha Jain Rs. 350.00

**D. C. BOOKS**

Karimpanal Statue Avenue Statue Junction
Thiruvananthapuram - 695 001 Phone/Fax: 0471 - 77693

CREDIT CARDS ACCEPTED OPEN ON SUNDAYS 1 to 8 pm






കെ. ബാലചന്ദ്രൻ

# കേരളം രക്ഷപ്പെട്ടു

> നാട്ടുകാർ നാലു വോട്ടു കൊടുക്കാമെന്നു വിചാരിച്ചാലും കരുണാകരന്റെയും ആന്റണിയുടെയും ചേകവന്മാർ അടുക്കളവാതിലിലൂടെ ചെന്നുകയറി 'അയ്യോ അവന് വോട്ട് കൊടുത്തേക്കല്ലേ, അവൻ തെമ്മാടിയാണ് പോക്കിരിയാണ്' എന്നുതുടങ്ങി നൂറു കുറ്റങ്ങളും കുറവുകളും നിരത്തിയാൽ പിന്നെങ്ങനെ കോൺഗ്രസ്സുകാരൻ ജയിക്കും.

യുദ്ധം കഴിഞ്ഞു. കബന്ധങ്ങൾ ആർത്തലച്ചു നടക്കുകയാണ്. മോഹിച്ച വിജയം ലഭിക്കാത്തതിലെ, അമർഷവും വേദനയും മാനസിക വിഭ്രാന്തിയുമൊക്കെ കൂടിച്ചേർന്ന് യു. ഡി. എഫ് നേതാക്കളെക്കൊണ്ട് പരസ്പരം പുലഭ്യം പറയിക്കുകയാണ്. തോറ്റമ്പി പടനിലത്തിൽ ചോര ഒഴുകിക്കൊണ്ടിരിക്കുമ്പോഴും പാളയത്തിലെ പട തുടരുകയാണ്. പടനായകർ ഊരിയ വാൾ ഉറയിലിടുന്ന മട്ടില്ല.

ഒരു യുദ്ധം കഴിഞ്ഞിടത്തുനിന്ന് മറ്റൊരു യുദ്ധം ആരംഭിക്കുകയാണ്. സാമ്രാജ്യങ്ങൾ വെട്ടിപ്പിടിക്കാൻ നടന്ന പടയോട്ടങ്ങളിൽ ചക്രവർത്തിമാർ കാണിച്ച നേരും മുറയും പോലും ഇവിടത്തെ യുദ്ധത്തിൽ കാണുന്നില്ല. യുദ്ധത്തിന് കണ്ണും ഹൃദയവുമില്ല എന്ന ചൊല്ലാണ് വ്യക്തികളാൽ നയിക്കപ്പെടുകയും വ്യക്തികൾക്കുവേണ്ടി നിലനിറുത്തപ്പെടുകയും ചെയ്യുന്ന സംസ്ഥാന കോൺഗ്രസ്സിലെ ഗ്രൂപ്പുകളെ നയിക്കുന്നത്.

യു. ഡി. എഫിന് 59 സീറ്റു ലഭിച്ചു. 12 സീറ്റുകൂടി ലഭിച്ചിരുന്നെങ്കിൽ ഭൂരിപക്ഷമാകുമായിരുന്നു. മുള്ള്, മുരട്, മൂർഖൻ പാമ്പിന്റെവരെ സഹായം തേടിയ യു. ഡി. എഫിന് ഒരു വിജയം വളരെ അകലെയല്ലായിരുന്നു. എന്നിട്ടും എന്തേ എൽ. ഡി. എഫ് ജയിച്ചു. കാരണങ്ങൾ അനവധിയുണ്ട്, രാഷ്ട്രീയവും അല്ലാത്തവയുമായി. ആദ്യത്തെ നാലു വർഷവും പിന്നീടുള്ള ഒരു വർഷവും ഭരിച്ചവർ വരുത്തിവച്ചതും ചെയ്തുവച്ചതുമായ ഓരോന്ന് തിരഞ്ഞെടുപ്പിൽ ഒരു ശാപംപോലെ അവരുടെ മേൽ വന്നുവീണു. അങ്ങനെയൊന്നും സംഭവിക്കില്ലെന്ന് വിശ്വസിച്ചാണ് യു. ഡി. എഫ് നേതാക്കൾ തിരഞ്ഞെടുപ്പിനെ നേരിട്ടത്. ആന്റണിയും കരുണാകരനും എന്തിനു പറയുന്നു ചെറിയാൻ ഫിലിപ്പ് പോലും ആത്മാർത്ഥമായി വിശ്വസിച്ചിരുന്നു ചെറിയ ഭൂരിപക്ഷത്തിലെങ്കിലും ജയിച്ചുവരാൻ കഴിയുമെന്ന്. വോട്ട് എണ്ണിത്തുടങ്ങി ആദ്യറൗണ്ട് കഴിഞ്ഞപ്പോൾ കാറ്റ് ഇടത്തോട്ടാണെന്ന് എല്ലാവരും പറഞ്ഞപ്പോഴും എ.കെ. ആന്റണിയും കരുണാകരനും വയലാർ രവിയും ടി.വിക്കാരോട് പറഞ്ഞു: ഇല്ല, ഒന്നും സംഭവിക്കില്ല. അടുത്ത റൗണ്ട് കഴിയട്ടെ അപ്പോൾ കാണാം. കളഞ്ഞുപോയ കളിപ്പാട്ടം ഇപ്പോൾ തിരിച്ചുകിട്ടുമെന്നു പ്രതീക്ഷിച്ച് തോട്ടിറമ്പിൽ കാത്തിരിക്കുന്ന കൊച്ചുകുട്ടിയെപ്പോലെ യു. ഡി. എഫ് നേതാക്കൾ ഓരോ കെട്ടു പൊട്ടിക്കുമ്പോഴും അതിലൂടെ ജയിച്ചുകയറാമെന്ന് മോഹിച്ചിരുന്നു.

വോട്ടുകുത്തിയ ദിവസവും അതിനുമുമ്പും കൂടെനിന്നവനെ കെ.കരുണാകരന്റെതന്നെ വാക്കുകൾ കടമെടുത്താൽ 'പിന്നിൽനിന്നും മുന്നിൽനിന്നും കുത്തിയ' കാര്യം സൗകര്യപൂർവ്വം വിസ്മരിച്ചുകൊണ്ടായിരുന്നു അവസാന നിമിഷത്തിലെ അവകാശവാദവും വീമ്പുപറച്ചിലും. നാട്ടുകാർ നാലു വോട്ടു കൊടുക്കാമെന്നു വിചാരിച്ചാലും കരുണാകരന്റെയും ആന്റണിയുടെയും ചേകവന്മാർ അടുക്കളവാതിലിലൂടെ ചെന്നുകയറി 'അയ്യോ അവന് വോട്ട് കൊടുത്തേക്കല്ലേ, അവൻ തെമ്മാടിയാണ് പോക്കിരിയാണ്' എന്നുതുടങ്ങി നൂറു കുറ്റങ്ങളും കുറവുകളും നിരത്തിയാൽ പിന്നെങ്ങനെ കോൺഗ്രസ്സുകാരൻ ജയിക്കും.

തൃശ്ശൂരിൽ കരുണാകരൻ തോറ്റു. ആരാ അവിടെ ജയിച്ചത്? വി.വി. രാഘവനോ? അങ്ങനെ കരുതുന്നെങ്കിൽ തെറ്റി. ജയിച്ചത് കോൺഗ്രസ്സ് തന്നെ, കോൺഗ്രസ്സിലെ ആന്റണിഗ്രൂപ്പ്.

ശരത്ചന്ദ്രപ്രസാദൊക്കെ പറയുന്നപോലെ ദേശീയ രാഷ്ട്രീയത്തിൽ ഒരു ശുക്രനക്ഷത്രം പോലെ തിളങ്ങിനിന്ന കരുണാകരന് എ ഗ്രൂപ്പ് കുഴി തോണ്ടി. 1995 മാർച്ചിൽ കരുണാകരനെ അവർ ഇവിടുന്ന് കെട്ടുകെട്ടിച്ചു. ഇപ്പോഴവർ കരുണാകരനെ വാരി തറയിലടിച്ചു. അങ്ങനെ രണ്ടാമതും കരുണാകരനെ രാഷ്ട്രീയമായി കൊല്ലാക്കൊല ചെയ്തു.

കളിപ്പിച്ചു കുളിപ്പിച്ചാണ് കരുണാകരൻ പിള്ളയെ ഇല്ലാതാക്കിയത്. മാർച്ചിന്റെ (1995) ക്രൂരത കരുണാകരന് സഹിക്കാവുന്നതിനും അപ്പുറമായിരുന്നു. ആന്റണി മുഖ്യമന്ത്രിയായി വന്ന അന്നുമുതൽ കരുണാകരന് തികട്ടിത്തുടങ്ങി. മുള്ളും മുനയും വച്ചുള്ള കരുണാകരന്റെ പ്രസംഗങ്ങളും പ്രസ്താവനകളും അവസാനം കരുണാകരനുതന്നെ പാരയായി മാറി.

നാലുവർഷംകൊണ്ട് നഷ്ടമായ ഇമേജ് ഒരു വർഷംകൊണ്ടു വീണ്ടെടുത്ത് യു. ഡി. എഫിനെ കരകയറ്റാനെന്നു പറഞ്ഞാണല്ലോ ആന്റണിയെ മുഖ്യമന്ത്രി സ്ഥാനത്തിരുത്തിയത്. അതുകൊണ്ടുതന്നെ തിരഞ്ഞെടുപ്പിൽ യു. ഡി. എഫ് തോൽക്കുകയെന്നത് കരുണാകരന്റെ ആവശ്യമായിരുന്നു; അദ്ദേഹത്തിന്റെ രാഷ്ട്രീയ നിലനില്പിന് അനിവാര്യവുമായിരുന്നു. അതു ലക്ഷ്യം വച്ചുകൊണ്ടുള്ളതായിരുന്നു കരുണാകരന്റെ ഓരോ വാക്കും പ്രവൃത്തിയും. ഇടയ്ക്ക് മുൻകൂർ ജാമ്യം എടുക്കുന്നപോലെ കരുണാകരൻ പറയുമായിരുന്നു: "ജയിച്ചാൽ അതെന്റെ മിടുക്കുകൊണ്ടല്ല, തോറ്റാൽ അത് ഞാൻ കാരണമാണെന്ന് വ്യാഖ്യാനിക്കപ്പെടും." കരുണാകരൻ കഴിഞ്ഞ ഒരു വർഷം കൊണ്ടു പറഞ്ഞ കൊള്ളിവാക്കുകളെല്ലാം എ ഗ്രൂപ്പുകാർ ഈ തിരഞ്ഞെടുപ്പിൽ കരുണാകരനെതിരെ ഉപയോഗിച്ചു. ആന്റണി മുഖ്യമന്ത്രിയായിരിക്കുന്നത് കരുണാകരന് ഇഷ്ടമില്ല എന്നതിന്റെ പൊരുൾ വിശദീകരിച്ചുകൊണ്ടുള്ള വ്യാഖ്യാനം വിശ്വാസികളുടെ മനസ്സിൽത്തന്നെ കൊണ്ടു. ആ ചതിമാനത്തിൽ നിന്ന് കരുണാകരനെ രക്ഷിക്കാൻ ബിഷപ്പ് കുണ്ടുകുളത്തിനുപോലുമായില്ല.

അച്ഛനെ മാത്രമല്ല മകനെയും ഒരു പാഠം പഠിപ്പിക്കുന്നതിനായി കോഴിക്കോടും ഇതേ തിയറി അവതരിപ്പിച്ചു. കോഴിക്കോട്ട് ലീഗുകാരും കൂടി മുരളീധരനെ ഒരു കൈ സഹായിച്ചു. അവിടംകൊണ്ടും തീർന്നില്ല. കരുണാകരന്റെ പടനായകരായിരുന്ന ടി. എച്ച്. മുസ്തഫ, പി. പി. ജോർജ്ജ്, കെ. വി. തോമസ്, വി. എസ്. വിജയരാഘവൻ, പി.ടി. മോഹനകൃഷ്ണൻ, ടി.ശരത്ചന്ദ്ര പ്രസാദ്, ചന്ദ്രമോഹൻ, കടവൂർ ശിവദാസൻ തുടങ്ങിയവരും കാലിടറിവീണതല്ല, കാലുവാരി വീഴ്ത്തിയതാണ്.

കൊടുംചതി കരുണാകരപക്ഷത്തുനിന്നുമുണ്ടായി. കോൺഗ്രസ്സിന്റെ സ്ഥാനാർത്ഥി ലിസ്റ്റ് കരുണാകരൻ വേറൊരു ലിസ്റ്റ് തയ്യാറാക്കി. ബത്തേരിയിൽ നിന്നുതുടങ്ങി പാറശ്ശാല മണ്ഡലത്തിൽ അവസാനിക്കുന്ന കുറെ സ്ഥാനാർത്ഥികളുടെ ഹിറ്റ് ലിസ്റ്റ്.

ഒരിക്കൽ കരുണാകരനോടൊപ്പം നിൽക്കുക




യും അനർഹമായതുപോലും സ്വന്തമാക്കുകയും പിന്നീട് പ്രതിസന്ധി ഘട്ടത്തിൽ അദ്ദേഹത്തെ തള്ളിപ്പറയുകയും ചെയ്തവരെ ഉൾപ്പെടുത്തിക്കൊണ്ടുള്ളതായിരുന്നു ആ ലിസ്റ്റ്. കെ.സി. റോസക്കുട്ടി, എ. സുജനപാൽ, പന്തളം സുധാകരൻ, എം. ഐ. ഷാനവാസ്, റോസമ്മചാക്കോ, മേഴ്സി രവി, പി.പി. തങ്കച്ചൻ, കെ.സി. വേണുഗോപാൽ, കെ. കെ. ബാലകൃഷ്ണൻ, തച്ചടി പ്രഭാകരൻ, ജോർജ്ജ് മസ്ക്രീൻ, ബി. വിജയകുമാർ, എം. ആർ. രഘുചന്ദ്രബാൽ. പിന്നെ എ. കെ. ആന്റണി, വി. എം. സുധീരൻ... ഹിറ്റ് ലിസ്റ്റ് ഇനിയും നീളും.

ഇവരിൽ ചിലർ മത്സരിച്ച മണ്ഡലങ്ങളിൽ ഐ ഗ്രൂപ്പ് പരസ്യമായിത്തന്നെ പ്രവർത്തിച്ചു. ഉന്മൂലന സിദ്ധാന്തത്തിന്റെ അടിസ്ഥാനത്തിലായിരുന്നു പ്രവർത്തനം. മകൻ ചത്തെങ്കിലും മരുമകളുടെ കണ്ണീരുകണ്ട് ഇരു ഗ്രൂപ്പുകൾക്കും അവരെ നയിക്കുന്ന നേതാക്കൾക്കും സന്തോഷിക്കാൻ വകയായി.

പ്രതിപക്ഷമെന്നനിലയിൽ ക്രിയാത്മകമായി പ്രതികരിച്ചതിന്റെ പിന്തുണകൂടിയാണ് ഇടതുപക്ഷത്തിനു ജനങ്ങൾ നല്കിയത്. അവർ മുന്നോട്ടുവെച്ച മുദ്രാവാക്യങ്ങൾ ജനങ്ങൾ സ്വീകരിച്ചു എന്നതിനു തെളിവാണ് ഈ തിരഞ്ഞെടുപ്പിലെ ഇടതുപക്ഷ ജനാധിപത്യമുന്നണിയുടെ വൻവിജയം.

ഈ തിരഞ്ഞെടുപ്പിൽ ആർക്കാണ് വലിയ നഷ്ടമുണ്ടായത്? ആന്റണിക്കു തന്നെ

ആന്റണിയുടെ ഇമേജ് എന്ന ചീട്ടുകൊട്ടാരമാണ് തകർന്നുവീണത്. ആന്റണിയുടെ ഇമേജ് കൊണ്ട് 85 സീറ്റിനു ജയിക്കാമെന്നായിരുന്നു അവർ വിശ്വസിച്ചിരുന്നത്. ആന്റണിയുടെ ഇമേജിനെ സപ്പോർട്ടു ചെയ്യാൻ അവതരിച്ച ചാരായ നിരോധനവും യു. ഡി. എഫിനെ കരകയറ്റാനെത്തിയില്ല. മാനംകെട്ടുപോകാത്ത രീതിയിൽ യു. ഡി. എഫിനെ സഹായിച്ചത് പള്ളിയും പട്ടക്കാരുമായിരുന്നു. 'ആന്റണി 'യുടെ നേതൃത്വത്തിലുള്ള ഒരു മന്ത്രിസഭ വരുന്നതിനായി അവർ മുട്ടിപ്പായിനിന്ന് പ്രാർത്ഥിക്കുന്നതിനു പകരം വിശ്വാസികളുടെ വീടുകളിലേക്കു നടന്നുചെന്ന് കാര്യങ്ങളുടെ കിടപ്പ് വിശദീകരിച്ചു. അങ്ങനെയാണ് കോട്ടയം, ആലപ്പുഴ, എറണാകുളം ജില്ലകളിൽ യു. ഡി. എഫ് ആടിയുലയാതെ നിന്നത്. എന്നാലും ഈ പരാജയം ആന്റണിയെ സംബന്ധിച്ചിടത്തോളം നാണംകെട്ടതുതന്നെയാണ്.



ആദർശം പെരുവഴിയിൽ

കരുണാകരൻ നേതാവായിരിക്കുമ്പോൾ യു. ഡി. എഫ് തോറ്റിരുന്നെങ്കിൽ അത് വേറെ കാര്യം. ഈ തിരഞ്ഞെടുപ്പിൽ യു. ഡി. എഫിനെ നയിച്ചത് ആന്റണിയായിരുന്നു. എന്നിട്ടും യു. ഡി. എഫ് തോറ്റപ്പോൾ ജയിച്ചവരുടെ 'വിജയ'ത്തിന് തിളക്കം കൂടും. അത് 'പൊളിറ്റിക്കൽ' ആയ വിജയമാണെന്ന് നിസ്സംശയം പറയാം. എന്നാലും ആര്യാടൻ മുഹമ്മദിനു പറയാൻ ഇങ്ങനെ ഒരു ന്യായമുണ്ടാകും. "ആന്റണിയായതുകൊണ്ട് 59 സീറ്റ് കിട്ടി. ഇല്ലെങ്കിൽ കാണാമായിരുന്നു." ഇടതുപക്ഷം വൻഭൂരിപക്ഷം നേടിയതോടെ കേരള ജനത ഇങ്ങനെയാവും ചിന്തിക്കുന്നത്. ഹോ രക്ഷപ്പെട്ടു.





വി. എസ്. രാജേഷ്

# തോൽവിയുടെ പാഠങ്ങൾ



വിപ്ലവം തോക്കിൻകുഴലിലൂടെ വരുമെന്നു വിശ്വസിച്ചിരുന്ന വേണു ചിന്താധാരകൾ മിനുക്കിയെടുത്ത് ജനവിധിതേടിയപ്പോൾ ദയനീയമായി പരാജയപ്പെട്ടു.

തിരഞ്ഞെടുപ്പു തോൽവികളുടെ പാഠം മറിക്കുമ്പോൾ, മത്സരത്തിലും ഫലത്തിലും അധികമാരും ശ്രദ്ധിക്കാതെ പോയ ഈവിധിയെഴുത്തിനെ ക്കുറിച്ചാണ് ആദ്യം ഓർമ്മിക്കേണ്ടത്. കെ. വേണു എന്ന എക്സ് നക്സലൈറ്റിന്റെ ( എല്ലാ വിശേഷണങ്ങളും അലങ്കാരത്തിനുള്ളതാണല്ലോ) 'പാർലമെന്ററി വ്യാമോഹം' കൊടുങ്ങല്ലൂരിൽ പരാജയമടയുമ്പോൾ കാലത്തിന്റെ തിരശ്ശീലയ്ക്കു പിന്നിൽ പൊട്ടിച്ചിരിക്കാൻ ഉണ്ടാവുക കുറേ പ്രേതങ്ങൾ മാത്രമായിരിക്കും.

സമരതീഷ്ണമായ ഇന്നലെകളിൽ ഇൻകിലാബ് മുഴക്കി മരണത്തിലേക്കു നടന്നുകയറിയവരുടെ പ്രേതങ്ങൾ... ഒരു കാലഘട്ടത്തിന്റെ യൗവ്വനങ്ങളിൽ വേണു സൃഷ്ടിച്ച ആവേശം ഒരു പക്ഷേ അദ്ദേഹം ഓർമ്മിക്കാൻ ആഗ്രഹിക്കുന്നില്ലായിരിക്കാം. എന്നാൽ ആ മോഹവലയത്തിൽ എത്രയെത്രയുവാക്കളാണ് ചിത്രശലഭത്തെപ്പോലെ ചിറകുകരിഞ്ഞു വീണുപോയത്.

'വർഗ്ഗശത്രു'വിന്റെ കരം കവർന്ന് എം. എൽ. എ ആകാൻ ഒരുങ്ങിപുറപ്പെട്ടപ്പോൾ സമത്വസുന്ദരലോകമെന്ന സ്വപ്നമായിരുന്നോ വേണുവിന്റെ മനസ്സിൽ, അതോ അങ്ങനെയെങ്കിലും ജനങ്ങളെ അല്പം ഭരിക്കണമെന്ന ആഗ്രഹമോ....? വേണുവിന് നഷ്ടപ്പെടുവാൻ കൈച്ചങ്ങലപോലുമില്ലായിരിക്കും. പക്ഷേ ഒരു കാലഘട്ടത്തിന്റെ ചിന്തകളിലും സ്വപ്നങ്ങളിലും ചെഗുവേരയെപ്പോലെ ഉദിച്ച നക്ഷത്രമായിരുന്നു കൊടുങ്ങല്ലൂരിൽ കോൺഗ്രസ് പിന്തുണയുള്ള ജെ. എസ്. എസ് സ്ഥാനാർത്ഥിയായി വന്നപ്പോൾ പൊലിഞ്ഞുപോയത്.

വേണുവിന് ഇങ്ങനെയൊക്കെ എങ്ങനെ മാറാൻ കഴിയും എന്ന് ചിലരെങ്കിലും വിസ്മയിച്ചു കാണും. കൊടുങ്ങല്ലൂർ നിയോജകമണ്ഡലത്തിൽ 14503 വോട്ടുകളുടെ വ്യത്യാസത്തിലാണ് സി. പി. ഐയിലെ പ്രൊഫ. മീനാക്ഷിതമ്പാനോട് വേണു തോറ്റത്.

ദേശീയതലത്തിൽ കേരളത്തിൽ നിന്നും ശ്രദ്ധിക്കപ്പെട്ട പരാജയങ്ങൾ നാലെണ്ണമായിരുന്നു. തൃശൂർ ലോക്സഭാ സീറ്റിൽ കെ.കരുണാകരൻ, മാരാരിക്കുളത്ത് വി. എസ്. അച്യുതാനന്ദൻ, വടകര ലോക്സഭാ മണ്ഡലത്തിൽ കെ.പി. ഉണ്ണിക്കൃഷ്ണൻ, കോഴിക്കോട് കെ.മുരളീധരൻ.... ഇതിൽ ആദ്യത്തെ രണ്ടും അപ്രതീക്ഷിതം എന്നു പറയാം.



കെ. വേണു

കാലത്തിന്റെ ശരശയ്യയിൽ അകപ്പെട്ട കരുണാകരനെയാണ് തൃശൂരിലെ പരാജയത്തിനുശേഷം കാണാൻ കഴിയുന്നത്. " എന്നെയും മോനെയും (കോഴിക്കോട്ട് മുരളീധരൻ) അവർ മുന്നിൽ നിന്നും പിന്നിൽ നിന്നും വാരി " എന്നു ഒരു അച്ഛന്റെ വേദനയോടെ അദ്ദേഹം വിലപിക്കുമ്പോൾ ചിലരുടെയെങ്കിലും മനസ്സിൽ കാലത്തിന്റെ അകന്ന കോണുകളിൽ നിന്ന് എല്ലാം നഷ്ടപ്പെട്ട മറ്റൊരു അച്ഛന്റെ ദീനരോദനം മുഴക്കത്തോടെ കടന്നുവരുന്നുണ്ടാകും. ഈച്ചരവാര്യർ എന്ന ഒരു പാവം മനുഷ്യന്റെ ഏങ്ങലുകൾ. എന്റെ മോൻ എവിടെ....? എന്ന ആ അച്ഛന്റെ വിലാപം കേൾക്കാൻ പണ്ട് അധികാരത്തിന്റെ സിംഹാസനങ്ങളിൽ വാണരുളിയിരുന്ന കരുണാകരൻ എന്ന ജനനേതാവിന് കണ്ണും കാതും ഉണ്ടായിരുന്നില്ല.

തൃശൂരിൽ കരുണാകരൻ തോൽക്കാനുണ്ടായ കാരണങ്ങൾ പലതായിരിക്കാം. എങ്കിലും രാജ്യസഭാംഗമായിരുന്നിട്ടും തൃശൂരിൽ ഒരു നിയോഗം പോലെ വന്നു മത്സരിച്ചു തോൽക്കുമ്പോൾ എങ്ങനെ ഫിലോസഫിക്കലായി ചിന്തിച്ചുപോകാതിരിക്കും. അനുഭവജ്ഞാനം ഉള്ളവർ പറയുന്നതുപോലെ വിധിയെ തടുക്കാൻ കരുണാകരനെങ്കിലും കഴിയുമോ. സി. പി. ഐയിലെ വി.വി. രാഘവനാണ് കരുണാകരനെ തോല്പിച്ചത്.

ഉജ്ജ്വലമായ രാഷ്ട്രീയ പാരമ്പര്യത്തിന്റെ ഉടമയായ വി. എസ്. അച്യുതാനന്ദൻ മാരാരിക്കുളത്ത് പരാജയപ്പെട്ടത് ദൗർഭാഗ്യകരമെന്നേ വിശേഷിപ്പിക്കാൻ കഴിയുകയുള്ളൂ. കേരളത്തെ ഈ തോൽവി ഞെട്ടിച്ചതും അതുകൊണ്ടുമാത്രമാണ്. കോൺഗ്രസ് ഐയിലെ പി. ജെ. ഫ്രാൻസിസാണ് 1965 വോട്ടുകളുടെ നേരിയ വ്യത്യാസത്തിൽ വി.എസ്സിനെ പരാജയപ്പെടുത്തിയത്.

1991 ലെ തിരഞ്ഞെടുപ്പിൽ കേരളം അറിയാൻ ആകാംക്ഷയോടെ കാത്തിരുന്ന രണ്ടു ഫലങ്ങളിൽ ഒന്നായിരുന്നു വടകര ലോക്സഭാ മണ്ഡലത്തിലേത്. മറ്റൊന്ന് ബേപ്പൂരിലേതും. കോൺഗ്രസും ലീഗും ബി. ജെ. പിയും ചേർന്നുണ്ടാക്കിയ അവിശുദ്ധ കൂട്ടുകെട്ട് കേരളത്തിന്റെ രാഷ്ട്രീയപാരമ്പര്യത്തിന് തന്നെ ദോഷം ചെയ്യുമെന്നതിനാൽ അത് മുളയിലെ പരാജയപ്പെടുത്തണമെന്ന് പുരോഗമന ചിന്താഗതി പുലർത്തിയിരുന്ന എല്ലാവരും ആഗ്രഹിച്ചു.

രാജീവ്ഗാന്ധിയുടെ മരണം സൃഷ്ടിച്ച സഹതാപതരംഗം കൂടി അനുകൂലമായി ഉണ്ടായിരുന്നിട്ടും ഈ രണ്ടു സീറ്റുകളിലും ഇടതുമുന്നണി സ്ഥാനാർത്ഥികൾ വിജയം നേടി. വടകരയിൽ നിന്ന് ലോക്സഭയിലേക്കു തിരഞ്ഞെടുക്കപ്പെട്ട കെ.പി. ഉണ്ണിക്കൃഷ്ണൻ പിന്നീട് കോൺഗ്രസ് ഐയിലേക്കു ചേക്കേറിയപ്പോൾ കബളിപ്പിക്കപ്പെട്ടത് ആ മണ്ഡലത്തിലെ വോട്ടർമാർ തന്നെയായിരുന്നു.

തന്റെ താളത്തിനു തുള്ളുന്നവരാണ് വടകരയിലെ വോട്ടർമാർ എന്ന അബദ്ധ ധാരണയായിരുന്നിരിക്കും കാൽനൂറ്റാണ്ടോളം ഈ മണ്ഡലത്തെ പ്രതിനിധാനം ചെയ്ത ഉണ്ണിക്കൃഷ്ണന്റെ മനസ്സിൽ ഉദയം ചെയ്തിരുന്നത്. പക്ഷേ ജനങ്ങൾ അവസരം നോക്കിയിരിക്കുകയായിരുന്നുവെന്നു മാത്രം. ഉണ്ണിക്കൃഷ്ണൻ കാട്ടിയ രാഷ്ട്രീയ നന്ദികേടിന്

(ശേഷം 50-ാം പേജിൽ)

# രക്ഷപ്പെട്ട കേരളത്തിലൂടെ

കേരളഭരണത്തിൽ നിന്ന് യു.ഡി.എഫ് നാടുനീങ്ങി. ജനങ്ങളിൽ ഭൂരിപക്ഷവും ആഗ്രഹിച്ചതാണിത്. അവരിപ്പോൾ ആശ്വസിക്കുന്നു: കേരളം രക്ഷപ്പെട്ടു! അഴിമതി, അധികാരം, വർഗ്ഗീയത ഇവയായിരുന്നു യു.ഡി.എഫ് ഭരണത്തിന്റെ മുഖമുദ്ര. ആ സർക്കാർ ജനങ്ങളുടെ പ്രശ്നങ്ങൾ വിസ്മരിച്ചു. അവസരം വന്നപ്പോൾ ജനങ്ങൾ അവരെ ഭരണ കസേരയിൽ നിന്നുവലിച്ചെറിഞ്ഞ് കേരളത്തെ രക്ഷപ്പെടുത്തി. കേരളത്തിലെ ഓരോ ജില്ലയും യു.ഡി.എഫിനെതിരെ പ്രതികരിച്ചതിന്റെ വിവരങ്ങളാണ് ഇവിടെ:

കടന്നപ്പള്ളി രാമചന്ദ്രൻ

വീരേന്ദ്രകുമാർ, പി.ജെ. ജോസഫ്, പി.കെ.വി., ബേബിജോൺ

നായനാർ

## കാസർകോട് കേരള രാഷ്ട്രീയത്തിന്റെ മുഖ്യധാരയിലേക്ക്

കാസർകോടുനിന്ന്

ജഗദീഷ് ബാബു

**വ**ർഗ്ഗീയവാദികളുടെ ചോരക്കറവീണ് പാപപങ്കിലമായ തുളുനാടൻ മണ്ണ് ഒരിക്കൽക്കൂടി ചുവപ്പണിഞ്ഞിരിക്കയാണ്. രക്തസാക്ഷികളുടെയും ദൈവങ്ങളുടെയും നാട് വിശ്വമാനവികതയോടൊപ്പം കൈകോർത്തുപിടിക്കുന്ന കാഴ്ചയാണ് ഇടതുപക്ഷ മുന്നേറ്റത്തിലൂടെ പ്രതിഫലിക്കുന്നത്. ജാതിയും മതവും ഭാഷയും കൊണ്ട് അരക്കിട്ടുറപ്പിച്ച /ഭരണവർഗ്ഗത്തിന്റെ കോട്ടകൊത്തളങ്ങൾ ഓരോന്നായി തകർന്നുവീണ അനുഭവമാണ് തുളുനാട് പങ്കുവയ്ക്കുന്നത്.

കേരളമാകെ ആഞ്ഞുവീശിയ ഇടതുപക്ഷക്കാറ്റിലും രക്ഷപ്പെട്ട ലീഗിന്റെ പ്രാണരക്ഷയ്ക്കായുള്ള ആർത്തനാദം ഇനിയും നിലച്ചിട്ടില്ല. മന്ത്രി സി.ടി. അഹമ്മദാലിയും ചെർക്കളം അബ്ദുള്ളയും വിജയിച്ച കാസർകോട്, മഞ്ചേശ്വരം മണ്ഡലങ്ങളിലെ അസാധുവിന്റെ വലിപ്പമാണ് ഇവരെ രക്ഷിച്ചത്. ലീഗ് നേതാക്കളുടെ ഭൂരിപക്ഷത്തിന്റെ ഇരട്ടിയാണ് അസാധു. ബി.ജെ.പി തൊട്ടുമുന്നിലെത്തിയ സന്ദർഭത്തിൽ ലീഗുയർത്തിയ ജാതിക്കാർഡാണ് അവരെ രക്ഷിച്ചത്. ബി.ജെ.പിക്കും ലീഗിനും വോട്ടു നൽകാൻ ഒരുപോലെ മടിച്ച മുസ്ലീങ്ങൾ 'അസാധു'വിന് വോട്ടു നൽകി.

പാർലമെന്റ് മണ്ഡലത്തിലും മറ്റ് മൂന്ന് അസംബ്ളി മണ്ഡലങ്ങളിലും ചരിത്രവിജയവുമായി ഇടതുപക്ഷം മുന്നേറിയപ്പോൾ കാസർകോടും, മഞ്ചേശ്വരവും വേറിട്ടു നിൽക്കാൻ ഇടയായത് വർഗ്ഗീയ ഭീഷണിയാണ്. കാസർകോട് ബി.ജെ.പിക്കെതിരേ സി.ടി. അഹമ്മദാലി നേടിയ ഭൂരിപക്ഷം 3783 വോട്ടാണ്. അസാധുവിന് ഇവിടെ ലഭിച്ചതാകട്ടെ 5592 വോട്ടും! ജില്ലയിൽ മറ്റൊരു മണ്ഡലത്തിലും ഇതിന്റെ നാലിലൊന്ന് അസാധുപോലും ഉണ്ടായില്ലെന്നുള്ളതാണ് വിചിത്രം.

മഞ്ചേശ്വരത്ത് ചെർക്കളം അബ്ദുള്ള 2440 വോട്ടിന് രക്ഷപ്പെട്ടപ്പോൾ അസാധുവിന്റെ എണ്ണം 453 ആണ്. ഐ.എൻ.എൽ-ന് നിർണ്ണായക സ്വാധീനമുള്ള കാസർകോട്ടും മഞ്ചേശ്വരത്തും അവരുടെ കൂട്ടുണ്ടായിട്ടും എൽ.ഡി.എഫ് മൂന്നാം സ്ഥാനത്ത് ആയിപ്പോയതിനു പിന്നിലെ തന്ത്രവും 'പുലിവരുന്നേ' എന്ന ലീഗിന്റെ മുറവിളിയായിരുന്നു. വർഗ്ഗീയതയ്ക്കെതിരേ ഇടതുപക്ഷ മുന്നേറ്റം ഉണ്ടായ തിരഞ്ഞെടുപ്പിൽ നിഷ്പക്ഷമതികളായ പുരോഗമനവാദികളും ബോധപൂർവ്വം വോട്ട് അസാധുവാക്കിയെന്ന് സംശയിക്കേണ്ടിയിരിക്കുന്നു.



നിയമസഭയിൽ ഒരു സീറ്റ് എന്ന ബി.ജെ.പിയുടെ ചിരകാലസ്വപ്നവും നാഷണൽ ലീഗിന്റെ നിലനിൽപ്പും ഈ തിരഞ്ഞെടുപ്പോടെ തകർന്നു മണ്ണടിഞ്ഞിരിക്കുകയാണ്. ലീഗിന്റെ കോട്ടകൊത്തളങ്ങളിൽ അവർക്കുണ്ടായ നേരിയ ഭൂരിപക്ഷം യു.ഡി.എഫ് കേന്ദ്രങ്ങളിലെ നേരിയ ആഹ്ളാദത്തെയും കെടുത്തിയിരിക്കയാണ്. ഹവാല അഴിമതി മുതൽ സൂര്യനെല്ലിയും ജില്ലാ ബാങ്ക് അഴിമതിയും ചർച്ച ചെയ്യപ്പെട്ട തിരഞ്ഞെടുപ്പിൽ ചരിത്രവിജയമാണ് എൽ.ഡി.എഫിന് ലഭിച്ചിരിക്കുന്നത്. പാർലമെന്റ് സ്ഥാനാർത്ഥി ടി. ഗോവിന്ദൻ 74,730 വോട്ടാണ് ഭൂരിപക്ഷം നേടിയത്. പാവങ്ങളുടെ പടത്തലവൻ എ.കെ.ജി കഴിഞ്ഞാൽ ഇത്രയും ഭൂരിപക്ഷത്തിൽ ഒരാളും ലോക്സഭയിലേക്ക് തിരഞ്ഞെടുക്കപ്പെട്ടിട്ടില്ല.

മഞ്ചേശ്വരം മുതൽ തളിപ്പറമ്പു വരെയുള്ള ഏഴു മണ്ഡലങ്ങളിൽ അഞ്ചിലും ഗോവിന്ദൻ നടത്തിയ മുന്നേറ്റമാണ് കോൺ.ഐയിലെ രാമറായിയെ ബഹുദൂരം പിന്നിലാക്കിക്കളഞ്ഞത്. മഞ്ചേശ്വരത്തും കാസർകോട്ടും ചെറിയ ലീഡ് യു.ഡി.എഫിനുണ്ടായി. അതേസമയം മറ്റ് 5 സ്ഥലത്തും എൽ.ഡി.എഫിന്റെ വേലിയേറ്റമാണുണ്ടായത്.

സിറ്റിങ്ങ് എം.എൽ.എ, വി.രാഘവൻ വിജയിച്ച ഉദുമയിൽ കഴിഞ്ഞ തവണത്തെ ആയിരത്തിന്റെ ഭൂരിപക്ഷം പത്തുമടങ്ങാണ് വർദ്ധിച്ചത്. കോൺ. ഐയുടെ കെ.പി. കുഞ്ഞിക്കണ്ണൻ അക്ഷരാർത്ഥത്തിൽ തോറ്റ് നിലംപരിശാവുകയായിരുന്നു. സി.പി. ഐയുടെ എം.നാരായണൻ ഹോസ്ദുർഗ്ഗിൽ കഴിഞ്ഞ തവണത്തെക്കാൾ 8000 വോട്ടുകളുടെ ഭൂരിപക്ഷമാണു നേടിയത്. കോൺ. ഐയുടെ സി.പി. കൃഷ്ണനായിരുന്നു ഇവരുടെ എതിരാളി. തൃക്കരിപ്പൂരിൽ ഡി.വൈ.എഫ്.ഐ അഖിലേന്ത്യാ നേതാവ് കെ.പി. ചന്ദ്രൻ 16000-ഓളം വോട്ടിനാണ് വിജയം കണ്ടത്. ഇതര ജില്ലകളെ അപേക്ഷിച്ച് ഇടതുപക്ഷത്തിന്റെ വിജയം ഇവിടെ മുൻകൂട്ടി ഉറപ്പായിരുന്നു.

ഹൈക്കോടതി വിധിയിലൂടെ പുറത്തുവന്ന കോടിക്കണക്കിനു രൂപയുടെ ജില്ലാ ബാങ്ക് അഴിമതി ക്കേസ് യു.ഡി. എഫ് സ്ഥാനാർത്ഥികളെ ശരിക്കും വേട്ടയാടി. എം.പി.സ്ഥാനാർത്ഥി രാമറായിയും ഉദുമയിലെ സ്ഥാനാർത്ഥി കെ.പി. കുഞ്ഞിക്കണ്ണനും എതിരേ ആരോപണങ്ങൾ ഉയർന്നിരുന്നു. സംസ്ഥാന രാഷ്ട്രീയത്തിൽ നിന്ന് എന്നും വേറിട്ടുനിൽക്കാറുള്ള കാസർകോട് ഈ തിരഞ്ഞെടുപ്പോടെ കേരള രാഷ്ട്രീയത്തിന്റെ മുഖ്യ ധാരയിലേക്ക് എത്തിയിരിക്കയാണ്.

ജില്ലയിലെ 5 അസംബ്ളി മണ്ഡലവും എൽ.ഡി.എഫിന് ലഭിക്കുമായിരുന്നു. തിരഞ്ഞെടുപ്പിന്റെ തലേന്നാൾ ഒരു പത്രത്തിൽ ഉദുമയിലെ കോൺ. ഐ സ്ഥാനാർത്ഥി കെ.പി. കുഞ്ഞിക്കണ്ണനു വേണ്ടി ബി.ജെ.പി രഹസ്യധാരണ ഉണ്ടാക്കിയെന്നും കോൺ. ഐക്കാർ ഇതിനു പകരമായി കാസർകോട്ടും മഞ്ചേശ്വരത്തും ബി.ജെ.പിക്ക് വോട്ടു ചെയ്യുമെന്നും പ്രചരിപ്പിച്ചു. ഇരുതലമൂർച്ചയുള്ള വാൾ ലീഗിന്റെ വിജയത്തിനും ഇടതുപക്ഷത്തിന്റെ പരാജയത്തിനും ഇടയാക്കി. ഐ.എൻ.എൽ മാർക്സിസ്റ്റ് ബന്ധത്തിൽ പ്രതിഷേധമുള്ള ചിലരാണത്രെ ഈ വാർത്ത പ്രചരിപ്പിച്ചത്. ജയിച്ചാൽ മന്ത്രിയാകുമായിരുന്ന എം.പി.രാമണ്ണറായി മഞ്ചേശ്വരത്ത് മൂന്നാം സ്ഥാനക്കാരനായതും യാദൃച്ഛികമാകാം. ഐ. എൻ. എൽ-ന്റെ വോട്ട് രാമണ്ണറായിക്ക് ലഭിക്കാതിരിക്കാനുള്ള ഗൂഢോദ്ദേശ്യവും വാർത്ത കെട്ടിച്ചമച്ചവർക്ക് ഉണ്ടായിരുന്നുവെന്നാണ് സംശയിക്കുന്നത്. പഞ്ചായത്ത് തിരഞ്ഞെടുപ്പിൽ രണ്ട് മണ്ഡലത്തിലും 20,000-ഓളം വോട്ടുപിടിച്ച നാഷണൽ ലീഗിന്റെ വോട്ട് എവിടെപ്പോയി? അസാധുവിന്റെ വലിപ്പത്തിലേക്ക് വിരൽ ചൂണ്ടുന്നതാണ് ഈ ചോദ്യം.

കേരള രാഷ്ട്രീയത്തിൽ രൂപപ്പെടുമായിരുന്ന നാഷണൽ ലീഗ് ഐക്യത്തിന് ഇരുട്ടടി കൂടിയാണ് ജില്ലയിലെ തിരഞ്ഞെടുപ്പു ഫലം.

ടി. ഗോവിന്ദൻ -

## രാഷ്ട്രീയം ഇവിടെ ഒരു നിശ്ചയദാർഢ്യം

കണ്ണൂരിൽ നിന്ന്

ഇ. എം. അഷ്റഫ്

**നി**ശ്ചയദാർഢ്യമാണ് കണ്ണൂരിന്റെ രാഷ്ട്രീയ മനസ്സിന്റെ പ്രത്യേകത. ആടിക്കളിക്കുന്ന , അസ്ഥിരമായ കാഴ്ചപ്പാട് ഇവിടെ അന്യം തന്നെ. കേരളത്തിൽ ആരു ഭരിക്കണമെന്നത് ഇവിടത്തുകാർ രണ്ടാമതേ ചിന്തിക്കാറുള്ളൂ - ആദ്യം, സ്വന്തം രാഷ്ട്രീയ അഭിപ്രായം വളരെ ശക്തമായി പ്രകടിപ്പിക്കും. പിന്നെ മാത്രമേ സംസ്ഥാനത്ത് ആരായിരിക്കും ഭരണം കൈയാളുക എന്ന് ചിന്തിക്കുകയുള്ളൂ.

ഇപ്രാവശ്യവും ഇതുതന്നെയാണ്. ചാരായനിരോധനവും എ. കെ. ആന്റണിക്ക് ഉണ്ടെന്ന് കൊട്ടിഘോഷിക്കുന്ന 'പ്രതിഛായ'യും മറ്റിടങ്ങളിൽ എങ്ങനെ പ്രതിഫലിക്കുമെന്ന് കണ്ണൂരുകാർ ശ്രദ്ധിച്ചതേയില്ല. പത്ത് നിയമസഭാ മണ്ഡലങ്ങളിൽ എട്ട് എണ്ണം കൈയിലൊതുക്കിക്കൊണ്ട് രാഷ്ട്രീയ പൂർവ്വനിശ്ചയം വെളിപ്പെടുത്തി: അതും യു. ഡി. എഫിൽ നിന്നും രണ്ടു മണ്ഡലം പിടിച്ചടക്കിക്കൊണ്ട് - നേരത്തേയുള്ള ആറു മണ്ഡലത്തിനു പുറമേയാണ് ഈ രണ്ടു മണ്ഡലവും കൂട്ടിച്ചേർത്തത് എന്നതു ചെറിയ കാര്യമല്ല.

വിജയിച്ചാൽ തന്നെ, അതൊരു കേവല വിജയമാക്കുക എന്നത് ഒരു പരിധിവരെ ഇടതുമുന്നണി കണ്ണൂരിലും വിശ്വസിച്ചില്ല എന്നു വേണം കരുതാൻ - വിജയിച്ച ഏഴ് മണ്ഡലത്തിലേയും ഭൂരിപക്ഷം പരിശോധിക്കുമ്പോൾ രാഷ്ട്രീയ ഗണകന്മാർക്ക് ഇതു ബോധ്യപ്പെടും. അഴീക്കോട്, തളിപ്പറമ്പ്, പയ്യന്നൂർ, തലശ്ശേരി, പെരിങ്ങളം, കൂത്തുപറമ്പ് മണ്ഡലങ്ങളിൽ ഇടതുമുന്നണിക്ക് പതിനായിരത്തിനപ്പുറമാണ് ഭൂരിപക്ഷം.

മുൻ ജില്ലാ കൗൺസിൽ പ്രസിഡന്റ് ടി.കെ. ബാലന് അഴീക്കോട് 14,506 എം.വി. ഗോവിന്ദൻമാസ്റ്റർക്ക് തളിപ്പറമ്പിൽ 17,212 സി. പി. എം സംസ്ഥാന സെക്രട്ടേറിയറ്റ് അംഗം പിണറായി വിജയന് പയ്യന്നൂരിൽ 28,078 കെ.പി. മമ്മുമാസ്റ്റർക്ക് തലശ്ശേരിയിൽ 18,350 പി. ആർ. കുറുപ്പിന് പെരിങ്ങളത്ത് 14,080 കെ.കെ. ശൈലജ ടീച്ചർക്ക് കൂത്തുപറമ്പിൽ 18,993 എന്നിങ്ങനെയാണ് ഭൂരിപക്ഷം. എൽ. ഡി. എഫ് ജയിച്ച എടക്കാട് മണ്ഡ

ലത്തിൽ ഡി. വൈ. എഫ്. ഐ സംസ്ഥാന സെക്രട്ടറി എം.വി. ജയരാജന് 7284 വോട്ടിന്റെ ലീഡ് ലഭിച്ചു. കോടതി ഉത്തരവുകളിലൂടെ ശ്രദ്ധേയമായ എടക്കാട് മണ്ഡലത്തിൽ കഴിഞ്ഞതവണ കേവലം 219 വോട്ടിന്റെ മാത്രം ലീഡ് ഉണ്ടായത് ഇപ്രാവശ്യം അതു ഏഴായിരത്തിലേറെയാക്കി മാറ്റി.

മുൻമന്ത്രിയും കെ. പി. സി. സി ട്രഷററുമായിരുന്ന കെ.പി. നൂറുദ്ദീനെ വൻ അട്ടിമറിയിലൂടെ ഡി. സി. സി . (എസ്) പ്രസിഡന്റ് കെ.ടി. കുഞ്ഞഹമ്മദ് ജയിച്ചത് യു. ഡി. എഫിന് രാഷ്ട്രീയമായ ഞെട്ടൽ ഉളവാക്കി. ആറാംതവണ മത്സരത്തിന് ഇറങ്ങിയ നൂറുദ്ദീന് കഴിഞ്ഞതവണ ഏഴായിരത്തിലേറെ വോട്ടിന്റെ ഭൂരിപക്ഷമുണ്ടായിരുന്നു. ഇവിടെ മറ്റൊരു പ്രത്യേകത കൂടിയുണ്ട്- ചാരായനിരോധനത്തിന്റെ പേരിൽ മലയോര മേഖലകളിലെ ക്രിസ്ത്യൻ വോട്ടുകൾ കൂടുതലായി ലഭിക്കേണ്ടുന്ന മണ്ഡലമാണ്, പേരാവൂർ. കണ്ണൂർ ജില്ലയിലെ മലയോരമേഖലയുടെ വാണിജ്യ ആസ്ഥാനമായ ഇരിട്ടി ഉൾപ്പെടുന്ന മണ്ഡലം. എന്നിട്ടും, എ. കെ. ആന്റണിയുടെ പ്രിയപ്പെട്ട അനുയായിയെന്ന് കണ്ണൂരിലെ കോൺഗ്രസ്സുകാർ കരുതുന്ന കെ. പി. നൂറുദ്ദീൻ പരാജയപ്പെട്ടു. തികച്ചും രാഷ്ട്രീയമായ അട്ടിമറി.

പക്ഷേ, ഈ മണ്ഡലത്തിൽ ' ഐ' വിഭാഗത്തിലെ ചില ഗ്രൂപ്പുരാഷ്ട്രീയക്കാർ നൂറുദ്ദീനെതിരെ പ്രവർത്തിക്കുകയും, വോട്ടു മറിക്കുകയും ചെയ്തതായി ആരോപണം ഉയർന്നിട്ടുണ്ട്. ഇതിൻെ സത്യാവസ്ഥ എന്താണെന്ന് പുറത്തുവരുന്നതോടെ കണ്ണൂർ ഡി. സി. സി നേതൃത്വത്തിൽത്തന്നെ മാറ്റം വരും. ഗ്രൂപ്പുകളിയിലൂടെ യു. ഡി. എഫിന്റെ ഒരു ഉറച്ച മണ്ഡലം നഷ്ടപ്പെടുത്തി എന്ന ആക്ഷേപത്തിനു ഡി. സി. സി നേതൃത്വം മറുപടി പറയേണ്ടിവരുമെന്നത് അടുത്ത രാഷ്ട്രീയ നാടകത്തിലെ അണിയറ രഹസ്യം മാത്രം.

യു. ഡി. എഫിന് കണ്ണൂർ ജില്ലയിൽ ഇത്രയും ദയനീയമായ പരാജയം ഏറ്റുവാങ്ങേണ്ടിവന്നതിനു കാരണങ്ങൾ പലതുമുണ്ട് - ഉറപ്പായും വിജയിക്കുന്ന മണ്ഡലങ്ങൾ മാത്രം മതി എന്ന വാശിയോടെ ജില്ല നേതാക്കൾ കെ.പി.സി.സിയേയും മുഖ്യമന്ത്രിയേയും സമ്മർദ്ദത്തിലാക്കിയത് ഒന്നാമത്തെ ഹേതുവാണ്. യു. ഡി. എഫിന് ഉറപ്പായും ലഭിക്കുമെന്ന് കരുതിയ കണ്ണൂർ, ഇരിക്കൂർ, പേരാവൂർ മണ്ഡലങ്ങളിൽ കണ്ണുവച്ചു കൊണ്ട് ഡി. സി.സി പ്രസിഡന്റ് കെ.സുധാകരനും, കെ.സി. ജോസഫും കെ.പി. നൂറുദ്ദീനും കഴിയാവുന്നത്ര സ്വാധീനം ചെലുത്തി.

ഇതിൽ, എടക്കാട് മണ്ഡലത്തിൽ നിന്നും നേരത്തെ ഹൈക്കോടതി വിധിയിലൂടെ നിയമസഭാ സമാജികനായ കെ.സുധാകരൻ കണ്ണൂർ മണ്ഡലത്തിനുവേണ്ടി ചെലുത്തിയ സമ്മർദ്ദം ചെറുതല്ലയെന്ന് പിന്നീടുള്ള സംഭവികാസങ്ങൾ സാക്ഷ്യപ്പെടുത്തുന്നു. സുപ്രീംകോടതിവിധിയിലൂടെ ഇടതുമുന്നണിക്ക് ലഭിച്ച എടക്കാട് മണ്ഡലത്തിൽ യഥാർത്ഥ ലീഡ് 219 ആണ്. ഇതിനെ രാഷ്ട്രീയമായി നേരിട്ടുകൊണ്ട് ആ മണ്ഡലത്തിൽ മത്സരിക്കാൻ സുധാകരൻ തയ്യാറാവതെ, 'സുരക്ഷിതമായ' മണ്ഡലം തേടി കണ്ണൂരിലെത്തി. സിറ്റിംഗ് എം. എൽ. എയും മുൻമന്ത്രിയുമായ എൻ.രാമകൃഷ്ണൻ കോൺഗ്രസ്സിൽ നിന്നു പുറത്തുപോകാനും എൽ. ഡി. എഫ് സ്വതന്ത്രനായി മത്സരിക്കാനും ഇതു കാരണമാക്കി- എടക്കാട് മണ്ഡലം യു. ഡി. എഫിനു സുരക്ഷിതമല്ല എന്ന തോന്നൽ പ്രവർത്തകർക്ക് ഉണ്ടായതോടെ, അവിടെ എൽ. ഡി. എഫ് വൻമുന്നേറ്റം തന്നെ നടത്തി.


മുല്ലപ്പള്ളി രാമചന്ദ്രൻ


പിണറായി വിജയൻ

അതുപോലെ അഞ്ചുതവണ മത്സരിച്ച് ജയിച്ച പേരാവൂരിൽ ആറാംതവണയും മത്സരിക്കണമെന്ന വാശി കെ.പി. നൂറുദ്ദീൻ കൈവിട്ടിരുന്നെങ്കിൽ, കോൺഗ്രസ്സുകാർക്ക് പുതിയ ആവേശം ഉണ്ടാകുമായിരുന്നു. പുതിയ വോട്ടർമാരുടെ മനസ്സിൽ മാറുന്ന സ്ഥാനാർത്ഥികൾക്ക് നിർണ്ണായകമായ പങ്കു വഹിക്കാനാവുമെന്ന സാധാരണ ശാസ്ത്രം എൽ. ഡി. എഫിനു നേരത്തെ തന്നെ അറിയാമെന്നത് അവരുടെ വിജയരഹസ്യമാണ്.

പിണറായി വിജയൻ ഒഴികെ സി.പി. എം സ്ഥാനാർത്ഥികളാക്കിയവരെല്ലാം ഒരർത്ഥത്തിൽ നിയമസഭാ തിരഞ്ഞെടുപ്പിൽ പുതുമുഖങ്ങളാണ്- ടി.കെ. ബാലൻ, എം.പി. ഗോവിന്ദൻ മാസ്റ്റർ, എം. വി. ജയരാജൻ, ശൈലജ ടീച്ചർ എന്നിവർ ആദ്യമായാണ് മത്സരിക്കുന്നത്. പിണറായി വിജയൻ കൂത്തുപറമ്പിലായിരുന്നു മത്സരിച്ചതെങ്കിൽ, ഇപ്പോൾ പയ്യന്നൂരിൽ നിന്നും തിരഞ്ഞെടുക്കപ്പെട്ടു. ഇടതുമുന്നണി സർക്കാരിൽ കണ്ണൂരിനെ പ്രതിനിധീകരിക്കുന്ന ഒരു മന്ത്രി ആയിരിക്കും പിണറായി വിജയൻ. അതു കൊണ്ടുതന്നെയാണ് സീനിയർ നേതാവായ പിണറായിയെ ഇപ്രാവശ്യം സ്ഥാനാർത്ഥിയാക്കിയതും.

ഡി. സി. സി പ്രസിഡന്റ് കെ.സുധാകരൻ ഒരു സിറ്റിംഗ് എം. എൽ. എയായ എൻ.രാമകൃഷ്ണനെ മാറ്റിക്കൊണ്ട് കണ്ണൂർ മണ്ഡലത്തിൽ സ്ഥാനാർത്ഥിയായപ്പോൾ, അഴീക്കോട് മണ്ഡലത്തെ പ്രതിനിധീകരിച്ച ഇ.പി. ജയരാജൻ ഇപ്രാവശ്യം മത്സരിച്ചില്ല. ജില്ലയിലെ പത്തു മണ്ഡലങ്ങളിൽ തന്റെ സാന്നിധ്യം ശക്തമായി അറിയിച്ചുകൊണ്ടു തിരഞ്ഞെടുപ്പ് പ്രവർത്തനങ്ങൾക്ക് നേതൃത്വം നല്കി. സി. പി. എം ജില്ലാ കമ്മിറ്റി ഒന്നടങ്കം ജയരാജൻ മത്സരിക്കണമെന്ന ആവശ്യം ഉന്നയിച്ചിട്ടും പാർട്ടി പ്രവർത്തനം മതി എന്ന് വിനയപൂർവ്വം അറിയിച്ച ജയരാജന്റെ തീരുമാനം കണ്ണൂരിൽ എൽ. ഡി. എഫിന് നല്കിയ ആത്മവിശ്വാസം ചെറുതല്ല.

ഒരു വധശ്രമത്തിൽ നിന്നും രക്ഷപ്പെട്ട ജയരാജൻ കോളർ ഗാഡ്വച്ച്, കണ്ണൂരിൽ മാത്രമല്ല, ആറന്മുളയിൽ എം.വി. രാഘവനെതിരായും പ്രവർത്തിക്കാൻ ചെന്നു. ഈ രാഷ്ട്രീയ ഉദ്ദേശ്യം യു. ഡി. എഫിലെ ഒരു നേതാവിനും ഉണ്ടായില്ല. തനിക്കൊരു സുരക്ഷിതമണ്ഡലം വേണം എന്ന ഒറ്റവാശിക്കപ്പുറത്തു മറ്റൊന്നും തന്നെ ശ്രദ്ധിക്കാൻ തയ്യാറായല്ല എന്നതും കണ്ണൂരിൽ യു. ഡി. എഫിന്റെ തകർച്ചയ്ക്ക് മറ്റൊരു കാരണമാണ്.

ഇങ്ങനെ ' ഉറച്ച മണ്ഡല'ത്തിൽ മാത്രം മത്സരിക്കാൻ നേതാക്കൾ താത്പര്യം കാണിച്ചപ്പോൾ രണ്ടാംനിരയിലോ മൂന്നാംനിരയിലോപെട്ട നേതാക്കളെയാണ് മറ്റു മണ്ഡലങ്ങളിൽ സ്ഥാനാർത്ഥികളാക്കിയത് - അവയ്ക്ക് ഒരട്ടിമറി വിജയം സൃഷ്ടിക്കാനുള്ള സെറ്റപ് ഉണ്ടാക്കികൊടുത്തുമില്ല. ഇതൊക്കെ എൽ. ഡി. എഫിന്റെ പ്രവർത്തനങ്ങൾക്ക് ഊർജ്ജം നല്കിയ ഘടകങ്ങളാണ്.

കണ്ണൂരിലെ അക്രമരാഷ്ട്രീയവും വധശ്രമവും ഈ തിരഞ്ഞെടുപ്പ് വിധിയെഴുത്തിൽ വളരെ നിർണ്ണായകപങ്കു വഹിച്ചിട്ടുണ്ട്. കമ്മ്യൂണിസ്റ്റുകാർ അക്രമകാരികൾ എന്ന കോൺഗ്രസ് മുദ്രാവാക്യത്തിന്റെ മുനയൊടിക്കുന്ന വിധത്തിൽ കോൺഗ്രസ് ജില്ലാ പ്രസിഡന്റ് തന്നെ വധശ്രമകേസ്സിൽ പെട്ടതോടെ നിഷ്പക്ഷവോട്ടുകൾ എൽ. ഡി. എഫിനു അനുകൂലമായി.

എന്നാൽ, നിയമസഭാ മണ്ഡലങ്ങളിൽ നേടിയ വൻമുന്നേറ്റം ലോക്സഭാ മണ്ഡലത്തിൽ കാത്തുസൂക്ഷിക്കാൻ എൽ. ഡി. എഫിനു കഴിഞ്ഞില്ല. കോൺഗ്രസ് (എസ്) സംസ്ഥാന പ്രസിഡന്റ് കന്നടപ്പള്ളി രാമചന്ദ്രൻ കോൺഗ്രസ്സിലെ സിറ്റിംഗ് എം.പി. മുല്ലപ്പള്ളി രാമചന്ദ്രനോട് 39,000 വോട്ടിനു പരാജയപ്പെടുകയാണുണ്ടായത്. ഇടതുപക്ഷ വോട്ടുകൾ പോലും മുല്ലപ്പള്ളിക്ക് ലഭിച്ചുവെന്നതു വിവിധ നിയമസഭാ മണ്ഡലങ്ങളിലെ കണക്കുകൾ വ്യക്തമാക്കുന്നു.





കോഴിക്കോടുനിന്ന്
എ. സജീവൻ

# ഉണ്ണിയേയും മുരളിയേയും വലിച്ചെറിഞ്ഞു

**കേ**രള നിയമസഭയിൽ കോഴിക്കോട് ജില്ലയെ പ്രതിനിധീകരിക്കുന്ന കോൺഗ്രസ്സുകാരനായ എം. എൽ. എ കൈയുയർത്തണമെന്ന് ആരെങ്കിലും ആവശ്യപ്പെട്ടാൽ ഇനിയൊരു തിരഞ്ഞെടുപ്പുണ്ടാകുംവരെ ഒറ്റകൈ പോലും ഉയരില്ല. ലോക്സഭയിലാണ് ഇത്തരമൊരു ആവശ്യം ഉന്നയിക്കുന്നതെങ്കിലും നിശ്ശബ്ദതയായിരിക്കും മറുപടി.

ഗ്രൂപ്പുകളിച്ചും പാരവെച്ചും കോൺഗ്രസ്സുകാർ പഴയ മലബാറിലെ കോൺഗ്രസ്സിന്റെ ആസ്ഥാനത്ത് പാർട്ടിയെ ഉപ്പുവെച്ച കലംപോലെയാക്കിയിരിക്കുന്നു. ഭരണം കൈയിലുണ്ടായിരുന്നപ്പോൾ പരസ്പരം പൂരപ്പാട്ടു നടത്തി നാട്ടുകാർക്കിടയിൽ തങ്ങളെപ്പറ്റി "മതിപ്പുള്ള" ചിത്രമുണ്ടാക്കി. തിരഞ്ഞെടുപ്പു വന്നപ്പോൾ തലങ്ങും വിലങ്ങും കാലുവാരി.

നേതാക്കളോരോരുത്തരും തുപ്പലുകൂട്ടി മത്സരിച്ചു മാച്ചതോടുകൂടി കോൺഗ്രസ്സ് എന്ന സ്ളേറ്റ് കോഴിക്കോട്ടെ തിരഞ്ഞെടുപ്പു രാഷ്ട്രീയരംഗത്ത് "ക്ളീനാ"യിരിക്കുന്നു. പേരിനൊരു എണ്ണം പോലുമില്ലാത്ത പരുവത്തിലാണിപ്പോൾ ഐക്യജനാധിപത്യ മുന്നണിയുടെ അമരക്കാരൻ

1965-ലും 67-ലും കോൺഗ്രസ്സിന് കോഴിക്കോടു ജില്ലയിൽ ഒറ്റ എം. എൽ. എ പോലും ഉണ്ടായിരുന്നില്ല. അന്നത്തെ തോൽവിക്ക് പക്ഷേ ആണത്തമുണ്ടായിരുന്നു. ഒരു ഈർക്കിൽ പാർട്ടിയുടെ പോലും പിന്തുണയില്ലാതെ മറുപുറത്തെ മഹാസഖ്യത്തോടു പൊരുതിയാണ് കോൺഗ്രസ്സ് സ്ഥാനാർത്ഥികൾ പരാജയപ്പെട്ടത്.

ആ പരാജയത്തിന് വിജയത്തിന്റെ മാറ്റുണ്ടായിരുന്നെങ്കിൽ ഇത്തവണ നാണംകെട്ട പരാജയമാണ് കോൺഗ്രസ്സ് സ്ഥാനാർത്ഥികൾക്കുണ്ടായത്. കാൽനൂറ്റാണ്ടുകാലം കോൺഗ്രസ്സ് സ്ഥാനാർത്ഥിയെയല്ലാതെ മറ്റാരെയും അനുഗ്രഹിക്കാത്ത കൊയിലാണ്ടി നിയമസഭാ മണ്ഡലത്തിൽ ഡി. സി.സി പ്രസിഡന്റ് അഡ്വ. പി. ശങ്കരൻ തോറ്റത് 4851 വോട്ടിന്റെ വ്യത്യാസത്തിൽ.

89-ൽ ഇ.കെ. ഇമ്പിച്ചിബാവയെയും 91-ൽ എം. പി. വീരേന്ദ്രകുമാറിനെയും തോല്പിച്ച് "കോഴിക്കോട് എം.പി." എന്ന മാറ്റപ്പേരു നേടിയ കെ. മുരളീധരനെന്ന കെ.പി.സി.സി ജനറൽ സെക്രട്ടറി കോഴിക്കോട് ലോക്സഭാ മണ്ഡലത്തിൽ തോറ്റത് 38703 വോട്ടിന്.

സോഷ്യലിസ്റ്റ് പ്രസ്ഥാനത്തിൽനിന്നു കോൺഗ്രസ്സിലേക്കും അവിടെനിന്ന് ദേശീയ മുന്നണിയുടെ ദേശീയ നേതൃത്വത്തിലേക്കും വീണ്ടും കോൺഗ്രസ്സ്-ഐയിലേക്കും മാറിമാറിപ്പോയിട്ടും വടകരയിൽ ഡബിൾ ഹാട്രിക് വിജയം കൊയ്ത കെ.


എം.പി. വീരേന്ദ്രകുമാർ





പി. ഉണ്ണികൃഷ്ണൻ വീണത് 79985 വോട്ടിന്.

91-ൽ സി.പി.എമ്മിന്റെ എം. ദാസനെ പരാജയപ്പെടുത്തി താൻതന്നെ പിടിച്ചെടുത്ത കോഴിക്കോട് ഒന്നാം നിയോജക മണ്ഡലത്തിൽ മറ്റൊരു കെ. പി.സി.സി ജനറൽ സെക്രട്ടറിയായ എ.സുജനപാൽ പരാജയപ്പെട്ടത് 3271 വോട്ടിന്.

കോൺഗ്രസ്സിന്റേതല്ലാത്ത മണ്ഡലത്തിൽ മത്സരിച്ച അഡ്വ.സി. വത്സലന്റെയും (വടകര) കെ.സി. അബുവിന്റെയും (നാദപുരം) ആർ.കെ. രവിവർമ്മയുടെയും (ബാലുശ്ശേരി) പരാജയം പൊറുക്കുകയും മറക്കുകയും ചെയ്യാം. അവരെല്ലാം തോൽവി മുന്നിൽ കണ്ടുകൊണ്ടായിരിക്കണം മത്സരിച്ചത്.

കോഴിക്കോട് ജില്ലയിലിപ്പോൾ ഐക്യജനാധിപത്യ മുന്നണി എം. എൽ. എ മാർ മുസ്ലിം ലീഗുകാർ മാത്രമാണ്. ആറു സീറ്റിൽ മത്സരിച്ച മുസ്ലിം ലീഗിന് ഐ. എൻ. എൽ, പി.ഡി.പി ഭീഷണികളും കോൺഗ്രസ്സിലെ ചേരിപ്പോരിന്റെ അടിയൊഴുക്കുമെല്ലാം മറികടന്ന് തിരുവമ്പാടിയും കൊടുവള്ളിയും നിലനിർത്താനായി. ഏറെ കുറവില്ലാത്ത ഭൂരിപക്ഷത്തോടെതന്നെ.

അപ്പോൾ കോൺഗ്രസ്സിനെ അടിവാരിയതാര്? വോട്ടെണ്ണൽ കഴിഞ്ഞതിന്റെ പിറ്റേന്നുതന്നെ കെ. മുരളീധരൻ ഇതിനുത്തരം നൽകി: "എന്നെ തോൽപ്പിച്ചത് ആന്റണി വിഭാഗക്കാരും ലീഗുകാരുമാണ്." ഏതാണ്ടിതേ സ്വരത്തിൽ ആളെ പറയാതെ കെ. പി. ഉണ്ണികൃഷ്ണനും ആരോപിച്ചു. സുജനപാലും പി.ശങ്കരനും ഇതു പറയാനിരിക്കുന്നതേയുള്ളു.

കോഴിക്കോട് ജില്ലയിലെ രണ്ടു ലോക്സഭാ മണ്ഡലങ്ങളിൽ കണ്ടത് വമ്പന്മാരുടെ പതനമാണ്- വെറും ഏഴു വർഷത്തെ രാഷ്ട്രീയ ജീവിതത്തിനിടയിൽ കേരളത്തിലെ കോൺഗ്രസ്സ്- ഐയുടെ ഒരു വിഭാഗത്തിന്റെ മുഴുവൻ ലീഡറായി മാറിയ കെ.മുരളീധരൻ. പാർലമെന്റിൽ ഒറ്റയാൾപ്പട്ടാളമായി ബൊഫോഴ്സ് കേസിൽ രാജീവ്ഗാന്ധിയെ വിറപ്പിക്കുകയും കോൺഗ്രസ്സ്- ഐയും ബി.ജെ.പിയും ലീഗും കൂടി എതിർത്തിട്ടും 91-ൽ വടകരയിൽ വിജയിക്കുകയും ചെയ്ത് "തറവാട്ടിലേക്കു" തിരിച്ചുവന്നു കെ.പി. ഉണ്ണികൃഷ്ണൻ.

ഉണ്ണികൃഷ്ണനെ തോല്പിച്ചതിനു പിന്നിൽ

(ശേഷം 50-ാം പേജിൽ)

# മലപ്പുറം മാറിക്കൊണ്ടിരിക്കുന്നു



മലപ്പുറത്തുനിന്ന്

## ആർ. സുഭാഷ്

**തി**രഞ്ഞെടുപ്പു കഴിയുമ്പോൾ ഞെട്ടിക്കുന്ന വാർത്തകൾ ഒന്നും മലപ്പുറത്തുനിന്നുണ്ടാവാറില്ല എന്ന പതിവ് വണ്ടൂർ സംവരണ മണ്ഡലം ഇക്കുറി തെറ്റിച്ചിരിക്കുകയാണ്. "ചാരായനിരോധനത്തിലൂടെ അമ്മമാരുടേയും പെങ്ങൻമാരുടേയും കണ്ണീരിന് ശാശ്വത പരിഹാരം കണ്ട" സംസ്ഥാന എക്സൈസ് വകുപ്പുമന്ത്രി പന്തളം സുധാകരനെ തോൽപ്പിക്കുകയും എൻ. കണ്ണൻ എന്ന സി. പി. എം സ്ഥാനാർത്ഥിയെ വിജയിപ്പിക്കുകയും ചെയ്ത വണ്ടൂരിന്റെ കഥമാറ്റി നിർത്തിയാൽ മലപ്പുറത്ത് പിന്നെ കാര്യമായ വിശേഷം ഒന്നുമില്ല.

ജില്ലയിലെ രണ്ടു ലോക്സഭാ സീറ്റിൽ ലീഗ് പതിവു വിജയം ആവർത്തിച്ചെങ്കിലും ഭൂരിപക്ഷം കുറഞ്ഞു. 12 നിയമസഭാ സീറ്റുകളിൽ ഇടതുമുന്നണിയുടെ അക്കൗണ്ടിൽ ഒന്നിനുപകരം രണ്ട് എന്നായി. സി. പി. എം നിർത്തിയ സ്വതന്ത്രരോ ഐ. എൻ. എൽ സ്ഥാനാർത്ഥികളോ ക്ളച്ച് പിടിച്ചില്ല. എല്ലാ പ്രതികൂലഘടകങ്ങൾക്കിടയിലും പലയിടത്തും ഭൂരിപക്ഷം കുറഞ്ഞെങ്കിലും സീറ്റൊന്നും പോകാതെ തങ്ങളുടെ കോട്ട സംരക്ഷിക്കാൻ മുസ്ലീംലീഗിനായി. ഇതൊക്കെയാണ് മലപ്പുറത്തെ പൊതുവിവരങ്ങൾ.

ചാരായനിരോധനം പ്രചരണരംഗത്ത് ഏറ്റവും അധികം ഉപയോഗപ്പെടുത്തിയത് വണ്ടൂരിലായിരുന്നു. ചാരായവധത്തിന്റെ വീരനായകനായി പന്തളം സുധാകരൻ അവതരിപ്പിക്കപ്പെട്ടെങ്കിലും ഏശിയില്ല. പുറത്തുനിന്നുള്ള സ്ഥാനാർത്ഥികൾ മാത്രം വിജയിച്ചിട്ടുള്ള മണ്ഡലമാണ് വണ്ടൂർ. കോൺഗ്രസുകാരെ മാത്രം വിജയിപ്പിച്ചിട്ടുള്ള ഈ മണ്ഡലത്തിന്റെ ഗതിമാറ്റിയത് തൃക്കലങ്ങോട്ട് നത്തലക്കുന്ന് കോളനിയിലെ ചാത്തന്റേയും കാളിയുടേയും മകൻ കണ്ണനാണ്.

പശിയടക്കാൻ വഴിയില്ലാതെ ചെറുപ്രായത്തിൽ തന്നെ പഠനം നിർത്തി വണ്ടൂരിലും തൃക്കലങ്ങോട്ടും കൂലിപ്പണിയും ഒപ്പം പൊതുപ്രവർത്തനവും നടത്തി ജീവിക്കുന്ന കണ്ണൻ എന്ന ചെറുപ്പക്കാരന്റെ വിജയം വണ്ടൂരിലുണ്ടാക്കിയ ആഹ്ളാദാലയൊലി ഇനിയും ശമിച്ചിട്ടില്ല.

കുത്തക സീറ്റായിരുന്ന വണ്ടൂർ നഷ്ടപ്പെട്ടതോടെ മൂന്നു സീറ്റിൽ മത്സരിച്ച കോൺഗ്രസ്സിനു ലഭിച്ചത് ആര്യാടൻ മുഹമ്മദിന്റെ നിലമ്പൂർ മാത്രമായി. പൊന്നാനിയിൽ പി.ടി. മോഹനകൃഷ്ണനെ തോൽപ്പിച്ച് സി.പി. എം നേതാവ് പാലോളി മുഹമ്മദ്കുട്ടി സീറ്റു നിലനിർത്തുകയായിരുന്നു. ജില്ലയിൽ കോൺഗ്രസ്സിനു ക്ഷീണമുണ്ടായപ്പോൾ പാർട്ടി ചിഹ്നത്തിൽ മത്സരിച്ച രണ്ടു മണ്ഡലങ്ങളിലും വിജയിച്ച് സി. പി. എം നേട്ടമുണ്ടാക്കി.



കണ്ണൻ



പാലോളി മുഹമ്മദ്കുട്ടി

ഇടതുപക്ഷത്തിന് മലപ്പുറത്തുനിന്നും ഇതുവരെ മൂന്നു സീറ്റ് ലഭിച്ചിട്ടില്ല. ഇത്തവണ അതിനുവേണ്ടി നടത്തിയ പരിശ്രമം മങ്കടയിലെ ആയിരത്തിൽപരം വോട്ടുകളിൽ തടഞ്ഞുനിന്നു. മഞ്ഞിളാംകുഴി അലി എന്ന സിനിമാനിർമ്മാതാവിനെ സ്വതന്ത്രനായി നിർത്തി ഇഞ്ചോടിഞ്ച് പോരാടിയെങ്കിലും 1054 വോട്ടിന് ഗവ. ചീഫ് വിപ്പും ലീഗ് നേതാവുമായ കെ.പി.എ. മജീദ് വിജയിച്ചു.

ഐ. എൻ. എൽ. പി.ഡി.പി. കക്ഷികൾ രംഗത്തുവന്നശേഷം നടന്ന ആദ്യതിരഞ്ഞെടുപ്പായിരുന്നു ഇത്. മദനിയുമായും സേട്ട് ലീഗ് നേതാക്കളുമായും മുസ്ലീംലീഗ് നേതാക്കൾ പലതവണ ചർച്ച നടത്തിയതോടെ ഇരുപാർട്ടികളുടേയും ബലം പോയി. അതുകൊണ്ടുതന്നെ മുസ്ലീംലീഗ് നേതാക്കൾക്ക് ഇത്തവണ വലിയ പേടി ഉണ്ടായിരുന്നില്ല. പക്ഷേ അവസാനനിമിഷം ഐ. എൻ. എല്ലും എൽ. ഡി. എഫും ധാരണയാവുകയും നാലു മണ്ഡലങ്ങളിൽ ഐ. എൻ. എൽ സ്ഥാനാർത്ഥികൾ വരികയും ചെയ്തപ്പോൾ ലീഗ് ഉണർന്നു. ഐ. എൻ. എൽ സ്ഥാനാർത്ഥികൾ ഇടതുപിന്തുണയോടെ ലീഗിനെതിരെ മത്സരിച്ച മലപ്പുറം, തിരൂർ, താനൂർ മണ്ഡലങ്ങളിൽ ലീഗിന്റെ ഭൂരിപക്ഷം കുറഞ്ഞു. യഥാക്രമം ഏഴായിരം , മൂവായിരം, എണ്ണായിരം എന്ന തോതിൽ. ഐ. എൻ. എൽ സ്ഥാനാർത്ഥി എതിർത്തിട്ടും മന്ത്രി പി.കെ. കുഞ്ഞാലിക്കുട്ടിയുടെ ഭൂരിപക്ഷം രണ്ടായിരത്തിലേറെ വർദ്ധിച്ചു. ലീഗിന്റെ തിളക്കമാർന്ന വിജയത്തിലൊന്ന് തിരൂരങ്ങാടിയിലേതാണ്. ബി. ജെ. പി ഇതരപ്രതിപക്ഷം പൊതുസ്ഥാനാർത്ഥിയെ നിർത്തിയിട്ടും അവിടെ ലീഗിലെ കുട്ടി അഹമ്മദ്കുട്ടി 8032 വോട്ടിനു ജയിച്ചു.

നവജാത പാർട്ടികളായ നാഷണൽ ലീഗിനും പി.ഡി.പിക്കും മലപ്പുറത്ത് കാര്യമായൊന്നും ചെയ്യാനായില്ല. ഇടതുധാരണയോടെ ജില്ലയിൽ മത്സരിച്ച നാലു സീറ്റിലും തോറ്റെങ്കിലും തങ്ങൾ പിന്തുണച്ച ഇടതുമുന്നണി അധികാരത്തിലെത്തി എന്ന ആശ്വാസത്തിലാണ് നാഷണൽ ലീഗ്.

പി. ഡി. പിയുടെ സ്ഥിതി ദയനീയമാണ്. ഒരു സമയത്ത് മലപ്പുറത്തെ ഉൾപ്രദേശങ്ങളിൽ പോലും കമ്മിറ്റികൾ ഉണ്ടായിരുന്ന ഈ പാർട്ടിക്ക് ജില്ലയിൽ ഒരിടത്തും കെട്ടിവച്ച കാശ് കിട്ടിയില്ല. എന്തിന് അസാധുവിനെക്കാൾ പി. ഡി.പിക്ക് വോട്ടുകിട്ടിയത് ഒറ്റ മണ്ഡലത്തിൽ മാത്രമാണ്.

ചരിത്രത്തിലാദ്യമായി ജമാ അത്തെ ഇസ്ലാമി ഇടതുമുന്നണിക്ക് പരസ്യപിന്തുണ പ്രഖ്യാപിച്ച തിരഞ്ഞെടുപ്പായിരുന്നു ഇത്. അവരുടെ പിന്തുണ മണ്ഡലങ്ങളിലെ വിധി മാറ്റിമറിക്കാൻ പര്യാപ്തമായില്ല. പെരിന്തൽമണ്ണ, മങ്കട എന്നിവിടങ്ങളിലാണ് ഈ സംഘടനയ്ക്ക് കാര്യമായ വേരുകൾ ഉള്ളത്. ജനകീയനും സർവ്വസമ്മതനും ആയിട്ടും ഡോ. എ. മുഹമ്മദ് എന്ന ഇടതുസ്വതന്ത്രന് പെരിന്തൽമണ്ണയിൽ ലീഗ് നേതാവ് എൻ. സൂപ്പിയുടെ ഭൂരിപക്ഷത്തിൽ കുറവുവരുത്താനായത് എഴുന്നൂറിൽപ്പരം വോട്ടുകളിൽ മാത്രം.

ലീഗ് നേതാക്കൾ പാട്ടും പാടി ജയിച്ചു പോവാറുള്ള മഞ്ചേരി, പൊന്നാനി ലോക്സഭാ സീറ്റുകളിൽ ഇത്തവണ ഭൂരിപക്ഷം ഇടിഞ്ഞു. മഞ്ചേരിയിൽ 91-ൽ ഇ. അഹമ്മദിനു ലഭിച്ച ഭൂരിപക്ഷം 89,323 വോട്ടാണെങ്കിൽ ഇത്തവണ അത് 54971 ആയി. പൊന്നാനിയിൽ കഴിഞ്ഞതവണത്തെ ഭൂരിപക്ഷത്തിൽ നിന്നും 16411 വോട്ട് ഇത്തവണ കുറഞ്ഞു.



# പാലക്കാടിന്റെ നിറം മാറിയിട്ടില്ല



പാലക്കാട്ടുനിന്ന്

## പദ്മനാഭൻ നമ്പൂതിരി

**പാ**ലക്കാടൻ കോട്ടയ്ക്ക് ചുവപ്പുനിറമാണെന്ന് ഒരിക്കൽക്കൂടി തെളിഞ്ഞു. പാലക്കാടൻ കാറ്റ് ഇടത്തോട്ടാണു വീശുന്നതെന്നും വ്യക്തമായി. പൊതുതിരഞ്ഞെടുപ്പിന്റെ മുഴുവൻ ഫലങ്ങളും പുറത്തുവന്നപ്പോൾ പാലക്കാട്ട് ഒമ്പതു നിയമസഭാ സീറ്റുകളും, രണ്ടു പാർലമെന്റ് സീറ്റുകളും നേടിക്കൊണ്ട് ഇടതുമുന്നണി തകർപ്പൻ ജയം കാഴ്ചവച്ചു. യു. ഡി. എഫിനു ലഭിച്ചത് രണ്ടേരണ്ടു നിയമസഭാസീറ്റുകൾ മാത്രം. തൃത്താല, പട്ടാമ്പി, ഒറ്റപ്പാലം, ശ്രീകൃഷ്ണപുരം, മണ്ണാർക്കാട്, മലമ്പുഴ, പാലക്കാട്, കുഴൽമന്ദം, ആലത്തൂർ എന്നീ സീറ്റുകൾ ഇടതുമുന്നണി നേടിയപ്പോൾ ചിറ്റൂരും കൊല്ലങ്കോട്ടും മാത്രമാണു യു. ഡി. എഫ് ജയിച്ചത്.

ലോക്സഭാ മണ്ഡലങ്ങളായ പാലക്കാട്, ഒറ്റപ്പാലം എന്നിവയും ഇടതുമുന്നണിയോടൊപ്പം നിന്നു. ഭരണകക്ഷിയിലെ മത്സരിച്ച എല്ലാ എം. എൽ. എമാരും എം.പിയും നിഷ്കാസിതരായി. കോൺഗ്രസ്സ് എം.പിമാരുടെ കൺവീനറും പാലക്കാട് ഡി. സി.സി പ്രസിഡന്റുമായ വി. എസ്. വിജയരാഘവൻ പാലക്കാട് ലോക്സഭാ മണ്ഡലത്തിൽ 22438 വോട്ടിനാണ് ഡി. വൈ. എഫ്. ഐ അഖിലേന്ത്യാ പ്രസിഡന്റ് എൻ. എൻ. കൃഷ്ണദാസിനോടു പരാജയപ്പെട്ടത്. 89-ൽ എസ്. എഫ്. ഐ അഖിലേന്ത്യാ പ്രസിഡന്റ് എ. വിജയരാഘവനോടു. പരാജിതനായ വി. എസ്. വിജയരാഘവൻ 91-ൽ എ. വിജയരാഘവനെ തോല്പിച്ചാണ് പാലക്കാട് തിരിച്ചുപിടിച്ചത്. ഇത്തവണ കൃഷ്ണദാസ് ആകട്ടെ പാലക്കാട് തിരിച്ചുപിടിക്കുകയും ചെയ്തു.

93-ലെ ഉപതിരഞ്ഞെടുപ്പിൽ റെക്കാഡ് ഭൂരിപക്ഷത്തിന് ഇടതുമുന്നണിയിലെ എസ്.ശിവരാമൻ വിജയിച്ച ഒറ്റപ്പാലം മണ്ഡലവും എൽ.ഡി. എഫ് ഇത്തവണ നിലനിർത്തി. കോൺഗ്രസ്സ് (ഐ) യിലെ പ്രൊഫ. കെ.കെ. വിജയലക്ഷ്മിയെക്കാൾ 23736 വോട്ടുകൾ അധികം നേടിയാണ് ഡി. വൈ. എഫ്. ഐക്കാരനായ എസ്. അജയകുമാർ ഒറ്റപ്പാലം നിലനിർത്തിയത്. ഒറ്റപ്പാലത്തുനിന്നുള്ള മുൻ എം.പി. കുഞ്ഞന്റെ സഹോദരപുത്രൻ കൂടിയാണ് അജയകുമാർ.

പരമ്പരാഗത യു. ഡി. എഫ് വോട്ടർമാരുടെ മനസ്സിലേക്ക് എൽ. ഡി. എഫിനു കടന്നുകയറ്റം നടത്താനായി എന്നാണ് പാലക്കാട്ടെ തിരഞ്ഞെടുപ്പുഫലം വ്യക്തമാക്കുന്നത്. യു. ഡി. എഫിനെ എക്കാലത്തും പിൻതാങ്ങിപ്പോന്നിരുന്ന മലയോര കർഷകരും കുടിയേറ്റ ക്രിസ്ത്യാനികളും മുസ്ലീങ്ങളും എസ്. എൻ. ഡി. പി, എൻ. എസ്. എസ് തുടങ്ങിയ സംഘടനകളും ഇത്തവണ യു. ഡി. എഫിനോടു മുഖംതിരിച്ചുനിന്നു എന്നതിന്റെ ദൃഷ്ടാന്തങ്ങളാണ് മണ്ണാർക്കാട്, പാലക്കാട്, ശ്രീകൃഷ്ണപുരം തുടങ്ങിയ സിറ്റിംഗ് സീറ്റുകളിൽ യു. ഡി. എഫിനുണ്ടായ പരാജയം.

കഴിഞ്ഞ തവണത്തെ നിലവച്ചുനോക്കുമ്പോൾ യു. ഡി. എഫിന് ഏറ്റവും ക്ഷീണമുണ്ടാക്കിയ അസംബ്ളി മണ്ഡലം ആലത്തൂർ ആണ്. 91-ൽ ലഭിച്ച വോട്ടുകളെക്കാൾ 8000 വോട്ടിന്റെ കുറവുണ്ട് യു. ഡി. എഫിന് ഈ മണ്ഡലത്തിൽ. ഈഴവർക്കും മലയോര കർഷകർക്കും കുടിയേറ്റ ക്രിസ്ത്യാനികൾക്കും നിർണ്ണായക പങ്കുള്ളതാണ് ഈ മണ്ഡലം. കഴിഞ്ഞ തവണ കോൺഗ്രസ്സിലെ എ. വി. ഗോപിനാഥ് അട്ടിമറിവിജയം നേടിയ ഈ മണ്ഡലം സി. പി. എമ്മിലെ സി.കെ. രാജേന്ദ്രൻ ഇത്തവണ തിരിച്ചുപിടിച്ചു. 12166 വോട്ടാണ് ഭൂരിപക്ഷം. കോൺഗ്രസ്സിലെ ചെല്ലമ്മ ടീച്ചർ ആയിരുന്നു എതിരാളി.



എൻ.എൻ. കൃഷ്ണദാസ്

91-നെ അപേക്ഷിച്ച് ഇടതുമുന്നണി ഏറ്റവുമധികം നില മെച്ചപ്പെടുത്തിയത് മണ്ണാർക്കാട്ടാണ്. 91-ൽ ലഭിച്ചതിനേക്കാൾ 8000 വോട്ട് എൽ. ഡി. എഫ് സ്ഥാനാർത്ഥികൾക്ക് മണ്ണാർക്കാട്ട് ലഭിച്ചു. കുടിയേറ്റ ക്രിസ്ത്യാനികൾ, മലയോര കർഷകർ എന്നിവരുടെ പിൻതുണയ്ക്കു പുറമേ ഐ. എൻ. എല്ലിന്റെ പിൻതുണയും കൂടിയപ്പോൾ എ. ഐ. വൈ. എഫ് സംസ്ഥാന പ്രസിഡന്റ് ജോസ് ബേബി 6962 വോട്ടുകൾക്കു മണ്ണാർക്കാട്ടുനിന്നു വിജയിച്ചു. മുസ്ലിം ലീഗിന്റെ ഏക സീറ്റായ ഇവിടെ സിറ്റിംഗ് എം. എൽ. എ കല്ലടി മുഹമ്മദ് പരാജയപ്പെടുകയും ചെയ്തു.

ഇരുമുന്നണികളിലേയും സ്ഥാനാർത്ഥികൾ മുസ്ലീങ്ങളായിട്ടുള്ള പട്ടാമ്പിയിലും മുസ്ലീങ്ങളുടെ ചായ്വ് ഇടത്തോട്ടു തന്നെയായിരുന്നു. ഇതാദ്യമായിട്ടാണ് പട്ടാമ്പിയിൽ യു. ഡി. എഫ് മുസ്ലിം സ്ഥാനാർത്ഥിയെ പരീക്ഷിച്ചത്. എന്നിട്ടും മുസ്ലീങ്ങൾക്കു നിർണ്ണായക സ്വാധീനമുള്ള പട്ടാമ്പിയിൽ 91-ൽ ലഭിച്ച വോട്ടുകളെക്കാൾ 1000 വോട്ടിന്റെ കുറവാണ് യു. ഡി. എഫിന്. എൽ. ഡി. എഫ് ആകട്ടെ 91-നേക്കാൾ നില മെച്ചപ്പടുത്തി ഭൂരിപക്ഷം വർദ്ധിപ്പിക്കുകയും ചെയ്തു. സി.പി. ഐയിലെ സിറ്റിംഗ് എം. എൽ. എ, കെ. ഇ. ഇസ്മയിൽ 5474 വോട്ടുകൾക്കാണു കോൺഗ്രസ്സിലെ എം. ഐ. ഷാനവാസിനെ പരാജയപ്പെടുത്തിയത്.

കഴിഞ്ഞ തവണ ഇ. എം. എസ്സിന്റെ പുത്രൻ ഇ. എം. ശ്രീധരനെ പരാജയപ്പെടുത്തി തിളക്കമാർന്ന ജയം നേടിയ മുതിർന്ന കോൺഗ്രസ്സ് നേതാവ് പി.ബാലനുപോലും പരമ്പരാഗത വോട്ടർമാരുടെ പ്രതിഷേധത്തിൽ ചുവടുറപ്പിക്കാനായില്ല. 91-ൽ ലഭിച്ചതിനേക്കാൾ 700 വോട്ടുകൾ പി. ബാലന് ഇത്തവണ കുറഞ്ഞു. അതേസമയം എൽ. ഡി. എഫ് ആകട്ടെ ശ്രീകൃഷ്ണപുരത്തു പുതുതായി 5000 വോട്ടുകൾ നേടുകയും ചെയ്തു. പരമ്പരാഗത വോട്ടർമാരിലുണ്ടായ ഈ അടിയൊഴുക്ക് ഉറച്ചസീറ്റ് എന്നു കരുതിയ ശ്രീകൃഷ്ണപുരത്തെ കടപുഴക്കി. പി.ബാലനെക്കാൾ 4017 വോട്ടുകളാണ് സി.പി. എം സ്ഥാനാർത്ഥി ഗിരിജാസുരേന്ദ്രൻ നേടിയത്.

കഴിഞ്ഞ അഞ്ചു തവണയായി സി. എം. സുന്ദരം യു. ഡി. എഫിനു നിലനിർത്തിപ്പോരുന്ന സീറ്റാണ് പാലക്കാട്. അഗ്രഹാരങ്ങളിലെ ബ്രാഹ്മണ വോട്ടുകളും യു. ഡി. എഫ് വോട്ടുകളും സമാഹരിക്കുന്ന ഫോർമുലയായിരുന്നു അദ്ദേഹത്തിന്റേത്. പക്ഷേ. സിറാജുന്നിസയുടെ രക്തസാക്ഷിത്വവും



*സൗഹൃദത്തിന്റെ ചിരി*

ബാബരി മസ്ജിദിന്റെ തകർച്ചയും മുസ്ലീം വോട്ടർമാരെ പാലക്കാട്ടും യു. ഡി. എഫിൽ നിന്ന് അകറ്റി. എൽ. ഡി. എഫ് സ്ഥാനാർത്ഥിയാകട്ടെ, റാവുത്തർ വിഭാഗത്തിൽപ്പെട്ട ടി.കെ. നൗഷാദും. ഇടതുവോട്ടുകൾക്കൊപ്പം മുസ്ലിം വോട്ടുകൾ കൂടി സമാഹരിക്കാനായപ്പോൾ പാലക്കാട് ഇടതുമുന്നണി അട്ടിമറി വിജയം നേടുകതന്നെ ചെയ്തു. 596 വോട്ടിനാണെങ്കിലും പാലക്കാട്ടെ യു. ഡി. എഫ് കുത്തക തകർക്കാനായത് ഇടതുമുന്നണിയുടെ നേട്ടംതന്നെ.

ഒറ്റപ്പാലം, കുഴൽമന്ദം തുടങ്ങിയ മണ്ഡലങ്ങളിലാകട്ടെ, എൽ. ഡി. എഫ് നില മെച്ചപ്പെടുത്തുകയും ചെയ്തു. കഴിഞ്ഞ തവണ രണ്ടായിരം വോട്ടിനു ഭൂരിപക്ഷമുണ്ടായിരുന്ന ഒറ്റപ്പാലത്ത് ഇടതുമുന്നണി സ്ഥാനാർത്ഥി വി.സി. കബീറിന് ഇത്തവണ 7558 വോട്ടാണ് ഭൂരിപക്ഷം. കോൺഗ്രസ്സിലെ കെ. വി. പ്രഭാകരൻ നമ്പ്യാർ ആയിരുന്നു എതിരാളി. കുഴൽമന്ദത്ത് സി. പി. എമ്മിലെ എം. നാരായണൻ എം. എൽ. എ ഇത്തവണ ഭൂരിപക്ഷം വർദ്ധിപ്പിച്ച് 10496 വോട്ട് ആക്കി. കോൺഗ്രസ്സിലെ എം.വി. സുരേഷ് ആയിരുന്നു എതിരാളി.

പാലക്കാട് ജില്ലയിൽ ഏറ്റവുമധികം ഭൂരിപക്ഷമുള്ളത് സി.പി. എം സംസ്ഥാന സെക്രട്ടേറിയറ്റ് മെമ്പർ ടി.ശിവദാസമേനോനാണ്. മലമ്പുഴയിൽ തൊട്ടടുത്ത എതിർ സ്ഥാനാർത്ഥി കോൺഗ്രസ്സ് ( ഐ ) യിലെ എം. ഗുരുസാമിയേക്കാൾ 18779 വോട്ടിനാണ് ശിവദാസമേനോൻ വിജയിച്ചത്. കഴിഞ്ഞതവണ 17,000 ആയിരുന്നു ശിവദാസമേനോന്റെ ഭൂരിപക്ഷം. തൃത്താല അസംബ്ളി മണ്ഡലവും സി. പി. എം നിലനിർത്തി. സിറ്റിംഗ് എം. എൽ. എ, ഇ.ശങ്കരനു പകരം നവാഗതനായ ഡി. വൈ. എഫ്. ഐ പ്രവർത്തകൻ വി.കെ. ചന്ദ്രൻ ആയിരുന്നു എതിരാളി. എതിർസ്ഥാനാർത്ഥി യൂത്ത് കോൺഗ്രസ്സ് സംസ്ഥാന ജനറൽ സെക്രട്ടറി എ.പി. അനിൽകുമാറിനെക്കാൾ 4491 വോട്ടിന്റെ ഭൂരിപക്ഷത്തിനാണ് വി.കെ.ചന്ദ്രൻ വിജയിച്ചത്.

തിളക്കമേറിയ ഈ വിജയങ്ങൾക്കിടയിൽ പാർട്ടി ജില്ലാ സെക്രട്ടറി എം. ചന്ദ്രന് ഏല്ക്കേണ്ടിവന്ന പരാജയമാണ് ഇടതുമുന്നണിയുടെ ഏറ്റവുംവലിയ ആഘാതം. യു.ഡി. എഫിനാകട്ടെ തങ്ങളുടെ മുഴുവൻ എം. എൽ. എമാരും പരാജയപ്പെട്ടതിനിടെ, ആഹ്ളാദിക്കാൻ വകനല്കുന്നതും കൊല്ലങ്കോട്ടെ സി.പി. എം പരാജയമാണ്. 1957 മുതൽ ഇന്നേവരെ നടന്ന തിരഞ്ഞെടുപ്പുകളിലെല്ലാം കമ്മ്യൂണിസ്റ്റ് സ്ഥാനാർത്ഥികളല്ലാതെ മറ്റാരും കൊല്ലങ്കോട്ടുനിന്ന് വിജയിച്ചിട്ടില്ല. മാർക്സിസ്റ്റ് കോട്ടയായി കരുതപ്പെടുന്ന കൊല്ലങ്കോട്, ഉറച്ച സീറ്റ് എന്ന നിലയിലാണ് സി.പി. എം ജില്ലാ സെക്രട്ടറിയെ ഇടതുമുന്നണി മത്സരിപ്പിച്ചതും. എന്നാൽ, കെ.പി.സി.സി വൈസ് പ്രസിഡന്റ് കെ. എ. ചന്ദ്രൻ 1143 വോട്ടുകളുടെ ഭൂരിപക്ഷത്തിന് കൊല്ലങ്കോട് പിടിച്ചെടുത്തു.

കൊല്ലങ്കോടുപോലെ ഇടതുമുന്നണി ക്യാമ്പിൽ മ്ളാനത പരത്തുന്നതാണ് ചിറ്റൂരിലെ പരാജയവും. ഇടതുമുന്നണി എം. എൽ. എമാരിൽ പാലക്കാട് ജില്ലയിൽ പരാജയപ്പെട്ട ഒരേയൊരാൾ ചിറ്റൂരിലെ ജനതാദൾ സ്ഥാനാർത്ഥി കെ. കൃഷ്ണൻകുട്ടിയാണ്. കോൺഗ്രസ്സിലെ കെ. അച്യുതനാണ് 436 വോട്ടുകൾക്ക് കൃഷ്ണൻകുട്ടിയെ പരാജയപ്പെടുത്തിയത്. മത്സരിച്ച തിരഞ്ഞെടുപ്പുകളിലെല്ലാം വിജയിക്കുകയും 17 കൊല്ലമായി ചിറ്റൂർ നഗരസഭ ചെയർമാനായിരിക്കുകയും ചെയ്യുന്ന കെ. അച്യുതന് നിയമസഭയിൽ പുത്തരിയങ്കം വിജയിച്ച ആഹ്ളാദം.

91-ലെ വോട്ടിംഗ് നില വച്ചുനോക്കുമ്പോൾ യു. ഡി. എഫ് ഏറ്റവും നല്ല മുന്നേറ്റം നടത്തിയത് ചിറ്റൂർ അസംബ്ളി മണ്ഡലത്തിലാണ്. കഴിഞ്ഞ തവണ ലഭിച്ചതിനെക്കാൾ 3324 വോട്ടുകൾ ഈ മണ്ഡലത്തിൽ യു. ഡി. എഫ് സ്ഥാനാർത്ഥിക്കു ലഭിച്ചപ്പോൾ എൽ.ഡി. എഫ് സ്ഥാനാർത്ഥിക്ക് 177 വോട്ടുകൾ മാത്രമാണു വർദ്ധിപ്പിക്കാനായത്. പാലക്കാട് ജില്ലയിൽ ഏറ്റവും ഉയർന്ന പോളിംഗ് ശതമാനം രേഖപ്പെടുത്തിയതും ചിറ്റൂരിലാണ്. 74.15 ശതമാനമാണ് ഇവിടത്തെ പോളിംഗ്.

അസംബ്ളി മണ്ഡലങ്ങളിലെന്നപോലെ ലോക്സഭാ മണ്ഡലങ്ങളുടെ കാര്യത്തിലും പരമ്പരാഗത വോട്ടർമാർ യു. ഡി. എഫിനു മുഖം തിരിഞ്ഞുനിന്നു. കഴിഞ്ഞതവണ പാർലമെന്റ് സീറ്റിലേക്ക് 10,000 വോട്ടിന്റെ ഭൂരിപക്ഷം യു. ഡി. എഫ് സ്ഥനാർത്ഥിക്കു നല്കിയ മണ്ണാർക്കാട്ട് ഇത്തവണ 3700 വോട്ടുകൾ മാത്രമാണ് യു.ഡി. എഫിനു മുൻതൂക്കം. 8000 വോട്ടിന്റെ ലീഡ് നല്കിയ പാലക്കാട് അസംബ്ളി മണ്ഡലമാകട്ടെ ഇത്തവണ യു. ഡി. എഫിനെ കൈവിട്ട്, 4200 വോട്ടിന്റെ ഭൂരിപക്ഷം എൽ. ഡി. എഫിനു സമ്മാനിക്കുകയും ചെയ്തു. വി. എസ്. വിജയരാഘവന്റെ സ്വന്തം നാടായ ആലത്തൂരിൽ കഴിഞ്ഞ തവണ ഒപ്പത്തിനൊപ്പം പിടിച്ചുനിന്നെങ്കിലും ഇത്തവണ 11,353 വോട്ടിന്റെ ഭൂരിപക്ഷമാണ് ആലത്തൂർ അസംബ്ളി മണ്ഡലം എൽ. ഡി. എഫിനു നല്കിയത്. മണ്ണാർക്കാട്ടും ചിറ്റൂരും ഒഴികെയുള്ള അഞ്ചു മണ്ഡലങ്ങളിലും എൻ. എൻ. കൃഷ്ണദാസിനു നല്ല മുന്നേറ്റം നടത്താനായതാണ് പാർലമെന്റ് സീറ്റിൽ സിറ്റിംഗ് എം.പി.യുടെ പതനത്തിനു കാരണമായത്.

ജില്ലയിൽ ഇരുമുന്നണികൾക്കും വോട്ടു കുറഞ്ഞത് ഒറ്റപ്പാലം അസംബ്ളി മണ്ഡലത്തിലാണ്. യു. ഡി. എഫിന് 5000 വോട്ടും എൽ. ഡി. എഫിന് 2600 വോട്ടും ഒറ്റപ്പാലത്ത് കുറവുണ്ടായപ്പോൾ ബി.ജെ.പി ഒറ്റപ്പാലത്ത് വോട്ടിംഗ് നില ഇരട്ടിയാക്കി. 91-ൽ 5023 വോട്ടുണ്ടായിരുന്ന ബി.ജെ.പിക്ക് ഇത്തവണ 10856 വോട്ടുണ്ട് ഒറ്റപ്പാലത്ത്. പാലക്കാട് അസംബ്ളി മണ്ഡലത്തിലും ബി.ജെ.പി നില മെച്ചപ്പെടുത്തിയിട്ടുണ്ട്. 11446 വോട്ടുകൾ ബി.ജെ.പി പിടിച്ചെടുത്തു. ജില്ലയിൽ മലമ്പുഴ അസംബ്ളി മണ്ഡലമൊഴികെ മറ്റെല്ലായിടത്തും ബി.ജെ.പി വോട്ട് വർദ്ധിപ്പിക്കുകയാണുചെയ്തത്. പാലക്കാട് ലോക്സഭാ സീറ്റിൽ 31224 വോട്ട് ഉണ്ടായിരുന്ന ബി.ജെ.പി ഇത്തവണ 36652 ആക്കി ഉയർത്തി. ഒറ്റപ്പാലത്തും കഴിഞ്ഞ തവണത്തെക്കാൾ വോട്ടു ലഭിച്ചു. ഇത്തവണ 49296 വോട്ടാണ് ബി.ജെ.പി സ്ഥാനാർത്ഥിക്ക് ഒറ്റപ്പാലത്തു ലഭിച്ചത്.

പാലക്കാട് ജില്ലയിൽ ഇടതുമുന്നണി ഇതുപോലൊരു വിജയം നേടുന്നത് 82-ലാണ്. 82-ൽ ഒമ്പത് അസംബ്ളി സീറ്റുകളും നേടിയത് ഇടതുമുന്നണിയാണ്. കഴിഞ്ഞതവണ ഏഴു സീറ്റായിരുന്നു ഇടതുമുന്നണിക്കു ലഭിച്ചത്. 80-ലാകട്ടെ അഞ്ചു സീറ്റും. 65, 67, 70 വർഷങ്ങളിൽ മുഴുവൻ സീറ്റുകളും പിടിച്ചെടുത്തുകൊണ്ട് കോൺഗ്രസ്സിനെ തുരത്തിവിട്ട പാലക്കാട്ട് ഇത്തവണയും അതിനു സമാനമായ വിജയമാണ് ഇടതുമുന്നണി ആവർത്തിച്ചത്.



# കൊമ്പനെ മലർത്തിയടിച്ച ജില്ല



തൃശൂരിൽ നിന്ന്
ബി.വി. പവനൻ



കരുണാകരൻ വീണു കഴിഞ്ഞപ്പോൾ തൃശൂരിന്റെ മുഖത്ത് ഒരു ചിരി പടർന്നു. " ഇപ്പോൾ സമാധാനമായല്ലോ." ഫലിതപ്രിയരായ തൃശൂരുകാർ പരസ്പരം കളിയാക്കി ചോദിച്ചു. തൃശൂർ ലോക്സഭാമണ്ഡലത്തിലെ കരുണാകരന്റെ പരാജയം തൃശൂരിലെ ജനങ്ങളെ അമ്പരപ്പിച്ചതോടൊപ്പം അവരെ രസിപ്പിക്കുകയും ചെയ്തു എന്നതാണ് വസ്തുത. അവരത് വേണ്ടതുപോലെ ആസ്വദിച്ചു.

പിന്നിൽ നിന്നല്ല, മുന്നിൽ നിന്നു തന്നെയാണ് കുത്തിയതെന്ന് സ്വന്തം പാർട്ടി പ്രവർത്തകരെക്കുറിച്ച് കരുണാകരൻ പറയുന്നുണ്ടെങ്കിലും യഥാർത്ഥത്തിൽ അദ്ദേഹത്തെ കാലുവാരിയത് തൃശൂരിലെ ജനങ്ങൾ തന്നെയാണ്. പഴയതൊന്നും അവർ മറന്നില്ല എന്നർത്ഥം. " എന്റേയും കരുണാകരന്റേയും ജീവിതം ഈ ജനങ്ങളുടെ മുന്നിലുണ്ടായിരുന്നു. അവർ അതിന്മേൽ വിധിയെഴുത്തു നടത്തി"- എന്ന വി.വി. രാഘവന്റെ വാക്കുകളാണ് കരുണാകരന്റെ പഴിപറച്ചിലിനെക്കാൾ സത്യത്തോടു കൂടുതൽ അടുത്തുനില്ക്കുന്നത്. പച്ചക്കറിയും സഞ്ചിയിൽ തൂക്കിപ്പിടിച്ച് സാധാരണക്കാരിൽ സാധാരണക്കാരനായി തൃശൂരിലെ സ്വരാജ്റൗണ്ടിലൂടെ നടന്നുപോവുന്ന വി.വി. രാഘവനായിരുന്നു മുന്നിലും പിന്നിലും പൊലീസ് അകമ്പടിയോടെ നാട്ടുകാരെ ഞെട്ടിച്ചുകൊണ്ട് പാഞ്ഞുപോകുന്ന കരുണാകരനെക്കാൾ ജനങ്ങൾക്ക് സ്വീകാര്യനായത്. ത്യാഗസുരഭിലമായ ജീവിതത്തിനുടമയായ വി.വി. രാഘവന്റെ ലാളിത്യത്തിനായിരുന്നു തൃശൂരിലെ ജനങ്ങൾ വോട്ടു നല്കിയത്.

കരുണാകരന്റെ പതനത്തിന്റെ ഉള്ളറകളിലേക്ക് കടക്കുംമുൻപ് നമുക്ക് തൃശൂർ ജില്ലയിലെ കോൺ ഐ കോട്ടയുടെ തകർച്ചയുടെ മൊത്തം ചിത്രവും കാണേണ്ടിയിരിക്കുന്നു. പതിന്നാലിൽ ഒൻപതു നിയമസഭാ സീറ്റും പിടിച്ചെടുത്തുകൊണ്ട് ഇടതുമുന്നണി നടത്തിയ കടന്നാക്രമണത്തിൽ ദശാബ്ദങ്ങളായി തൃശൂരിൽ നിലനിന്നിരുന്ന കോൺഗ്രസ് സാമ്രാജ്യമാണ് തകർന്നു വീണിരിക്കുന്നത്. ചരിത്രത്തിൽ ഇതിനുമുൻപ് ഇതുപോലൊരു തകർച്ച ഉണ്ടായിട്ടില്ല. സംസ്ഥാനത്ത് ഇടതുമുന്നണി തൂത്തുവാരിയ 1987-ൽപ്പോലും ഇടതുസഖ്യത്തിന് തൃശൂരിൽ എട്ടുസീറ്റേ കിട്ടിയിരുന്നുള്ളൂ. അന്നുപോലും ഇളകാത്ത കോട്ടകൾ ഇത്തവണ ഇളകി.



മുപ്പതുവർഷമായി കരുണാകരൻ കൈവശം വച്ചുകൊണ്ടിരുന്ന മാള, കോൺഗ്രസ്സിന്റെ ഉറച്ചസീറ്റായ ചേലക്കര. കോൺഗ്രസ്സിന് ആഴത്തിൽ വേരോട്ടമുള്ള ഒല്ലൂർ, കോൺഗ്രസ്സിന്റെ കയ്യിലിരുന്ന കുന്നംകുളം, മുസ്ലിംലീഗിന്റെ കുത്തകയായിരുന്ന ഗുരുവായൂർ എന്നിവയാണ് ഇത്തവണത്തെ ഇടതുമുന്നേറ്റത്തിൽ തകർന്നടിഞ്ഞത്. നിലവിലുണ്ടായിരുന്ന ജില്ലയിലെ രാഷ്ട്രീയ ചിത്രത്തിന് നേർവിപരീതമായി പുതിയ ചിത്രം. യു. ഡി. എഫിന് ഒൻപതും, എൽ. ഡി. എഫിന് അഞ്ചുമായിരുന്നു പഴയചിത്രം. അതിപ്പോൾ എൽ. ഡി. എഫിന് ഒൻപതും യു. ഡി. എഫിന് അഞ്ചുമായി മാറിമറിഞ്ഞു.

നാലു സീറ്റുകൾ കൂടുതൽ നേടിയ ഇടതുമുന്നണിക്ക് കയ്യിലുണ്ടായിരുന്ന ഒന്നും നഷ്ടപ്പെട്ടില്ല. മത്സരിച്ച അഞ്ചുസീറ്റിലും വിജയിച്ചുകൊണ്ട് സി. പി. ഐ നൂറുമേനി കൊയ്തു. ജില്ലയിൽ ഒറ്റ എം. എൽ. എ പോലും ഇല്ലാതിരുന്ന സി. പി. എമ്മിന് അക്കൗണ്ട് തുറക്കാൻ കഴിഞ്ഞു. പാർട്ടിക്കാരായി രണ്ടുപേരും സ്വതന്ത്രന്മാരായി രണ്ടുപേരും. ആകെ നാല്. കോൺഗ്രസ്സിനാണ് വലിയ നഷ്ടമുണ്ടായത്. നാലു സീറ്റുകൾ നഷ്ടപ്പെട്ടു. ലീഗ്, കേരള കോൺഗ്രസ് തുടങ്ങിയ യു. ഡി. എഫ് ഘടകകക്ഷികൾക്ക് മേൽവിലാസവും പോയി. സി. പി. എം., സി. പി. ഐ എന്നിവയ്ക്കല്ലാതെ എൽ. ഡി. എഫിന്റെ മറ്റുഘടകകക്ഷികൾക്ക് ജില്ലയിൽ പ്രവേശനം കിട്ടിയില്ല എന്ന കാര്യവും ഓർക്കണം.

തൃശൂരിലെ കെ. കരുണാകരന്റെ പതനം കഴിഞ്ഞാൽ ജില്ലയിൽ ഏറ്റവും വലിയ അടിയേറ്റത് മാളയിൽ കരുണാകരന് പകരം ഇറങ്ങിയ കെ.പി. സി.സി. പ്രസിഡന്റ് വയലാർ രവിയുടെ ഭാര്യ മേഴ്സി രവിക്കാണ്. 1965 മുതൽ കഴിഞ്ഞ 9 തവണയായി കരുണാകരനെ വിജയിപ്പിച്ചുകൊണ്ടിരുന്ന മാള മേഴ്സിയെ സ്വീകരിച്ചില്ല. ചാരായം വലിയ അലയിളക്കിയെന്നും സ്ത്രീകളുടെ മുന്നേറ്റം ഉണ്ടാക്കിയെന്നും പ്രചാരണമുണ്ടായിരുന്ന മാളയിൽ ജനവിധി വളരെ വ്യക്തമായിരുന്നു. 3241 വോട്ടിനാണ് സി. പി. ഐയുടെ വി.കെ.രാജൻ മേഴ്സിയെ പരാജയപ്പെടുത്തിയത്. 1965-ൽ കൈവിട്ടുപോയ സീറ്റ് സി. പി.


വി.വി.രാഘവൻ

ഐ. ഇവിടെ തിരിച്ചുപിടിക്കുകയായിരുന്നു.കണ്ണീരും വീമ്പുപറച്ചിലും കൊണ്ടു തിരഞ്ഞെടുപ്പു ജയിക്കാനാവില്ലെന്നും മാള തെളിയിക്കുന്നു.

എസ്. എൻ. ഡി. പി യോഗത്തിന്റെ ആത്മാഭിമാനത്തെ ഒരു തിരഞ്ഞെടുപ്പിന്റെ സന്നിഗ്ദ്ധാവസ്ഥയിലേക്ക് വലിച്ചിഴച്ച് വിലപേശിയ നാട്ടികയിൽ കിട്ടിയ പാഠം ശ്രദ്ധേയമാണ്. കേരളീയരുടെ ജനാധിപത്യബോധത്തിന്റെ ഗുണവശമാണ് നാട്ടികയിൽ പൂത്തുലഞ്ഞത്. കോൺഗ്രസ് ഐയുടെ കൈപ്പത്തിചിഹ്നം കടം വാങ്ങി മത്സരിച്ച എസ്. എൻ. ഡി. പി യോഗം പ്രസിഡന്റ് ഡോ. കെ.കെ. രാഹുലൻ 9691 വോട്ടുകൾക്കാണ് സി. പി. ഐയുടെ കൃഷ്ണൻ കണിയാമ്പറമ്പിലിനോട് തോറ്റത്. കഴിഞ്ഞതവണത്തെ കൃഷ്ണന്റെ ഭൂരിപക്ഷം 1172 വോട്ടുകൾ മാത്രമാണെന്നും ഓർക്കണം. അതാണ് ഒൻപതിരട്ടിയായി വർദ്ധിച്ചത്. സാമുദായിക പ്രശ്നങ്ങളും രാഷ്ട്രീയവും തമ്മിൽ കൂട്ടിക്കുഴക്കരുതെന്നു മുൻപും കേരളീയ ജനത വിധി എഴുതിയിട്ടുണ്ട്. അതിവിടെ ആവർത്തിക്കപ്പെട്ടു. ലോക്സഭാ സ്ഥാനാർത്ഥിയായിരുന്ന കരുണാകരന് നാട്ടികയിൽ ലഭിച്ച വോട്ടുപോലും ഡോ. രാഹുലന് കിട്ടിയിട്ടില്ലെന്നാണ് കണക്കുകൾ കാണിക്കുന്നത്. കരുണാകരന് ഇവിടെ 40601 വോട്ടുകൾ കിട്ടിയപ്പോൾ രാഹുലന് കിട്ടിയത് 38135 വോട്ടുകളാണ്. കോൺഗ്രസ്സുകാർ ഡോ. രാഹുലനെ കാലുവാരി എന്നു വ്യക്തം.

ഗുരുവായൂരിൽ സി. പി. എം സ്വതന്ത്രനായ ചലച്ചിത്രകാരൻ പി.ടി. കുഞ്ഞുമുഹമ്മദിന്റെ വിജയവും തങ്കത്താളുകളിൽ രേഖപ്പെടുത്തി വയ്ക്കേണ്ടതാണ്. കഴിഞ്ഞ ഉപതിരഞ്ഞെടുപ്പിൽ ലീഗിനെതിരെ നേടിയ അട്ടിമറി വിജയം ഇത്തവണ ആവർത്തിക്കാനാവില്ലെന്ന് പലരും കരുതിയിരുന്നതാണ്. പി. ഡി. പിയുടെ സഹായം ഇത്തവണ ഇല്ലാതിരുന്നതാണ് കാരണം. കഴിഞ്ഞതവണ 14,000 വോട്ടു പിടിച്ചുപറ്റിയ പി.ഡി.പി ഇത്തവണ 2384 വോട്ടുകൾ മാത്രമേ പിടിച്ചുള്ളൂ. എന്നിട്ടുകൂടി പി.ടി. കുഞ്ഞുമുഹമ്മദ് വിജയിച്ചു. ഭൂരിപക്ഷം 2836 വോട്ട്. കുഞ്ഞുമുഹമ്മദിന്റെ വ്യക്തിപരമായ വിജയം കൂടിയാണ് ഇത്.

ചേലക്കര, ഒല്ലൂർ, കുന്നംകുളം എന്നീ മണ്ഡലങ്ങൾ പിടിച്ചെടുത്തുകൊണ്ടു ഇടതുപക്ഷം നേടിയവിജയത്തിനും തിളക്കമേറെയാണ്. കഴിഞ്ഞ രണ്ടു ടേമുകളിലായി കോൺഗ്രസ് കൈവശം വച്ചുകൊണ്ടിരുന്ന യു. ഡി. എഫിന്റെ ഉറച്ചമണ്ഡലമായ ചേലക്കരയെ കെ.രാധാകൃഷ്ണൻ എന്ന-ജന സമ്മതനായ ചെറുപ്പക്കാരനെ ഉപയോഗിച്ചാണ് സി. പി. എം പിടിച്ചെടുത്തത്. കോൺഗ്രസ് ഐയുടെ ടി. എ. രാധാകൃഷ്ണനായിരുന്നു എതിർസ്ഥാനാർത്ഥി. ഭൂരിപക്ഷം 2102 വോട്ട്. കുന്നംകുളത്ത് സിറ്റിംഗ് എം. എൽ. എ ആയ ടി.വി. ചന്ദ്രമോഹനനെ അട്ടിമറിച്ച് സി. പി. എമ്മിന്റെ എൻ. ആർ. ബാലൻ 884 വോട്ടുകൾക്കാണ് വിജയിച്ചത്. 91-ൽ സി. പി. എമ്മിന് നഷ്ടപ്പെട്ട കുന്നംകുളം അവർ തിരിച്ചുപിടിക്കുകയായിരുന്നു. ഒല്ലൂരിൽ കോൺഗ്രസ് ഐയുടെ മുൻ മന്ത്രി പി.പി. ജോർജിന്റെ പതനം എല്ലാപേരും പ്രതീക്ഷിച്ചതായിരുന്നു. ഇവിടെ കോൺഗ്രസ് റബൽ സ്ഥാനാർത്ഥിയായ വി. എസ്. ജോണി പിടിച്ച 4890 വോട്ടുകൾ ജോർജിന്റെ പതനത്തിന്റെ ശക്തി വർദ്ധിപ്പിച്ചു. സി. പി. ഐയുടെ സി. എൻ. ജയദേവൻ വിജയിച്ചു. ഭൂരിപക്ഷം 4368.

കൊടുങ്ങല്ലൂരിൽ ജെ. എസ്. എസ് സ്ഥാനാർത്ഥി കെ.വേണുവിനെതിരെ 14053 വോട്ടുകളുടെ റെക്കോർഡ് ഭൂരിപക്ഷത്തിൽ സി. പി. ഐയുടെ പ്രൊഫ. മീനാക്ഷിതമ്പാന്റെ വിജയം ഏവരും പ്രതീക്ഷിച്ചിരുന്നതാണ്. ഇരിങ്ങാലക്കുടയിൽ സി. പി. എം സ്വതന്ത്രനായ ലോനപ്പൻ നമ്പാടന്റെ വിജയവും (ഭൂരിപക്ഷം 6126) സി. പി. ഐയുടെ കുത്തകസീറ്റായ ചേർപ്പിൽ കെ.പി. രാജേന്ദ്രന്റെ വിജയവും (ഭൂരിപക്ഷം - 5202) പ്രതീക്ഷിച്ചവയാണ്. മറുഭാഗത്ത് യു. ഡി. എഫ് പക്ഷത്ത് തൃശൂരിൽ കോൺഗ്രസ് ഐ തേറമ്പിൽ രാമകൃഷ്ണന്റെ വിജയം പ്രതീക്ഷിച്ചിരുന്നുവെങ്കിലും ഭൂരിപക്ഷം 10209 ആയി ഉയരുമെന്ന് ആരും കരുതിയില്ല.

വടക്കാഞ്ചേരിയിൽ കോൺഗ്രസ് ഐയുടെ വി. ബലറാമിന്റെ വിജയവും അദ്ഭുതകരമല്ല. കേരള കോൺഗ്രസ് ജോസഫ് ഗ്രൂപ്പിലെ കെ. മോഹൻദാസിനെ 9649 വോട്ടുകൾക്ക് കെ. എസ്. നാരായണൻ നമ്പൂതിരി പരാജയപ്പെടുത്തി. കൊടകരയിൽ കോൺഗ്രസ് ഐയുടെ കെ.പി. വിശ്വനാഥനും സി. പി. എം ഉയർത്തിയ വെല്ലുവിളി അനായാസം അതിജീവിക്കാൻ കഴിഞ്ഞു. ഭൂരിപക്ഷം 2146. ചാലക്കുടിയിൽ കോൺഗ്രസ് ഐയുടെ പ്രൊഫ. സാവിത്രി ലക്ഷ്മണന് ജനതാദളിന്റെ പ്രൊഫ. എൻ. എം. ജോസഫിനെ പരാജയപ്പെടുത്താൻ അല്പവും ക്ലേശിക്കേണ്ടിവന്നില്ല. ഭൂരിപക്ഷം 11247. സ്ഥാനാർത്ഥി നിർണ്ണയത്തിലെ അപാകതയിലൂടെ ഇടതുപക്ഷം കളഞ്ഞുകുളിച്ച സീറ്റാണിത്.

വി. എം. സുധീരൻ കൈവിട്ട മണലൂരിൽ ഇത്തവണ ഇടതുപക്ഷത്തിന് വിജയിക്കാനാവുമെന്നാണ് കണക്കുകൂട്ടിയിരുന്നതെങ്കിലും കോൺഗ്രസ് ഐയുടെ റോസമ്മാ ചാക്കോയാണ് 1105 വോട്ടിന് വിജയിച്ചത്. ഇടതുപക്ഷ സഹയാത്രികനും ബുദ്ധിജീവിയുമായ സി. ജി. ശാന്തകുമാർ ആയിരുന്നു സി. പി. എമ്മിന്റെ സ്വതന്ത്രസ്ഥാനാർത്ഥി. ശാന്തകുമാറിന്റെ സ്ഥാനാർത്ഥിത്വവും ഇടതുപക്ഷത്തിനുണ്ടായ പാളിച്ചയുമാണ്. മുകുന്ദപുരം ലോക്സഭാ മണ്ഡലത്തിൽ കാൽലക്ഷം വോട്ടിന് പി.സി. ചാക്കോ ജയിച്ചതും അപ്രതീക്ഷിതമായിരുന്നില്ല.

ഇനി നമുക്ക് കരുണാകരന്റെ പതനത്തിലേക്ക് മടങ്ങിവരാം. സ്വന്തം തറവാടെന്നും സ്വന്തം തട്ടകമെന്നും പറഞ്ഞ് കരുണാകരൻ അഭിമാനം കൊള്ളാറുള്ള തൃശൂർ തന്നെയാണ് അദ്ദേഹത്തെ കാലുവാരിയത്. തൃശൂരിൽ നിയമസഭാ സ്ഥാനാർത്ഥിയായ കരുണാകരൻ ഗ്രൂപ്പിൽപ്പെട്ട തേറമ്പിൽ രാമകൃഷ്ണന് 10209 വോട്ടുകളുടെ ഭൂരിപക്ഷം ഉണ്ടായപ്പോൾ കരുണാകരന് കിട്ടിയ ഭൂരിപക്ഷം വെറും 944 മാത്രമാണ്. അതായത് തേറമ്പിലിന് വോട്ടു ചെയ്ത 9265 കോൺഗ്രസുകാർ കരുണാകരന് വോട്ടു ചെയ്യാതെ മാറികുത്തി. കരുണാകരന്റെ വീഴ്ചയ്ക്ക് കാരണമായത് ഇതാണ്. ഒപ്പം ഒല്ലൂരിലും മണലൂരിലും കരുണാകരൻ പ്രതീക്ഷിച്ച ലീഡ് കിട്ടിയതുമില്ല. ഒല്ലൂരിൽ 1394 വോട്ടും, മണലൂരിൽ കഷ്ടിച്ച് ആയിരം വോട്ടുമായിരുന്നു ലീഡ്. നാട്ടിക കൈ ഒഴിഞ്ഞു. കൊടകരയും വേണ്ടവിധം സഹായിച്ചില്ല. കെ.പി. വിശ്വനാഥന്റെ പകുതി ലീഡേ അവിടെ കിട്ടിയുള്ളൂ. ആകെ സഹായിച്ചത് നിയമസഭയിൽ സി. പി. എം സ്വതന്ത്രനെ വിജയിപ്പിച്ച ഗുരുവായൂരാണ്. കരുണാകരന് അവിടെ 6555 വോട്ടിന്റെ ഭൂരിപക്ഷം കിട്ടി. അതുകൊണ്ടു പക്ഷേ ഒന്നും ആകില്ലായിരുന്നു. നേരെ മറുഭാഗത്ത് വി.വി. രാഘവനെ സ്വന്തം തട്ടകമായ ചേർപ്പ് രക്ഷിക്കുകയും ചെയ്തു. 8700 വോട്ടിന്റെ വമ്പൻലീഡാണ് അവിടെ വിവിക്ക് ലഭിച്ചത്. അവിടത്തെ നിയമസഭാ സ്ഥാനാർത്ഥിയായ കെ. പി. രാജേന്ദ്രന് കിട്ടിയതിന്റെ ഇരട്ടി ലീഡ്.

അമിതമായ ആത്മവിശ്വാസമാണ് കരുണാകരനെ തറപറ്റിച്ച മറ്റൊരു ഘടകം. തോല്ക്കാൻ ഇടയുണ്ട് എന്നു പോയിട്ട് വി.വി. രാഘവൻ വെല്ലുവിളി ഉയർത്തുകയാണെന്നു പോലും ആരും കരുണാകരനോട് പറഞ്ഞുകൊടുത്തില്ല. അതിനാൽ വളരെ ലാഘവത്തോടെയുള്ള പ്രചരണമാണ് കരുണാകരൻ നടത്തിയത്. കാറിൽ പറന്നു നടന്ന് സ്വീകരണസമ്മേളനങ്ങളിൽ പ്രസംഗിച്ചതു മാത്രമായിരുന്നു കരുണാകരന്റെ വോട്ടുപിടിത്തം. അതേസമയം വി.വി.രാഘവനാകട്ടെ ഇടവഴികളും കൈവഴികളും താണ്ടി ഓരോ വീട്ടിലും കയറി ഇറങ്ങി വോട്ടർമാരെ തന്റെ സ്വതസിദ്ധമായ വിനയത്തോടെ നേരിൽ കാണുകയായിരുന്നു. അതിന്റെ ഫലം കാണുകയും ചെയ്തു. ഇതിനു മുൻപ് കരുണാകരൻ ഒരിക്കലേ പരാജയപ്പെട്ടിട്ടുള്ളൂ. അതും തൃശൂരിലായിരുന്നു. 1957-ൽ ഡോ. എ. ആർ. മേനോനോട്. തുടർന്നാണ് കരുണാകരൻ മാളയിലേക്ക് പോയത്. തൃശൂർ അതിന്റെ പഴയ നിലപാട് മാറ്റി എന്ന ധാരണയിലാണ് 40 വർഷത്തിനുശേഷം കരുണാകരൻ വീണ്ടും ഇവിടെ വന്നത്. പക്ഷേ തൃശൂർ നിലപാട് മാറ്റിയിരുന്നില്ല.



# അറയ്ക്കൽ പകരം വീട്ടി



കൊച്ചിയിൽനിന്ന്
പി. സുജാതൻ

സംസ്ഥാനമൊട്ടുക്കു വീശിയ ഇടതുപക്ഷക്കാറ്റിനെ തടഞ്ഞ ജില്ലയാണ് എറണാകുളം. പതിനാല് നിയമസഭാ സീറ്റിൽ പത്തെണ്ണം ഐക്യമുന്നണിയും നാലെണ്ണം ഇടതുമുന്നണിയും നേടി. ഒഴിയുന്ന നിയമസഭയിൽ ഇടതുമുന്നണിക്കുണ്ടായിരുന്നത് മൂന്നംഗങ്ങളായിരുന്നു. അതിൽ ഞാറയ്ക്കൽ സീറ്റ് നഷ്ടപ്പെട്ടപ്പോൾ യു.ഡി. എഫിന്റെ രണ്ട് സ്ഥിരം മണ്ഡലങ്ങൾ ഇടതുമുന്നണി പിടിച്ചെടുത്തു; മട്ടാഞ്ചേരിയും കുന്നത്തുനാടും.

ഭദ്രാസനങ്ങളും പള്ളിയരമനകളും രാഷ്ട്രീയ ഗൂഢാലോചന നടത്തുന്ന എറണാകുളത്തുണ്ടായ ശ്രദ്ധേയമായ ജനവിധി കോൺഗ്രസ്സ് നേതാവ് കെ. വി. തോമസ്സിന്റെ പതനമാണ്. ഫ്രഞ്ച് ചാരക്കേസിൽ സംശയത്തിന്റെ നിഴലിൽ കഴിയുന്ന തോമസ്സിനെ ഇക്കുറി ലോക്സഭയിലേക്ക് അയയ്ക്കേണ്ടെന്ന് ജനങ്ങൾ തീരുമാനിച്ചു. ഇടതു സ്വതന്ത്രനായി മത്സരിച്ച ബാരിസ്റ്റർ സേവ്യർ അറയ്ക്കൽ, കെ.പി.സി.സിയുടെ പണപ്പെട്ടി സൂക്ഷിപ്പുകാരനായ കെ.വി. തോമസിനോട് മധുരമായി പകരം വീട്ടി. കരുണാകരന്റെ ശിഷ്യനെന്ന നിലയിൽ 1994-ൽ തോമസ് ഇന്ദിരാകോൺഗ്രസ്സുകാരനായ അറയ്ക്കലിനെ കാലുവാരിയാണ് എറണാകുളത്ത് ആദ്യമായി മത്സരിക്കാനെത്തിയത്. തുടർച്ചയായി മൂന്നുതവണ എറണാകുളം മണ്ഡലത്തെ ലോക്സഭയിൽ പ്രതിനിധീകരിച്ച തോമസ് ലത്തീൻ കത്തോലിക്ക സമുദായവോട്ടിന്റെ പിൻബലത്തിൽ രാഷ്ട്രീയപ്പടവുകൾ കയറി. അഴിമതിയെന്ന പദത്തോടൊപ്പം കേരളം പതിവായി കേട്ടുപോന്ന കുറേ കോൺഗ്രസ്സ് നേതാക്കളുടെ പേരുകളുണ്ട്. കോൺഗ്രസ്സിൽ അവരുടെ ഗ്രൂപ്പിലായിരുന്നു സ്ഥിരമായി കെ. വി. തോമസ്. ഇവരിൽ മിക്കവാറും എല്ലാവരേയുംതന്നെ ഇപ്പോൾ ജനങ്ങൾ കൈയൊഴിഞ്ഞു. എറണാകുളത്തു ജനങ്ങൾ രാഷ്ട്രീയം നോക്കാതെ നേതാക്കളുടെ സ്വഭാവഗുണം പരിഗണിച്ചതായി കാണാം.

എറണാകുളം ലോക്സഭാ സീറ്റിൽ ഏഴു നിയമസഭാ മണ്ഡലങ്ങൾ ഉണ്ട്. അവയിൽ അഞ്ചുമണ്ഡലത്തിൽ കോൺഗ്രസ്സ് സ്ഥാനാർത്ഥികൾ 43,341 വോട്ടിന്റെ ഭൂരിപക്ഷം നേടിയപ്പോൾ കെ. പി.സി.സി ട്രഷറർ കെ.വി.തോമസ് എറണാകുളം ലോക്സഭാ സീറ്റിൽ 30,385 വോട്ടിന് തോറ്റു! മട്ടാഞ്ചേരിയും പറവൂരും മാത്രം ആയിരത്തിൽ താഴെ വോട്ടുകളുടെ ഭൂരിപക്ഷത്തിൽ ഇടതു സ്ഥാനാർത്ഥികൾ ജയിച്ചു. ഏഴ് നിയമസഭാ സീറ്റുകളിൽ ആലുവയിൽ മാത്രമാണ് തോമസിന് നേരിയ ലീഡുള്ളത്. കോൺഗ്രസ്സിലെ കെ.മുഹമ്മദാലി 17,422 വോട്ടിന്റെ ഭൂരിപക്ഷം നേടിയ ആലുവയിൽ തോമസിനു ലഭിച്ചത് 2300 വോട്ടിന്റെ ലീഡ്.

1967-നുശേഷം എറണാകുളം ലോക്സഭാ മണ്ഡലം ഇടതുമുന്നണിക്ക് ആദ്യമായി കൈവരികയാണ്. ലത്തീൻ സമുദായവോട്ട് ഭിന്നിപ്പിക്കുന്ന തരത്തിൽ ഇടതുമുന്നണി ആവിഷ്ക്കരിച്ച തന്ത്രത്തിന്റെ വിജയമാണത്. ഫ്രഞ്ച് ചാരക്കേസ്സിൽ തകർന്ന പ്രതിച്ഛായയുമായി നാലാംതവണ എറണാകുളത്ത് മത്സരിക്കാൻ വന്ന കെ.വി. തോമസിന് ആദ്യമായി സ്വന്തം സമുദായത്തിൽ നിന്നുള്ള ഒരു പ്രതിയോഗിയെ നേരിടേണ്ടിവന്നു. സി.പി. എം എറണാകുളം ജില്ലാ സെക്രട്ടറി എ.പി. വർക്കി ആവിഷ്ക്കരിച്ചതായിരുന്നു ഈ തന്ത്രം. അഴിമതിവിരുദ്ധ പ്രസ്ഥാനങ്ങളിൽ പങ്കാളിയായും കരിയർ പൊളിറ്റിക്സിനെ വിമർശിച്ചും ഒതുങ്ങിക്കഴിയുകയായിരുന്നു അറയ്ക്കൽ. എ.പി. വർക്കി അദ്ദേഹത്തിൽ തോമസിനെ തോൽപ്പിക്കാൻ പറ്റിയ കരുക്കൾ കണ്ടെത്തി.

തോമസിനെപ്പോലെ ജനങ്ങൾ തിരസ്കരിച്ച മറ്റൊരു കോൺഗ്രസ്സ് നേതാവാണ് ടി. എച്ച്. മുസ്തഫ. കുന്നത്തുനാട് നിയമസഭാ മണ്ഡലത്തിൽ സി. പി. എം പ്രാദേശിക നേതാവായ എം.പി. വർഗ്ഗീസ് 57 വോട്ടിന് മുസ്തഫയെ തോൽപ്പിച്ചു. കഴിഞ്ഞതവണ എണ്ണായിരത്തോളം വോട്ടിന്റെ ഭൂരിപക്ഷം നേടി കുന്നത്തുനാട്ടിൽ നിന്ന് നിയമസഭയിലെത്തിയ മുസ്തഫ, കരുണാകരൻ മന്ത്രിസഭയിൽ ഭക്ഷ്യ സിവിൽ സപ്ലൈസ് വകുപ്പിന്റെ മന്ത്രിയായിരുന്നു. കരുണാകരൻ മന്ത്രിസഭയെ ജനങ്ങൾ പ്രതിക്കൂട്ടിൽ നിറുത്തിയ പാമോയിൽ അഴിമതി മുസ്തഫയുടെ വകുപ്പിലായിരുന്നു നടന്നത്. എന്നും കരുണാകരന്റെ വിശ്വസ്ത അനുയായി ആയിരുന്നിട്ടുള്ള ടി. എച്ച്. മുസ്തഫ കോൺഗ്രസ്സിലെ ഗ്രൂപ്പ് പ്രവർത്തനത്തിൽ മുരളീധരന്റെ വലംകൈയാണ്. മന്ത്രിസ്ഥാനം നഷ്ടപ്പെട്ടപ്പോൾ കെ.പി.സി.സിയുടെ വൈസ് പ്രസിഡന്റായി മുസ്തഫ നാമനിർദ്ദേശം ചെയ്യപ്പെട്ടു. മറ്റൊരു വൈസ് പ്രസിഡന്റായ ജി.കാർത്തികേയനെപ്പോലെ സ്വന്തം മണ്ഡലം നിലനിർത്താൻ മുസ്തഫയ്ക്ക് കഴിഞ്ഞില്ല. കോൺഗ്രസ്സിലെ ആന്റണി ഗ്രൂപ്പുകാർ തന്നെ കാലുവാരിയതാണെന്ന് മുസ്തഫ വിശ്വസിക്കുന്നു.


സേവ്യർ അറയ്ക്കൽ

കോൺഗ്രസ്സിൽ മുസ്തഫയുടെ വ്യക്തിശത്രുവാണ് പി.പി. തങ്കച്ചൻ. മുസ്തഫയുടെ നാടായ പെരുമ്പാവൂരിൽനിന്ന് തങ്കച്ചൻ ജയിച്ചുവന്നു. ഇടതുമുന്നണിക്ക് ജനസ്വാധീനമുള്ള നല്ലൊരു സ്ഥാനാർത്ഥിയെ പെരുമ്പാവൂരിൽ നിറുത്താൻ കഴിയാഞ്ഞതുകൊണ്ടുമാത്രം തങ്കച്ചൻ ഇക്കുറി കഷ്ടിച്ചു കടന്നുകൂടി. ജനതാദളിലെ രാമൻ കർത്തായിരുന്നു തങ്കച്ചന്റെ പ്രതിയോഗി. വോട്ടെണ്ണലിന്റെ ആദ്യ റൗണ്ടുകളിൽ ഇടതു സ്ഥാനാർത്ഥി പുലർത്തിപ്പോന്ന ലീഡ് തങ്കച്ചന്റെയും തോൽവിക്ക് വഴിയൊരുക്കുമെന്നു കരുതി. അവസാന റൗണ്ടിൽ അയ്യായിരത്തിൽ താഴെ വോട്ടിനു ജയിച്ച് നാലാം തവണയും മുൻ സ്പീക്കർ തങ്കച്ചൻ നിയമസഭയിലെത്തുന്നു.

പറവൂർ വടക്കേക്കര മണ്ഡലങ്ങൾ ഇടതുമുന്നണിയിലെ പി.രാജുവും (സി.പി. ഐ) എസ്. ശർമ്മയും (സി.പി. എം) നിലനിർത്തി.

1992-ൽ ഉപതിരഞ്ഞെടുപ്പിലൂടെ ഇടതുമുന്നണിക്കു ലഭിച്ച ഞാറയ്ക്കൽ സംവരണ സീറ്റ് കോൺഗ്രസ്സിലെ ഡോക്ടർ എം. എ. കുട്ടപ്പൻ തിരിച്ചുപിടിച്ചു. സിറ്റിംഗ് എം. എൽ. എ കോൺഗ്രസ്സ്- എസ്സിലെ വി.കെ. ബാബു ആയിരുന്നു മുഖ്യ എതിരാളി. കോൺഗ്രസ്സ് എസ്സിന് എറണാകുളം ജില്ലയിൽ ലഭിച്ച രണ്ടു മണ്ഡലത്തിലും അവർക്ക് ജയിക്കാൻ കഴിഞ്ഞില്ല. പള്ളുരുത്തിയിൽ എ. ഐ. സി. സി-എസ് ജനറൽ സെക്രട്ടറി ടി.പി. പീതാംബരൻ മാസ്റ്റർ വീണ്ടും പരാജയപ്പെട്ടപ്പോൾ അപ്രതീക്ഷിതമായ ഒരു ആഘാതമാണ് ഇടതുമുന്നണി കേന്ദ്രങ്ങളിലുണ്ടായത്. കഴിഞ്ഞതവണ പള്ളുരുത്തിയിൽ അദ്ദേഹത്തെ തോൽപ്പിച്ച ഡൊമിനിക്ക് പ്രസന്റേഷൻ (കോൺ. ഐ) വീണ്ടും നിയമസഭയിലെത്തുന്നു. ചാരായനിരോധനത്തിന് അനുകൂലമായി സ്ത്രീകളുടെ വോട്ടുവീണ രണ്ടു മണ്ഡലങ്ങളാണ് ഞാറയ്ക്കലും പള്ളുരുത്തിയും.

മട്ടാഞ്ചേരി വാണിജ്യമേ

ഖലയിൽ ഇടതുമുന്നണിക്ക് സ്വാധീനമുറപ്പിക്കാൻ കഴിയുന്നതാണ് ആ മണ്ഡലത്തിൽ നേടിയ അട്ടിമറിജയം. വാണിജ്യമണ്ഡലം ഭാരവാഹിയായ എം. എ. തോമസിന്റെ സ്വതന്ത്ര സ്ഥാനാർത്ഥിത്വത്തെ പിന്തുണയ്ക്കുകവഴി മുസ്ലിംലീഗിന്റെ സ്ഥിരം മണ്ഡലം ഇടതുമുന്നണിക്ക് പിടിക്കാൻ കഴിഞ്ഞു. എം. ജെ. സഖറിയസേട്ട് മൂന്നുതവണ പ്രതിനിധീകരിച്ചിട്ടുള്ള മട്ടാഞ്ചേരിയിൽ വീണ്ടും മത്സരിക്കാൻ ലീഗ് നേതൃത്വം ഇത്തവണ അദ്ദേഹത്തിന് അവസരം നൽകിയില്ല. പകരം മത്സരിച്ച ലീഗ് ജില്ലാ സെക്രട്ടറി ടി. എ. അഹമ്മദ് കബീറിന് മട്ടാഞ്ചേരിയിൽ പ്രതികൂല രാഷ്ട്രീയ കാലാവസ്ഥയെ നേരിടേണ്ടിവന്നു. പി.ഡി.പി സ്ഥാനാർത്ഥിയുടെ സാന്നിധ്യം ലീഗിന് തിരിച്ചടിയുണ്ടാക്കിയ ഏകമണ്ഡലമാണ് മട്ടാഞ്ചേരി. ഇടതുസ്വതന്ത്രൻ എം. എ. തോമസിന് 425 വോട്ടിന്റെ ഭൂരിപക്ഷം കിട്ടി. ലോക്സഭയിലേക്ക് ഇടതു സ്ഥാനാർത്ഥിക്ക് മട്ടാഞ്ചേരിയിൽനിന്ന് മൂവായിരം വോട്ട് കൂടുതൽ ലഭിച്ചിരുന്നു.

കോതമംഗലം മണ്ഡലത്തിൽനിന്ന് വീണ്ടും തിരഞ്ഞെടുക്കപ്പെട്ട വി.ജെ. പോലോസ് എറണാകുളം ജില്ലയുടെ കിഴക്കൻമേഖല ഐക്യമുന്നണിയുടെ സ്ഥിരം കോട്ടയാണെന്ന് ആവർത്തിക്കുകയാണു ചെയ്തത്. പിറവം, മൂവാറ്റുപുഴ, കോതമംഗലം പ്രദേശങ്ങൾ "റബർ രാഷ്ട്രീയ"ത്തിന് വഴങ്ങിയിട്ട് മൂന്നു ദശാബ്ദം കഴിഞ്ഞു.

'ജനകീയ എം. എൽ. എ' എന്ന വിശേഷണവുമായി ജീവിക്കുന്ന കെ.ബാബുവിനെ തൃപ്പൂണിത്തുറയിൽ തോൽപ്പിക്കാൻ സി.പി. എം സ്ഥാനാർത്ഥി ഗോപി കോട്ടമുറിക്കലിന് കഴിഞ്ഞില്ല. ബാബുപോലും പ്രതീക്ഷിച്ചതിലേറെ ഭൂരിപക്ഷം (14,697) നൽകിയാണ് വോട്ടർമാർ അദ്ദേഹത്തെ വീണ്ടും തിരഞ്ഞെടുത്തത്. എൻ. എസ്. എസ്സിന്റെ രാഷ്ട്രീയ ആഹ്വാനം തൃപ്പൂണിത്തുറയിലെ കോൺഗ്രസ്സ് സ്ഥാനാർത്ഥിക്ക് ദോഷം ചെയ്യുമെന്ന് കരുതിയെങ്കിലും ഫലം മറിച്ചായത് എം. എൽ. എ എന്ന നിലയിൽ ബാബു മണ്ഡലത്തിൽ സുസമ്മതനായതുകൊണ്ടാണ്.

ഐ. എൻ.ടി.യു.സി നേതാവ് വി.പി. മരയ്ക്കാർ വടക്കേക്കരയിൽ മാർക്സിസ്റ്റ് സ്ഥാനാർത്ഥിയോടു തോറ്റതുപോലെ സി. ഐ. ടി. യു നേതാവ് വി.ബി. ചെറിയാൻ എറണാകുളം നിയമസഭാ മണ്ഡലത്തിൽ കോൺഗ്രസ്സിലെ ജോർജ്ജ് ഈഡനോട് പൊരുതി കീഴടങ്ങി. ത്രികോണ മത്സരത്തിലൊഴികെ എറണാകുളം ഒരിക്കലും കോൺഗ്രസ്സിനെ കൈവിട്ടിട്ടില്ല. അതിനാൽ ഇക്കുറിയും ഈഡന് ഇവിടെ വിജയം ആവർത്തിക്കാൻ കഴിഞ്ഞു. ആലുവ മണ്ഡലത്തിൽനിന്ന് കെ.മുഹമ്മദാലി അഞ്ചാം തവണയാണ് ജയിക്കുന്നത്. സരോജിനി ബാലാനന്ദനെ ഇക്കുറി സി.പി. എം മത്സരത്തിനിറക്കിയപ്പോൾ മുഹമ്മദാലിയുടെ ഭൂരിപക്ഷം 17,000 കവിഞ്ഞു. ജില്ലയിൽ ഏറ്റവും കൂടുതൽ ഭൂരിപക്ഷം ലഭിച്ചതും മുഹമ്മദാലിക്കാണ്.

എറണാകുളം ജില്ലയുടെ വടക്കേ അതിർത്തിയിലുള്ള അങ്കമാലി സീറ്റിൽ കോൺഗ്രസ്സിലെ പി. ജെ. ജോയി കഷ്ടിച്ചു കടന്നുകൂടുകയായിരുന്നു. ജോസഫ് ഗ്രൂപ്പ് കേരള കോൺഗ്രസ്സിലെ എം.വി. മാണിയും ജോയിയും തമ്മിൽ നടന്ന ബലപരീക്ഷണത്തിൽ 544 വോട്ടിന്റെ ഭൂരിപക്ഷത്തിൽ ജോയി സീറ്റ് നിലനിറുത്തി. അങ്ങനെ ജില്ലയുടെ നാനാദിക്കിലും ഇടതുകാറ്റിനെ ഐക്യമുന്നണിക്ക് തടയാൻകഴിഞ്ഞു.

മൂവാറ്റുപുഴ ലോക്സഭാ സീറ്റിൽ മുൻമന്ത്രി പരേതനായ പി.ടി.ചാക്കോയുടെ പുത്രൻ പി.സി. തോമസ് വൻഭൂരിപക്ഷത്തോടെ മൂന്നാം തവണയും വിജയം ആവർത്തിച്ചു. മാണിഗ്രൂപ്പ് സ്ഥാനാർത്ഥിയായ തോമസിന്റെ ലീഡാണ് ഫലപ്രഖ്യാപനത്തിന്റെ ആദ്യഘട്ടങ്ങളിൽ ഐക്യജനാധിപത്യ മുന്നണി പ്രവർത്തകർക്ക് ചെറിയ ആശ്വാസം പകർന്നത്.

കോൺഗ്രസ്സിലെ കെ.ബാബു, കെ. മുഹമ്മദാലി, ജോർജ്ജ് ഈഡൻ. ഡൊമനിക് പ്രസന്റേഷൻ, വി.ജെ. പൗലോസ്, പി.പി. തങ്കച്ചൻ എന്നിവർക്ക് അവരവരുടെ സീറ്റുകൾ നിലനിറുത്താനായി. പി.ഡി.പിയും എൻ. എസ്. എസ്സും ജില്ലയിൽ വോട്ടർമാർക്കിടയിൽ കാര്യമായ പ്രതികരണം ഉളവാക്കിയില്ല. ഇതര ജില്ലകളിൽ ഇടതുമുന്നണി ഇളക്കിവിട്ട തരംഗം എറണാകുളം ജില്ലയിൽ മുന്നണിക്ക് അതേ അളവിൽ സൃഷ്ടിക്കാനായില്ല. കെ.വി. തോമസിനെ വീഴ്ത്തിയതാണ് എടുത്തുപറയാവുന്ന ഒരു നേട്ടം. അത് ഇടതുമുന്നണിയുടെ സ്വാധീനം എന്നതിനുപരി തോമസ് സ്വയം വരിച്ച പതനവുമാണ്. ആയിരത്തിൽ താഴെ വോട്ടിന്റെ ഭൂരിപക്ഷത്തോടെ ഇടതുമുന്നണി രണ്ട് നിയമസഭാ സീറ്റുകൾ കൂടി പിടിച്ചു. അപ്പോൾ കൈയിലിരുന്ന ഞാറയ്ക്കൽ നഷ്ടപ്പെടുകയും ചെയ്തു. സംസ്ഥാനതലത്തിൽ വമ്പിച്ച മുന്നേറ്റം നടത്തിയ ഇടതുമുന്നണി ഇവിടെ നേരത്തെ ഉണ്ടായിരുന്ന രണ്ടു സീറ്റ് അടക്കം നാലു മണ്ഡലത്തിൽ ജയിച്ചു. ഐക്യമുന്നണി പത്തു സീറ്റിലും. നേട്ടത്തിന്റെ പട്ടികയിൽ ഇടതുമുന്നണിക്ക് അഭിമാനപൂർവ്വം എടുത്തുകാട്ടാൻ ഒരാളുണ്ട്-സേവ്യർ അറയ്ക്കൽ.

# സംസ്ഥാനം കാതോർത്ത ജില്ല



ആലപ്പുഴനിന്ന്

സി. വിമൽകുമാർ



വ്യക്തമായ ഭൂരിപക്ഷം നേടി സംസ്ഥാനത്ത് ഇടതുമുന്നണി അധികാരത്തിലെത്തിയിട്ടും കമ്മ്യൂണിസ്റ്റ് പ്രസ്ഥാനങ്ങളുടെ ഈറ്റില്ലമായ ആലപ്പുഴ ജില്ലയിൽ ആരവങ്ങളോ വിജയാഹ്ളാദങ്ങളോ ഉയരുന്നില്ല. പടയോട്ടം ജയിച്ചുവെങ്കിലും പടനായകനെ നഷ്ടപ്പെട്ട ദുഃഖം താങ്ങാനാകാതെ വിതുമ്പുകയാണ് സി.പി. എം പ്രവർത്തകർ. ഈ വിതുമ്പലിൽ എൽ. ഡി. എഫ് ഭരണത്തിലേറിയ സന്തോഷംപോലും ഉൾക്കൊള്ളാനാകാതെ ജില്ല മുഴുവൻ മരവിച്ചുനിൽക്കുന്നു.

യു. ഡി. എഫിനും ജില്ലയിൽ ആശ്വസിക്കാൻ വകയില്ല. ചേർത്തലയിൽ എ. കെ. ആന്റണി തകർപ്പൻ വിജയം നേടിയെങ്കിലും സംസ്ഥാന ഭരണം നഷ്ടപ്പെട്ടതിന്റെ നിരാശയിൽ ജില്ലയിലെ യു. ഡി. എഫിന്റെ വിജയലഹരിയും അമർന്നുപോയി.

സംസ്ഥാനത്തിന്റെ മുഴുവൻ ശ്രദ്ധയും ഇക്കുറി ആലപ്പുഴയിലേക്കായിരുന്നു. സംസ്ഥാന ഭരണം ഏതു മുന്നണിക്കു ലഭിച്ചാലും മുഖ്യമന്ത്രി ആലപ്പുഴ ജില്ലയിൽ നിന്നായിരിക്കും എന്നതും ഉറപ്പായിരുന്നു. തിരഞ്ഞെടുപ്പു ഫലം അറിഞ്ഞപ്പോൾ സംസ്ഥാന രാഷ്ട്രീയ ചരിത്രത്തിലെ ഏറ്റവുംവലിയ അട്ടിമറികൾക്ക് സാക്ഷിയാകേണ്ട ഭാഗ്യവും ( അതോ നിർഭാഗ്യമോ ) ആലപ്പുഴയിൽ ഉണ്ടായി. ഇടതുമുന്നണിയുടെ മുഖ്യമന്ത്രിയാകേണ്ട വി. എസ്. അച്യുതാനന്ദന്റെ മാരാരിക്കുളത്തെ പരാജയ വാർത്ത കേട്ട് കേരളം ഒന്നടങ്കം നടുങ്ങിയ ദിവസങ്ങളായിരുന്നു കഴിഞ്ഞുപോയത്.

പതിനൊന്ന് അസംബ്ളി മണ്ഡലങ്ങളും ആലപ്പുഴ, മാവേലിക്കര പാർലമെന്റ് മണ്ഡലങ്ങളും ഉൾപ്പെടുന്ന ജില്ലയിൽ യു. ഡി. എഫിന് മുൻതൂക്കം ലഭിക്കുന്ന വിജയമാണുണ്ടായിരുന്നത്. 1991-ലെ തിരഞ്ഞെടുപ്പുമായി താരതമ്യം ചെയ്താൽ യു. ഡി. എഫിന് അഭിമാനിക്കാൻ ഏറെയില്ല. ആലപ്പുഴ പാർലമെന്റ് സീറ്റ് എൽ. ഡി. എഫിൽനിന്നും പിടിച്ചെടുത്തുവെന്നതു മാത്രമാണ് യു. ഡി. എഫിന്റെ നേട്ടം. 1991-ൽ ആറ് അസംബ്ളി സീറ്റുകൾ എൽ. ഡി. എഫിനും അഞ്ചെണ്ണം യു. ഡി. എഫി



നും ലഭിച്ചിരുന്നു. ഓരോ പാർലമെന്റ് സീറ്റുകൾ ഇരുമുന്നണികൾക്കും കിട്ടി. സി. പി. എമ്മിൽ പിന്നീട് രൂപംകൊണ്ട ചില രാഷ്ട്രീയ പ്രശ്നങ്ങൾ മൂലം ഗൗരി അമ്മയെ പുറത്താക്കിയതോടെ എൽ. ഡി. എഫിന് ജില്ലയിൽ ഒരു സീറ്റിന്റെ കുറവുണ്ടായി. തുടർന്ന് ജെ. എസ്. എസ് രൂപീകരിച്ചുകൊണ്ട് യു. ഡി. എഫുമായി ഗൗരി അമ്മ സൗഹാർദ്ദത്തിലായതോടെ യു. ഡി. എഫിന് ആറു സീറ്റുകളുടെ പിൻബലം ലഭിച്ചു. ഒരു വർഷം മുമ്പ് ഹരിപ്പാട് എം. എൽ. എ ആയിരുന്ന കെ.കെ. ശ്രീനിവാസൻ (കോൺ. ഐ) മരണമടഞ്ഞതോടെ വീണ്ടും യു.ഡി. എഫിന് ഒരു സീറ്റിന്റെ കുറവുണ്ടായി.



വി.എം.സുധീരൻ



കെ.ആർ.ഗൗരിയമ്മ



എ.കെ. ആന്റണി

ഇപ്പോഴത്തെ തിരഞ്ഞെടുപ്പിൽ എൽ. ഡി. എഫിന് അഞ്ചു സീറ്റുകൾ ലഭിച്ചപ്പോൾ യു. ഡി. എഫിന് ആറു സീറ്റുകളും രണ്ട് പാർലമെന്റ് സീറ്റുകളും ലഭിച്ചു. കുട്ടനാട്, കായംകുളം, ഹരിപ്പാട്, അമ്പലപ്പുഴ, പന്തളം എന്നീ അസംബ്ളി സീറ്റുകളാണ് എൽ.ഡി. എഫിനു ലഭിച്ചത്. ഇവിടെ യഥാക്രമം ഡോ.കെ.സി. ജോസഫ് (കേരള കോൺ. ജെ), ജി. സുധാകരൻ (സി.പി. എം), എ.വി. താമരാക്ഷൻ ( ആർ. എസ്. പി), സുശീലാഗോപാലൻ (സി.പി. എം), പി.കെ.കുമാരൻ ( സി. പി. എം) എന്നിവർ വിജയിച്ചു.

യു.ഡി. എഫ് വിജയിച്ച ചേർത്തല, മാരാരിക്കുളം, ആലപ്പുഴ, ചെങ്ങന്നൂർ, മാവേലിക്കര എന്നിവിടങ്ങളിൽ യഥാക്രമം കോൺഗ്രസ്സുകാരായ എ.കെ. ആന്റണി, അഡ്വ. സി. ജെ. ഫ്രാൻസിസ്, കെ.സി. വേണുഗോപാൽ, ശോഭനാജോർജ്ജ്, എം. മുരളി എന്നിവർ വിജയിച്ചു. അരൂരിൽ യു. ഡി. എഫിന്റെ പിന്തുണയോടെ ഗൗരിയമ്മയും (ജെ. എസ്. എസ്) വിജയിച്ചു. യു. ഡി. എഫിനു ലഭിച്ച ആലപ്പുഴ, മാവേലിക്കര പാർലമെന്റ് മണ്ഡലങ്ങളിൽ വി. എം. സുധീരൻ, പ്രൊഫ. പി. ജെ. കുര്യൻ എന്നിവർ വിജയിച്ചു. ആലപ്പുഴയിലെ സിറ്റിംഗ് എം.പി ആയ ടി.ജെ. ആഞ്ചലോസിനെ (സി. പി. എം) യാണ് സുധീരൻ പരാജയപ്പെടുത്തിയത്.

മാരാരിക്കുളത്ത് സി.പി. എം പോളിറ്റ് ബ്യൂറോ അംഗവും പ്രതിപക്ഷ നേതാവുമായ വി. എസ്. അച്യുതാനന്ദൻ കോൺഗ്രസ്സിലെ അത്രയൊന്നും അറിയപ്പെടാത്ത പി.ജെ. ഫ്രാൻസിസിനോട് പരാജയപ്പെട്ടപ്പോൾ യു.ഡി. എഫ് കേന്ദ്രങ്ങൾക്കുപോലും അത് വിശ്വസിക്കാനായില്ല. ഈ തിരഞ്ഞെടുപ്പിലെ ഏറ്റവും വലിയ അട്ടിമറിവിജയം നേടിയെന്നത് യു.ഡി. എഫിന് ഏറെ അഭിമാനിക്കാൻ വക നൽകുമെങ്കിലും വരും ദിനങ്ങളിൽ ഇതിന്റെ അലയൊലികൾ കേരളത്തെ അസ്വസ്ഥമാക്കിയേക്കാം.



എ.വി.താമരാക്ഷൻ

ചേർത്തലയിലായിരുന്നു ജില്ലയിലെ ഏറ്റവും കടുത്ത ആ പരീക്ഷണം നടന്നത്. മുഖ്യമന്ത്രി എ. കെ. ആന്റണിയും സി. പി. ഐയിലെ സിറ്റിംഗ് എം. എൽ. എയുമായ സി.കെ. ചന്ദ്രപ്പനും തമ്മിലുള്ള മത്സരത്തിൽ എ.കെ. ആന്റണി 8385 വോട്ടിന്റെ ഭൂരിപക്ഷത്തിൽ വിജയം നേടി. അവസാന നിമിഷം വരെ ഉദ്വേഗത്തിന്റെ മുൾമുനയിൽ ആന്റണിയെയും യു.ഡി.എഫിനെയും നിർത്താനായതാണ് എൽ.ഡി.എഫിന്റെ നേട്ടം. നിരവധി പ്രതികൂല സാഹചര്യങ്ങൾ തരണം ചെയ്തുകൊണ്ട് വൻഭൂരിപക്ഷത്തിൽ ആന്റണി നേടിയ വിജയം അദ്ദേഹത്തിന്റെ രാഷ്ട്രീയ വിജയമായാണ് വിലയിരുത്തുന്നത്.

എൻ. എസ്. എസ് പ്രശ്നം, ശിവഗിരി, ധീവര പ്രശ്നങ്ങൾ, സൂര്യനെല്ലി പെൺവാണിഭ കേസ് തുടങ്ങിയ നിരവധി പ്രശ്നങ്ങളുടെ നീർച്ചുഴിയിൽ നിന്നാണ് ആന്റണി കരകയറിയിരിക്കുന്നത്. ഈ പ്രശ്നങ്ങളൊന്നും ചേർത്തലയിൽ ആന്റണിക്കെതിരെ വിഷയീഭവിച്ചില്ലെന്നതാണ് യാഥാർത്ഥ്യം. ഈ പ്രശ്നങ്ങളൊക്കെ എങ്ങനെ ബാധിക്കും എന്ന് അവസാന നിമിഷം വരെയും ആന്റണിക്കോ കോൺഗ്രസ്സ് നേതാക്കൾക്കോ യാതൊരു രൂപവും ഉണ്ടായിരുന്നില്ല. പത്തുദിവസത്തോളം സ്വന്തം മണ്ഡലത്തിൽ തങ്ങി പ്രചാരണം നടത്താൻ ഇത് ആന്റണിയെ നിർബന്ധിതനാക്കി. ചാരായനിരോധനം മാത്രമായിരുന്നു എടുത്തുകാട്ടാനുള്ള ഏക പ്രചരണായുധം. മറ്റ് മണ്ഡലങ്ങളിലേക്ക് ആന്റണിക്ക് പ്രചാരണത്തിനു പോകാൻ കഴിയാത്ത വിധം ചേർത്തലയിൽത്തന്നെ തങ്ങിയതിനാൽ മറ്റിടങ്ങളിൽ കോൺഗ്രസ്സ് സ്ഥാനാർത്ഥികളിൽ പലരും അടിതെറ്റി വീഴുകയായിരുന്നുവെന്നും പറയുന്നുണ്ട്. എന്തായാലും ചാരായനിരോധനമോ മറ്റ് യാതൊരു പ്രശ്നങ്ങളോ അല്ല, ആന്റണി എന്ന മുഖ്യമന്ത്രിക്കു ലഭിച്ച വോട്ടുകളാണ് ചേർത്തലയിൽ ആന്റണിയെ വിജയിപ്പിച്ചതിനു പിന്നിലെ രഹസ്യം.

കെ. ആർ. ഗൗരി അമ്മ അരൂരിൽ 16533 വോട്ടിന്റെ ഭൂരിപക്ഷത്തിലാണ് സി. പി. എമ്മിലെ ബി.വിനോദിനെ തോൽപ്പിച്ചത്. ഗൗരി അമ്മ പോലും പ്രതീക്ഷിക്കാത്ത ഭൂരിപക്ഷമാണിത്. ഏറിയാൽ അയ്യായിരം വോട്ടിന്റെ ഭൂരിപക്ഷം ലഭിക്കുമെന്നാണ് ഗൗരി അമ്മപോലും കണക്കുകൂട്ടിയത്. സംസ്ഥാനത്ത് മറ്റ് നാലിടങ്ങളിൽ നിന്ന് ജെ. എസ്. എസ് സ്ഥാനാർത്ഥികളും ദയനീയമായി പരാജയപ്പെട്ടപ്പോൾ അരൂരിൽ ഗൗരി അമ്മ മാത്രം വിജയിച്ചത് ഗൗരി അമ്മയുടെ വ്യക്തിപ്രഭാവത്തിനുള്ള അംഗീകാരം കൂടിയാണ്. ആലപ്പുഴ ജില്ലയിൽ ജെ. എസ്. എസ്സിന് ഇപ്പോഴും സ്വാധീനം ഉണ്ടെന്നതിന്റെ തെളിവുകൂടിയാണ് ഗൗരി അമ്മയുടെ വിജയം.

ആലപ്പുഴയിൽ യൂത്ത് കോൺഗ്രസ്സ് സംസ്ഥാന പ്രസിഡന്റ് കെ.സി. വേണു ഗോപാൽ 7536 വോട്ടിന്റെ ഭൂരിപക്ഷത്തിലാണ് സി. പി. ഐയിലെ പി. എസ്. സോമശേഖരനെ പരാജയപ്പെടുത്തിയത്. നാട്ടുകാരനായ സോമശേഖരനെക്കാൾ അന്യനാട്ടുകാരനായ വേണുഗോപാലിനെ ആലപ്പുഴ നിവാസികൾ തിരഞ്ഞെടുത്തതിനു പിന്നിലെ രഹസ്യം എൽ. ഡി. എഫിലെ സ്ഥാനാർത്ഥിനിർണ്ണയത്തിലെ അപാകത മാത്രമാണെന്നു വേണം കരുതാൻ.

അമ്പലപ്പുഴയിൽ സി.പി. എമ്മിലെ സുശീലാ ഗോപാലൻ 2258 വോട്ടിന്റെ ഭൂരിപക്ഷത്തിലാണ് കോൺഗ്രസ്സിലെ ദേവദത്ത് ജി.പുറക്കാടിനെ തോൽപ്പിച്ചത്. ധീവരസഭാനേതാവ് വി.ദിനകരന്റെ നാടകീയമായ പിന്മാറ്റത്തെത്തുടർന്ന് അവിചാരിതമായി സ്ഥാനാർത്ഥി ആയതാണ് ദേവദത്ത്. ധീവര സമുദായത്തിന് നിർണ്ണായകമായ വോട്ട് ബാങ്കുള്ള ഇവിടെ ദിനകരന്റെ ധീവര ഭവനങ്ങൾ കയറിയിറങ്ങിയുള്ള പ്രചാരണമാണ് ദേവദത്തിനെ തോൽപ്പിച്ചത്. ദേവദത്തിനെ തോൽപ്പിക്കുക എന്ന ആവശ്യവുമായാണ് ദിനകരൻ പ്രചാരണം നടത്തിയത്. ഇടതുമുന്നണിയുടെ മുഖ്യമന്ത്രി സ്ഥാനത്തേക്ക് സുശീലാഗോപാലന്റെ പേരും പറഞ്ഞുകേൾക്കുന്നുണ്ട്.

കുട്ടനാട്ടിൽ തുടർച്ചയായി നാലാം തവണയാണ് കേരളാകോൺഗ്രസ്സ് ജെ.യിലെ ഡോ.കെ.സി. ജോസഫ് വിജയിക്കുന്നത്. കെ. എസ്. യു. ( ഐ

) സംസ്ഥാന പ്രസിഡന്റ് ജെ. ജോസഫിനെ 4085 വോട്ടിന്റെ ഭൂരിപക്ഷത്തിലാണ് അദ്ദേഹം തോൽപ്പിച്ചത്. ഇടതുമുന്നണിയുടെ ഷുവർ സീറ്റായ ഇവിടെ ഇക്കുറി ആദ്യമായാണ് കോൺഗ്രസ്സിന്റെ സ്ഥാനാർത്ഥി മത്സരിക്കാനെത്തിയത്.

യു. ഡി. എഫ് ഉറപ്പിച്ച സീറ്റുകളായിരുന്നു ചെങ്ങന്നൂരും മാവേലിക്കരയും. നായർ വോട്ടുകൾക്ക് നിർണ്ണായക സ്വാധീനമുള്ള ഇവിടെ രണ്ടിടത്തും നായർ വോട്ടുകൾ യു.ഡി. എഫിന് എതിരായില്ലെന്നതാണ് എടുത്തുപറയേണ്ട വസ്തുത. ചെങ്ങന്നൂരിൽ സിറ്റിംഗ് എം. എൽ. എ ആയ ശോഭനാ ജോർജ്ജ് മുൻ എം. എൽ. എയും കോൺഗ്രസ്സ് എസ്. നേതാവുമായ മാമ്മൻ ഐപ്പിനെ 3102 വോട്ടിന്റെ ഭൂരിപക്ഷത്തിലാണ് തോൽപ്പിച്ചത്. മാവേലിക്കരയിൽ സിറ്റിംഗ് എം. എൽ. എ. എം. മുരളി സി. പി. എമ്മിലെ ഡോ. പി. എൻ. വിശ്വനാഥനെ 9731 വോട്ടിന്റെ ഭൂരിപക്ഷത്തിൽ തേൽപ്പിച്ചു.

കായംകുളത്ത് സിറ്റിംഗ് എം. എൽ. എ ആയ തച്ചടി പ്രഭാകരൻ കോൺഗ്രസ്സിലെ കാലുവാരൽ മൂലമാണ് തോറ്റത്. സി.പി. എമ്മിലെ ജി.സുധാകരൻ 2647 വോട്ടിന്റെ ഭൂരിപക്ഷത്തിലാണ് തച്ചടിയെ തോൽപ്പിച്ചത്. കായംകുളത്ത് ' എ ' ഗ്രൂപ്പിൽപ്പെട്ട ചില നേതാക്കൾതന്നെ കാലുവാരിയതായി പോളിംഗ് നടന്നതിന്റെ അടുത്ത ദിവസംതന്നെ തച്ചടി ആരോപണം ഉന്നയിച്ചിരുന്നു. ഇതിന്റെ പേരിൽ തച്ചടിയുടെ ഇലക്ഷൻ ഏജന്റായിരുന്ന അഡ്വ. സി. ആർ. ജയപ്രകാശിനെ തൽസ്ഥാനത്തുനിന്ന് നീക്കം ചെയ്യുകയും കൗണ്ടിംഗ് ഏജന്റായി മറ്റൊരാളെ നിയമിക്കുകയും ചെയ്തു. പരാജയം മുന്നിൽ കണ്ടാണ് തച്ചടി പ്രഭാകരൻ കാലുവാരൽ ആരോപണം ഉന്നയിച്ചതെന്ന് അടുത്ത ദിവസം സി. ആർ. ജയപ്രകാശ് പ്രസ്താവിച്ചതോടെ "കാലുവാരൽ" നടന്നുവെന്ന് വ്യക്തമാകുകയും കോൺഗ്രസ്സിൽനിന്നും സീറ്റ് സി.പി. എം പിടിച്ചെടുക്കുകയും ചെയ്തു.

കോൺഗ്രസ്സിൽനിന്നും എൽ. ഡി. എഫ് പിടിച്ചെടുത്ത മറ്റൊരു സീറ്റ് ഹരിപ്പാടാണ്. ആർ. എസ്. പിയിലെ എ.വി. താമരാക്ഷൻ 7218 വോട്ടിന്റെ ഭൂരിപക്ഷത്തിൽ കോൺഗ്രസ്സിലെ എൻ. മോഹൻകുമാറിനെയാണു തോൽപ്പിച്ചത്. ധീവര വോട്ട് ബാങ്കുള്ള ഇവിടെ നായർ വോട്ടുകളും എൽ. ഡി. എഫിന് അനുകൂലമായി എന്നുവേണം കരുതാൻ.

സി. പി. എം കോട്ടയായ പന്തളത്ത് ഇക്കുറിയും വിജയം ആവർത്തിക്കുകയായിരുന്നു. എൽ. ഡി. എഫ് സ്ഥാനാർത്ഥി പി.കെ.കുമാരൻ ജെ. എസ്. എസ്സിലെ പന്തളം ഭരതനെ 5160 വോട്ടിന്റെ ഭൂരിപക്ഷത്തിലാണ് തോൽപ്പിച്ചത്.

കോൺഗ്രസ്സിന്റെ ഗ്ളാമർ താരമായ വി. എം. സുധീരൻ ആലപ്പുഴ പാർലമെന്റ് സീറ്റിൽ നേടിയ വിജയമാണ് ജില്ലയിൽ കോൺഗ്രസ്സിന് അഭിമാനിക്കാൻ വക നൽകുന്ന മറ്റൊരു വിജയം. സിറ്റിംഗ് എം.പിയായ സി.പി. എമ്മിലെ ടി. ജെ. ആഞ്ചലോസിനെ 25949 വോട്ടിന്റെ ഭൂരിപക്ഷത്തിലാണ് സുധീരൻ തോൽപ്പിച്ചത്. 1991-ൽ കരുത്തനായ

# അരമനകൾ വോട്ടു പിടിക്കാനിറങ്ങിയ ജില്ല



കോട്ടയത്തുനിന്ന്
**വി.ജയകുമാർ**



**ഐ**ക്യജനാധിപത്യമുന്നണിയുടെ നെടുംകോട്ടയും ക്രൈസ്തവ ഭൂരിപക്ഷ ജില്ലയുമായ കോട്ടയത്ത് ഒരു പടയോട്ടം നടത്താനായില്ലെങ്കിലും ക്രൈസ്തവ വോട്ടുകളുടെ ഏകീകരണത്തെ മറികടന്നു നിലമെച്ചപ്പെടുത്താൻ ഇടതുമുന്നണിക്കു കഴിഞ്ഞു.

'91-ലെ തിരഞ്ഞെടുപ്പിൽ പത്തിൽ ഒമ്പതു സീറ്റും യു. ഡി. എഫ് പിടിച്ചെടുത്തുവെങ്കിൽ ഈ തിരഞ്ഞെടുപ്പിൽ യു. ഡി. എഫിന്റെ കയ്യിൽ നിന്നും മൂന്നു സീറ്റുകൾ തിരിച്ചുവാങ്ങാനും ഒന്നിൽ നിന്ന് നാലുസീറ്റിലേക്ക് ഉയരാനും ഇടതുമുന്നണിക്കു കഴിഞ്ഞു. സ്ഥാനാർത്ഥി നിർണ്ണയത്തിൽ ഇടതുമുന്നണി അല്പം കൂടി ശ്രദ്ധ ചെലുത്തിയിരുന്നുവെങ്കിൽ പത്തിൽ ആറു സീറ്റെങ്കിലും ഇക്കുറി സ്വന്തമാക്കാൻ കഴിഞ്ഞേനെ.



*ടി.കെ. രാമകൃഷ്ണൻ*

ൻ. എസ്. എസ് വത്തിക്കാനായ ചങ്ങനാശ്ശേരി ഉൾപ്പെടെ ജില്ലയിൽ പത്തുമണ്ഡലങ്ങളിൽ ആറിലും നായർ വോട്ടുകൾ ജയാപജയം നിർണ്ണയിക്കുന്നതിൽ പ്രധാനഘടകമാകേണ്ടതായിരുന്നു. പക്ഷേ ചങ്ങനാശ്ശേരിയിൽ പോലും അതുണ്ടായില്ല. എന്നാൽ ക്രൈസ്തവവോട്ടുകൾ ഭൂരിപക്ഷം മണ്ഡലങ്ങളിലും ഏകീകരിച്ചു. നായർ വോട്ടുകൾ ഇതിനൊപ്പം ഇടതുമുന്നണിക്കു ലഭിച്ചില്ല. ഈ സാഹചര്യത്തിലും പത്തിൽ നാലു സീറ്റിലും എൽ. ഡി. എഫിന് ജയിക്കാൻ കഴിഞ്ഞത് സ്ഥാനാർത്ഥികളുടെ കഴിവുകൊണ്ടുമാത്രമാണ്.

മാണി - ജേക്കബ് ഗ്രൂപ്പുകൾ കാലുവാരിയ കടുത്തുരുത്തി മണ്ഡലത്തിൽ പതിനയ്യായിരത്തിൽ പരം വോട്ടുകളുടെ ഭൂരിപക്ഷത്തോടെയായിരുന്നു ഇടതുമുന്നണി സ്ഥാനാർത്ഥി മോൻസ് ജോസഫ് (കേരള. കോൺ. ജെ) ജയിച്ചത്. 91-ലെ തിരഞ്ഞെടുപ്പിൽ ഏതാണ്ട് പതിമൂവായിരത്തോളം വോട്ടുകളുടെ ലീഡുനേടിയ മാണിഗ്രൂപ്പിലെ പി. എം. മാത്യു ഈ തിരഞ്ഞെടുപ്പിൽ ജേക്കബ് ഗ്രൂപ്പു സ്ഥാനാർത്ഥിയായതിന്റെ പേരിൽ സ്വതന്ത്രസ്ഥാനാർത്ഥി പി.സി. തോമസിനെയാണ് മാണി ഗ്രൂപ്പു പരസ്യമായി പിന്തുണച്ചത്. മാണി അറിയാതെ കെ. എം. മാണിയുടെ ഒപ്പോടുകൂടിയ നോട്ടീസ് പി. എം. മാത്യുവിന് വേണ്ടി പ്രചാരണം അവസാനിക്കുന്നതിന്റെ തൊട്ടുമുമ്പ് ഇറക്കിയതുൾപ്പെടെ ഏറെ നാടകങ്ങൾ അരങ്ങേറിയ കടുത്തുരുത്തിയിൽ മാണി - ജേക്കബ് കാലുവാരലിനൊപ്പം മോൻസ് ജോസഫ് എന്ന യുവസ്ഥാനാർത്ഥിയുടെ മികവുമായിരുന്നു ഇടതുമുന്നണിക്ക് ഭൂരിപക്ഷം ഏറെ നേടികൊടുത്തതും.

ക്രൈസ്തവ വോട്ടുകളുടെ ഏകീകരണത്തെ സ്ഥാനാർത്ഥിയുടെ മികവിൽ മറികടക്കാൻ പൂഞ്ഞാർ മണ്ഡലത്തിൽ കഴിഞ്ഞതുകൊണ്ടാണ് ഇടതുമുന്നണി സ്ഥാനാർത്ഥി പി.സി. ജോർജ്ജ് 10,136 വോട്ടുകൾക്ക് സിറ്റിംഗ് എം. എൽ. എയും 91-ൽ പതിമൂവായിരത്തോളം വോട്ടുകൾക്കു വിജയിക്കുകയും ചെയ്ത യു. ഡി. എഫ് സ്ഥാനാർത്ഥി അഡ്വ. ജോയി ഏബ്രഹാമിനെ പരാജയപ്പെടുത്തിയത്.

കോട്ടയം അസംബ്ലി മണ്ഡലത്തിൽ ഇടതുമുന്നണി സ്ഥാനാർത്ഥി ടി.കെ. രാമകൃഷ്ണനെതിരെ ആർ. ശങ്കറിന്റെ മകനെന്ന മേൽവിലാസത്തിനൊപ്പം ഒരു സീറ്റിനുവേണ്ടി ശിവഗിരിയിലെ അതിക്രമത്തെ ന്യായീകരിച്ച് ആന്റണിക്ക് പിന്തുണ പ്രഖ്യാപിച്ച അപഖ്യാതിയുമായി കോട്ടയത്തെത്തിയ മോഹൻശങ്കറിന് ഈഴവ ഭൂരിപക്ഷ മണ്ഡലമായ കോട്ടയത്തെ വോട്ടർമാരെ കബളിപ്പിക്കാൻ സാ



ധിച്ചില്ല എന്നതിന്റെ തെളിവായി ടി. കെ. രാമകൃഷ്ണനു ലഭിച്ച ഏഴായിരത്തിൽപരം വോട്ടിന്റെ ഭൂരിപക്ഷം. 91-ൽ കഷ്ടിച്ച് രണ്ടായിരത്തി അഞ്ഞൂറോളം വോട്ടിന്റെ ലീഡേ ടി.കെ. രാമകൃഷ്ണനു ചെറിയാൻ ഫിലിപ്പിനെതിരെ നേടാൻ കഴിഞ്ഞുള്ളൂ. ജെ. എസ്. എസ്., സി. പി. എം വോട്ടുബാങ്കിൽ വിള്ളൽ വീഴ്ത്തിയെന്നു കഴിഞ്ഞ പഞ്ചായത്തു തിരഞ്ഞെടുപ്പു തെളിയിച്ചിരിക്കുന്നു. ഈ സാഹചര്യത്തിൽ ശക്തനായ എതിരാളി ടി.കെയ്ക്കെതിരെ



*കെ.എം. മാണി*

അട്ടിമറി നടത്താനും കഴിയുമായിരുന്നു. പക്ഷേ മോഹൻശങ്കർ എന്ന അവസരവാദി എതിർസ്ഥാനാർത്ഥിയായി വന്നത് ടി.കെയ്ക്ക് സഹായകമാവുകയായിരുന്നു.

വൈക്കം മണ്ഡലത്തിൽ സിറ്റിംഗ് എം. എൽ. എയായ കെ.കെ. ബാലകൃഷ്ണനെതിരെ ഏറെ അഴിമതിയാരോപണങ്ങൾ പാർട്ടിക്കാർ തന്നെ ഉയർത്തിയിരുന്നു. എം. എൽ. എ ആയശേഷം വൈയ്ക്കത്തുകാർ കെ.കെ. ബാലകൃഷ്ണനെ കാണാനും ഏറെ ബുദ്ധിമുട്ടിയിരുന്നു. സ്ഥാനാർത്ഥി എന്ന നിലയിൽ കെ.കെ. ബാലകൃഷ്ണനുള്ള ഈ ജനസമ്മതിക്കുറവിന്റെ മെച്ചമാണ് 9000-ൽപരം വോട്ടിന്റെ ഭൂരിപക്ഷം വൈയ്ക്കത്ത് ഇടതുമുന്നണി സ്ഥാനാർത്ഥി എം.കെ.കേശവനു നേടാൻ കഴിഞ്ഞത്.

നാല്പതിനായിരത്തോളം നായർവോട്ടുകൾ ഉണ്ടായിരുന്നിട്ടും പുതുപ്പള്ളിയിൽ ഉമ്മൻചാണ്ടിയുടെ മുൻ ലീഡിൽ മൂവായിരം വോട്ടു കുറയ്ക്കാനേ ഇടതുമുന്നണി സ്ഥാനാർത്ഥി രജിസക്കറിയയ്ക്കു കഴിഞ്ഞുള്ളൂ. ഇവിടെ അഡ്വ. ടി.വി. എബ്രഹാം ഇടതുമുന്നണി സ്ഥാനാർത്ഥിയാകുമെന്ന പ്രതീക്ഷയിൽ നേരത്തെ പ്രചാരണം നടത്തിയിരുന്നു. എന്നാൽ ഈ സീറ്റ് ടി.വി. എബ്രഹാമിനു ലഭിച്ചില്ല. കത്തോലിക്ക സമുദായംഗമായ ടി.വി. എബ്രഹാം ഉമ്മൻചാണ്ടിയുടെ വോട്ടുബാങ്കിൽ വിള്ളൽ വീഴ്ത്തിയേനെ. പക്ഷേ ഇടതുമുന്നണിയിലെ ചിലരുടെ കടുംപിടുത്തം മൂലം ഈ സീറ്റ് എൽ. ഡി. എഫിനു നഷ്ടപ്പെടുകയായിരുന്നു. കോട്ടയത്ത് ടി. കെ. രാമകൃഷ്ണനാണ് ഇടതുസ്ഥാനാർത്ഥിയെങ്കിൽ പുതുപ്പള്ളിയിൽ ഉമ്മൻചാണ്ടിക്കെതിരെ ശക്തനായ എതിരാളി ഉണ്ടാകില്ലെന്നുള്ള പറച്ചിൽ ഇക്കുറിയും യാഥാർത്ഥ്യമാക്കി. ടി.കെയും ഉമ്മൻചാണ്ടിയും ജയിച്ചു കയറി. ക്രിസ്ത്യൻ വോട്ടുകളുടെ ഏകീകരണമെന്ന ഖഡ്ഗം കൊണ്ട് എൻ. എസ്. എസ് വോട്ടുകളുടെ ഏകീകരണത്തെ വെട്ടിമുറിച്ചു ഉമ്മൻചാണ്ടി ജയിച്ചുകയറിയ കഥ തന്നെയാണ് എൻ. എസ്. എസ് ആസ്ഥാനമായ ചങ്ങനാശ്ശേരിയിലും യു. ഡി. എഫ് സ്ഥാനാർത്ഥി ജയിച്ചതിലും ആവർത്തിച്ചത്. 91-ൽ പതിനായിരത്തിൽ പരം വോട്ടുകളുടെ ഭൂരിപക്ഷം ചങ്ങനാശ്ശേരിയിൽ നേടിയ യു. ഡി. എഫ് സ്ഥാനാർത്ഥി സി. എഫ്. തോമസിന് ഇക്കുറി ലീഡ് ഏഴായിരമായി താഴ്ന്നത് എൻ. എസ്. എസ് വോട്ടുകൾ കൊണ്ടായിരുന്നു. ഇടതുമുന്നണി സ്ഥാനാർത്ഥി പി. രവീന്ദ്രനാഥിനു ലഭിക്കേണ്ട എൻ. എസ്. എസ്. വോട്ടുകൾ ബി. ജെ. പി സ്ഥാനാർത്ഥിക്കു കൂടി വീതം വെച്ചതോടെ ക്രിസ്ത്യൻ വോട്ടുകൾ വഴി യു. ഡി. എഫ് സ്ഥാനാർത്ഥി തിരഞ്ഞെടുക്കപ്പെടുകയായിരുന്നു.

ഏറ്റുമാനൂർ മണ്ഡലത്തിൽ 91-ൽ വെറും 866 വോട്ടുകളുടെ ഭൂരിപക്ഷത്തിനു ജയിച്ച യു. ഡി. എഫ് സ്ഥാനാർത്ഥി തോമസ് ചാഴിക്കാടന് നായർ വോട്ടുകൾ എതിരായിട്ടും ലീഡ് ഇക്കുറി പതിനാലായിരത്തോളമായി ഉയർന്നത് ഇടതുമുന്നണി സ്ഥാനാർത്ഥിയുടെ കഴിവുകേടു കൊണ്ടായിരുന്നു. രാഷ്ട്രീയത്തിനതീതമായി ഏവരുടെയും ആദരവു പിടിച്ചുപറ്റിയ സുരേഷ് കുറുപ്പിനെയായിരുന്നു ഏറ്റുമാനൂർ സീറ്റിൽ പരിഗണിച്ചിരുന്നത്. പക്ഷേ അവസാനം സുരേഷ് കുറുപ്പിന് നറുക്കുവീണില്ല. വൈക്കം വിശ്വൻ സ്ഥാനാർത്ഥിയായി. മുപ്പതിനായിരത്തോളം നായർ വോട്ടുകൾ ഏറ്റുമാനൂരിൽ ഉണ്ടായിരുന്നിട്ടും ക്രൈസ്തവ വോട്ടുകളുടെ ഏകീകരണത്തിലൂടെ പതിനായിരം വോട്ടുകളുടെ ഭൂരിപക്ഷത്തിൽ യു. ഡി. എഫിലെ തോമസ് ചാഴിക്കാടൻ വിജയം കാണുകയായിരുന്നു. സുരേഷ് കുറുപ്പായിരുന്നു ഇവിടെ ഇടതുമുന്നണി സ്ഥാനാർത്ഥിയെങ്കിൽ ജയം ഉറപ്പെന്നു വിശ്വസിക്കുകയാണ് സി. പി. എം അണികൾ ഇപ്പോഴും.

വാഴൂരിൽ യു. ഡി. എഫ് സ്ഥാനാർത്ഥി കെ. നാരായണക്കുറുപ്പിനെ തോല്പിക്കാൻ എൻ.എസ്.എസ് വോട്ടുകളുടെ ഏകീകരണം മാത്രം മതിയായിരുന്നു. പക്ഷേ ഇടതുമുന്നണി സ്ഥാനാർത്ഥി കാനം രാജേന്ദ്രനു അതുകഴിഞ്ഞില്ല. നാരായണക്കുറുപ്പ് രണ്ടായിരത്തിൽ പരം വോട്ടുകൾക്ക് ഇവിടെ ജയിച്ചുകയറി. ഇടതുമുന്നണി സ്ഥാനാർത്ഥി നിർണ്ണയത്തിൽ അല്പം കൂടി ശ്രദ്ധിച്ചിരുന്നെങ്കിൽ വാഴൂരിൽ ഇക്കുറി കുറുപ്പിനെ തറപറ്റിക്കാമായിരുന്നു.



*എം.കെ.കേശവൻ*

ക്രിസ്ത്യൻ വോട്ടുകളുടെ ഏകീകരണം യു. ഡി. എഫിനു ജയം സമ്മാനിച്ച രണ്ടു മണ്ഡലങ്ങളാണ് പാലയും കാഞ്ഞിരപ്പള്ളിയും. പാലയിൽ കെ. എം. മാണിക്ക് എതിരില്ലെന്നു പറയാം. ഇടതുമുന്നണി സ്വതന്ത്ര സ്ഥാനാർത്ഥി സി.കെ. ജീവനെ ഇറക്കി പാലായിൽ ഒരു പരീക്ഷണം നടത്തിയെങ്കിലും കെ. എം. മാണിയുടെ ലീഡ് കാൽ ലക്ഷത്തോളം അടുക്കുകയായിരുന്നു. കാഞ്ഞിരപ്പള്ളിയിൽ യു. ഡി. എഫിലെ കേരളകോൺഗ്രസ് ജെ മാത്യു അയ്യായിരത്തോളം വോട്ടുകൾക്ക് ഇടതുമുന്നണി സ്ഥാനാർത്ഥി കെ. ജെ. തോമസിനെ തറപറ്റിച്ചതും ക്രിസ്ത്യൻ വോട്ടുകളുടെ ഏകീകരണം വഴിയായിരുന്നു.

ഇന്ത്യയിൽ സാക്ഷരതയിൽ ഒന്നാം സ്ഥാനത്തു നില്ക്കുന്ന കോട്ടയം ജില്ലയിൽ ഇന്നും എന്നും ജാതിയായിരുന്നു ആരു ജയിക്കണമെന്നു നിശ്ചയിച്ചിരുന്നത്. ഇക്കുറി അത് പച്ചയ്ക്കു പുറത്തുവന്നുവെന്നുമാത്രം. ഇടതുമുന്നണി പക്ഷത്തേയ്ക്ക് നായർ വോട്ടുകൾ തിരിയുമെന്ന് കണക്കുകൂട്ടലിൽ യു. ഡി. എഫ് ക്രൈസ്തവ വോട്ടുകളുടെ ഏകീകരണത്തിനുവേണ്ടി അച്ചനെയും പട്ടക്കാരനെയുമെല്ലാം ഇളക്കിമറിച്ചു. എന്നെ ഒറ്റപ്പെടുത്താൻ ചിലർ ശ്രമിക്കുന്നുവെന്നുള്ള ക്രൈസ്തവ വോട്ടുബാങ്കിൽ കണ്ണുവെച്ചുള്ള ആന്റണിയുടെ പാനപ്പാട്ടുകൂടി ആയതോടെ ക്രൈസ്തവ വോട്ടർമാർ യു. ഡി. എഫിനു പിന്നിൽ അണിനിരക്കുകയായിരുന്നു. എന്നാൽ മറുവശത്ത് എൻ. എസ്. എസ് വോട്ടുകൾ നാലിലൊന്നുപോലും ഇടതുമുന്നണിക്കു ലഭിച്ചുമില്ല. എന്നിട്ടും പത്തിൽ നാലു സീറ്റിൽ ഇടതുമുന്നണിക്കു ജയിക്കാൻ കഴിഞ്ഞതു സ്ഥാനാർത്ഥികളുടെ മികവുകൊണ്ടുമാത്രമായിരുന്നു. മറ്റു ചില മണ്ഡലങ്ങളിലും സ്ഥാനാർത്ഥികൾ മെച്ചപ്പെട്ടവരായിരുന്നുവെങ്കിൽ ജാതിവോട്ടുകളെ മറികടന്ന് യു. ഡി. എഫ് കോട്ടയായ കോട്ടയത്ത് ഇടതുമുന്നണിക്ക് ഇക്കുറി പടയോട്ടം തന്നെ നടത്താമായിരുന്നു. കോട്ടയം ലോക്സഭയിലേതെങ്കിലും സ്ഥാനാർത്ഥി മികച്ചതായിരുന്നുവെങ്കിൽ ഒരു അട്ടിമറി ജയം തന്നെ ഉണ്ടായാനേ. പ്രതികൂലസാഹചര്യങ്ങൾ ഏറെയായിട്ടും രമേശ് ചെന്നിത്തലയുടെ ലീഡ് മൂന്നാം തവണയും ഉയർത്തിയതിന് ഉത്തരവാദികൾ ഇടതുമുന്നണി നേതാക്കൾ തന്നെ. കെ.എം. മാണി മത്സരിക്കുന്ന പാലാ ഒഴിച്ചു മറ്റു ഒമ്പതു മണ്ഡലങ്ങളും സ്ഥാനാർത്ഥിയുടെ മികവിൽ ഇടതുമുന്നണിക്കു ഇക്കുറി നേടാമായിരുന്നു. തലനരച്ച നേതാക്കളെയാണ് ഈ അവസരം നഷ്ടപ്പെടുത്തിയതിന് കുറ്റപ്പെടുത്തേണ്ടത് അല്ലാതെ വോട്ടർമാരെയല്ല.

# ഇടുക്കിയിൽ ഇടതുപക്ഷ മുന്നേറ്റം

ഇടുക്കിയിൽ നിന്ന്
ജോസഫ് ജെയിംസ്



**ഇ**ടുക്കി ജില്ലയിൽ ആധിപത്യം പുലർത്തിയിരുന്നത് യു. ഡി. എഫായിരുന്നു. പോയ പല തിരഞ്ഞെടുപ്പുകൾക്കും ഈ അവസ്ഥയെ മാറ്റിമറിക്കാനായിരുന്നില്ല. ഇതിനുകാരണം ഇടതുപക്ഷം കാര്യമായ പ്രതീക്ഷ നല്കാതെ തിരഞ്ഞെടുപ്പിനെ നേരിട്ടു എന്നതാണെന്ന് രാഷ്ട്രീയ നിരീക്ഷകർ വിലയിരുത്താറുണ്ട്. എന്നാൽ ഇത്തവണ പരമ്പരാഗത വിശ്വാസത്തെ തകിടംമറിക്കുകയായിരുന്നു ഈ ജില്ല. ഇടുക്കിക്കാർ സാധാരണ തുടർന്നുവന്നിരുന്നത് രാഷ്ട്രീയ മത്സരത്തിനപ്പുറം വ്യക്തിഗത മത്സരത്തെ പ്രോത്സാഹിപ്പിക്കുന്നതരത്തിലായിരുന്നു. എന്നാൽ ഒരു പരിധിവരെ ഇടുക്കി ജില്ലക്കാർ ഇത്തവണ രാഷ്ട്രീയ മത്സരത്തിനായിരുന്നു മുൻതൂക്കം കൊടുത്തത്. അതുകൊണ്ടുതന്നെ യു. ഡി. എഫിന് പ്രതീക്ഷ നൽകിയിരുന്ന ഇടുക്കി ജില്ല ഇടതുപക്ഷത്തിന്റെ കടന്നുകയറ്റത്തെ സ്വാഗതം ചെയ്യുന്ന കാഴ്ചയാണ് നാം ഈ തിരഞ്ഞെടുപ്പിൽ കണ്ടത്.

അഞ്ചുനിയമസഭാ മണ്ഡലങ്ങളാണ് ഇടുക്കി ജില്ലയിലുള്ളത്. അതിൽ മൂന്നെണ്ണം ഇടതുപക്ഷത്തിനൊപ്പം നിന്നു. തൊടുപുഴ, പീരുമേട്, ഇടുക്കി എന്നിവയാണ് ഇത്തവണ എൽ. ഡി. എഫ് പിടിച്ചെടുത്തത്. ഉടുമ്പൻചോലയും, ദേവികുളവും കഷ്ടിച്ച് യു. ഡി. എഫ് നിലനിർത്തി എന്നുമാത്രം. അനൈക്യവും ഗ്രൂപ്പുവഴക്കുംകൊണ്ട് ശിഥിലമായിരുന്നു ഈ ജില്ലയിൽ യു. ഡി. എഫ് ഇടുക്കി മണ്ഡലത്തിൽ ആദ്യമായി ഇടതുപക്ഷ കൊടി പാറിച്ചത് ജനതാദളിന്റെ പി.പി. സുലൈമാൻ റാവുത്തരാണ്. കേരള കോൺഗ്രസ് ( എം) ലെ ജോയി വെട്ടുകുഴിയെ 6413 വോട്ടിനാണ് സുലൈമാൻ റാവുത്തർ തോല്പിച്ചത്. തൊടുപുഴയിൽ പി. ജെ. ജോസഫിനുള്ള സ്വാധീനം കുറഞ്ഞതുകൊണ്ടല്ല പോയതവണ യു. ഡി. എഫ് അവിടെ വിജയിച്ചത് എന്നു വ്യക്തമാക്കുന്നതാണ് ഈ തിരഞ്ഞെടുപ്പ്. 4124 വോട്ടിന്റെ ഭൂരിപക്ഷം നേടി പി. ജെ. ജോസഫ് തൊടുപുഴയിൽ തന്റെ ആധിപത്യം ഉറപ്പിച്ചു. ദേവികുളത്ത് യു. ഡി. എഫിന്റെ എം. കെ. മാണി വിജയിച്ചു. 3236 വോട്ടിന്റെ ഭൂരിപക്ഷമാണ് മാണിക്കുള്ളത്. ഇവിടെ സൂര്യനെല്ലി സംഭവം ഏറെ വിവാദമായിരുന്നെങ്കിലും ഇടതുപക്ഷ സ്ഥാനാർത്ഥി സുന്ദരമാണിക്യത്തിന് ഇവിടെ വിജയം നേടാനായില്ല. ഉടുമ്പൻചോലയിൽ 4667 വോട്ടിന്റെ ഭൂരിപക്ഷം നേടി ഇ.എം. അഗസ്തി വിജയം നേടി.

ജേക്കബ് ഗ്രൂപ്പ് ഏറെ പ്രതീക്ഷവെച്ചു പുലർത്തിയിരുന്ന മണ്ഡലമാണ് പീരുമേട്. അവിടെ വിജയം പ്രഖ്യാപിച്ചുകൊണ്ടാണ് മാത്യു സ്റ്റീഫൻ എത്തിയതുതന്നെ. എന്നാൽ മാത്യുസ്റ്റീഫനെ അംഗീകരിക്കാൻ പീരുമേട്ടുകാർ താല്പര്യം ഒട്ടും കാണിച്ചില്ല. ഇവിടെ സി. പി. ഐയിലെ സി. എ. കുര്യൻ 2407 വോട്ടിന്റെ ഭൂരിപക്ഷത്തോടെ വിജയം നേടുമ്പോൾ അധികാരരാഷ്ട്രീയത്തിന്റെ ഹുങ്കുപുലർത്തിയിരുന്നവർ തോറ്റമ്പുകയുകയായിരുന്നു.

പൊതുവിൽ ഇടതുപക്ഷത്തോട് അധികം ചായ്‌വു കാട്ടാത്ത ഇടുക്കി ജില്ലക്കാർ ഭൂരിപക്ഷവും ഇത്തവണ ഇടതുപക്ഷത്തിനൊപ്പം നിന്നു എന്നത് ശ്രദ്ധേയമായ വിജയമാണെന്നാണ് ഇടതുപക്ഷം വിലയിരുത്തുന്നത്. പാർലമെന്റ് സീറ്റിൽ യു. ഡി. എഫ് വിജയിച്ചുവെങ്കിലും മറ്റു പാർലമെന്റ് സീറ്റുകൾ പലതും തങ്ങൾ പിടിച്ചെടുത്തല്ലോ എന്നാണ് ഇടതുപക്ഷ പ്രവർത്തകരുടെ സമാധാനം. എന്നാൽ അസംബ്ലി മണ്ഡലങ്ങൾ ഭൂരിപക്ഷവും നഷ്ടപ്പെട്ടു എന്നത് യു. ഡി. എഫുകാരെ അധികം വേദിപ്പിക്കുന്നില്ല എന്നു തോന്നുന്നു. കാരണം അവർ അവരുടെ പരാജയം മുൻകൂട്ടി കണ്ടിരുന്നു എന്നതുതന്നെ.

പരസ്പരം ആരോപണങ്ങൾ ഉന്നയിക്കുന്നതിലും അഴിമതിയുടെയും, പെൺവാണിഭത്തിന്റെയും മറ്റും വാസ്തവങ്ങൾ വിളിച്ചുപറഞ്ഞും ഇടുക്കി ജില്ലയിലെ യു. ഡി. എഫുകാർ തങ്ങളുടെ നഷ്ടപ്പെടുന്ന ആത്മാഭിമാനം വ്യക്തമാക്കിയപ്പോൾ വോട്ടർമാർ അവർക്കെതിരെ മുഖം തിരിഞ്ഞുനില്ക്കുകയായിരുന്നു. ഈ മുഖം തിരിഞ്ഞുനില്പു നല്കാൻ പോകുന്നത് കനത്ത പരാജയമായിരിക്കുമെന്ന് നേതൃത്വം അറിഞ്ഞിട്ടുണ്ടാവില്ല. എന്നാൽ ഇടതുപക്ഷം, ഇടുക്കി ജില്ലയിൽ നടത്തിയിരുന്ന തിരിച്ചുവരവ് വരുംകാലത്തിനൊരു ചൂണ്ടുപലകയാക്കി മാറ്റാനുള്ള ശ്രമമായിരിക്കണം നടത്തേണ്ടത്. അതിനവർക്ക് കഴിയുന്ന രാഷ്ട്രീയാവസ്ഥയാണ് ഇന്ന് ഇടുക്കിയിൽ നിലനില്ക്കുന്നത്.



എൻ.കെ.പ്രേമചന്ദ്രൻ

# രാഷ്ട്രീയം ഒരു വിധിയല്ല



കൊല്ലത്തുനിന്ന്
കെ.രാജൻബാബു



**കൊ**ല്ലം , പത്തനംതിട്ട ജില്ലകളിൽ ഇടതുപക്ഷ ജനാധിപത്യമുന്നണി സ്ഥാനാർത്ഥികൾ നേടിയ തിളക്കമുള്ള വിജയം നിരുപാധികമായ രാഷ്ട്രീയ വിധിയെഴുത്താണ്.

പ്രചാരണവേളയിൽ സാമുദായിക ചുവയുള്ള പ്രശ്നങ്ങൾ ചില കേന്ദ്രങ്ങൾ ബോധപൂർവ്വം ഇളക്കിവിട്ടത് എൽ. ഡി. എഫിന്റെ സ്വാഭാവിക വിജയത്തിന് മങ്ങൽലേല്പിക്കുമോ എന്ന ആശങ്കപരത്തിയിരുന്നു. പക്ഷേ ഒടുവിൽ, ഏതെങ്കിലും സാമുദായിക പ്രശ്നങ്ങൾ തരംഗങ്ങളായി വന്ന് എൽ. ഡി. എഫിനെ അധികാരത്തിലേക്ക് എടുത്തുയർത്തിയതിന്റെ ചിത്രമല്ല ഇവിടുത്തെ തിരഞ്ഞെടുപ്പു ഫലങ്ങൾ നല്കിയത്. ഇഞ്ചിനിഞ്ച് പോരാടി ശരിയും തെറ്റും വേർതിരിച്ചറിഞ്ഞു നേരിയ ഭൂരിപക്ഷത്തിലൂടെയാണ് പല മണ്ഡലങ്ങളിലും എൽ. ഡി. എഫ് സ്ഥാനാർത്ഥികൾ വിജയം കണ്ടത്. പെരുന്ന - ശിവഗിരി പ്രശ്നങ്ങളുടെ പ്രസക്തി അന്വേഷിക്കേണ്ടത് ഇവിടെ രേഖപ്പെടുത്താതെ പോയ വോട്ടുകളുടെ കാര്യത്തിലാണെന്ന് വേണമെങ്കിൽ പറയാം.

കൊല്ലം

ജില്ലയിൽ '87 ആവർത്തിച്ചപ്പോൾ കൊല്ലം ലോക്സഭാ മണ്ഡലത്തിലെ വിജയം എൽ. ഡി. എഫിന്റെ വിജയകിരീടത്തിലെ പൊൻതൂവലായി.

'നാലു' തിരഞ്ഞെടുപ്പുകൾക്കും 16 വർഷത്തിനും മുമ്പ് കൊല്ലം ലോക്സഭാ മണ്ഡലം ഇടതുപക്ഷത്തിന് കൈവിട്ടുപോയതാണ്. ആർ. എസ്. പിയുടെ കരുത്തനായ നേതാവ് എൻ. ശ്രീകണ്ഠൻ നായരുടെ പതനം അന്ന് കേരളം കേട്ടു ഞെട്ടി. പിന്നെ ഇടതുപക്ഷത്തിന് അവിടെ എഴുന്നേറ്റമുണ്ടായില്ല. തുടർച്ചയായ മൂന്നു തിരഞ്ഞെടുപ്പുകളിൽ കോൺഗ്രസ് സ്ഥാനാർത്ഥി എസ്.കൃഷ്ണകുമാർ വിജയിച്ചു. കൃഷ്ണകുമാർ നാലാമൂഴത്തിൽ പക്ഷേ, ഇവിടെ നിലംപറ്റി. 78,000 വോട്ടുകളുടെ ഭൂരിപക്ഷത്തിൽ ആർ. എസ്. പിയുടെ യുവജന നേതാവ് എൻ.കെ. പ്രേമചന്ദ്രൻ വിജയിച്ചു. ബി. ജെ. പി ഉൾപ്പെടെയുള്ള ജനാധിപത്യസഖ്യത്തിന്റെ സ്വതന്ത്ര സ്ഥാനാർത്ഥിയായി ഇവിടെ മത്സരിച്ച നീനാപിള്ള 57,000 വോട്ടു നേടി. കഴിഞ്ഞതവണ കൃഷ്ണകുമാറിന് ലഭിച്ചതിൽ 89,107 വോട്ടിന്റെ കുറവ് ഇത്തവണ ഉണ്ടായി. നീനാപിള്ളയ്ക്ക് ലഭിച്ച വോട്ടിൽ, കഴിഞ്ഞതവണ ബി. ജെ.പിക്ക് ലഭിച്ച 16,000 വോട്ടുകൂടി ഉൾപ്പെടുത്താം. മറ്റു സഖ്യം വഴി നാലായിരം വോട്ടുകൾ കൂടി കിട്ടിയിരിക്കണം. ഇങ്ങനെ ലഭിച്ച 20,000 വോട്ടു കുറച്ചാൽ നീനയ്ക്ക് കിട്ടിയ വോട്ടുകളിൽ 37,000 മിച്ചമുണ്ട്. ഈ മിച്ചം വയ്ക്കുന്ന പ്രശ്നത്തിന്റെ പേരിലും സമുദായപരിഗണനകൊണ്ടും നീനാപിള്ളയ്ക്ക് ലഭിച്ച വോട്ടുകളാണെന്ന് കരുതാം. അതുകൊണ്ടുതന്നെ പ്രേമചന്ദ്രന്റെ 78,000 വോട്ടിന്റെ ഭൂരിപക്ഷത്തിൽ, ഭൂരിപക്ഷവും രാഷ്ട്രീയ പിന്തുണയുടെ ഭാഗമായി ലഭിച്ച വോട്ടുകളായി കരുതേണ്ടിവരും. കശു അണ്ടി മേഖലയിലെ വാഗ്ദാനലംഘനം കൃഷ്ണകുമാറിന്റെ പതനത്തിന് ഇവിടെ മുഖ്യ കാരണമായിട്ടുണ്ട്.

കൊല്ലം ലോക്സഭാമണ്ഡലത്തെ ഉൾക്കൊള്ളുന്ന ഏഴ് നിയമസഭാമണ്ഡലങ്ങളിലും എൽ. ഡി.എഫ് സ്ഥാനാർത്ഥികളാണ് വിജയിച്ചത്. കഴിഞ്ഞ തിരഞ്ഞെടുപ്പിൽ ഇവിടെ നാല് മണ്ഡലങ്ങളിൽ യു.ഡി.എഫ് സ്ഥാനാർത്ഥികളാണ് വിജയിച്ചത്. ഇത്തവണ കൊല്ലം മണ്ഡലത്തിൽ ബാബു ദിവാകരൻ ( ആർ.എസ്.പി) മന്ത്രി കടവൂർ ശിവദാസനെ (കോൺ- ഐ) ആറായിരത്തിന്റെ ഭൂരിപക്ഷത്തിന് തോല്പിച്ചു. ചറവയിൽ കെ. കരുണാകരൻ പിള്ള (കോൺ. ഐ) എണ്ണായിരത്തിൽ അധികം വോട്ടിന് ബേബിജോണിനോട് ( ആർ. എസ്. പി) തോറ്റു. കുന്നത്തൂരിൽ നാണുമാസ്റ്റർ ( ആർ. എസ്. പി) നാലായിരത്തിന്റെ ഭൂരിപക്ഷത്തിൽ വിജയിച്ചു. ഇരവിപുരത്ത് വി.പി. രാമകൃഷ്ണപിള്ള ( ആർ. എസ്. പി) നാലായിരത്തോളം വോട്ടിന് എ. യൂനുസ്കുഞ്ഞിനെ (മുസ്ലീം ലീഗ്) പരാജയപ്പെടുത്തി. ചാത്തന്നൂരിൽ മന്ത്രി സി. വി. പത്മരാജൻ (കോൺ. ഐ) 2115 വോട്ടിന് പി. രവീന്ദ്രനോട് (സി.പി. ഐ) തോറ്റു. കുണ്ടറ മണ്ഡലത്തിൽ ജെ. മേഴ്സിക്കുട്ടി അമ്മയ്ക്ക് ആറായിരത്തിലധികം വോട്ടിന്റെ ഭൂരിപക്ഷമുണ്ട്. കരുനാഗപ്പള്ളിയിൽ 16,000-ൽ അധികം വോട്ടിന്റെ ഭൂരിപക്ഷത്തിലാണ് അഡ്വ. സത്ജിത് (ജെ. എസ്. എസ്) തോറ്റത്.

അടൂർ ലോക്സഭാ മണ്ഡലത്തിലെ അഞ്ച് നിയോജക മണ്ഡലങ്ങൾ കൊല്ലം ജില്ലയിലാണ്. ഇതിൽ മൂന്നെണ്ണം എൽ.ഡി.എഫിനും, രണ്ടെണ്ണം യു.ഡി.എഫിനും ലഭിച്ചപ്പോൾ ലോക്സഭാമണ്ഡലത്തിൽ യു.ഡി.എഫ് സ്ഥാനാർത്ഥി കൊടിക്കുന്നിൽ സുരേഷ് 65,500 വോട്ടിന്റെ ഭൂരിപക്ഷത്തിൽ വിജയിച്ചു. 1991-ൽ സുരേഷിന്റെ ഭൂരിപക്ഷം 20,000 വോട്ടിൽ താഴെയായിരുന്നു. യു.ഡി.എഫിന്റെ സുസമ്മതനായ സ്ഥാനാർത്ഥിക്ക് മേൽതരംഗങ്ങളൊന്നും ഏശിയില്ലെന്ന് അർത്ഥം.

ഇവിടെ യു.ഡി.എഫിന് ലഭിച്ച രണ്ടു മണ്ഡലങ്ങളിൽ നെടുവത്തൂർ എൽ.ഡി.എഫിൽ നിന്ന് പിടിച്ചെടുത്തതാണ്. ആയിരത്തോളം വോട്ടുകൾക്കാണ് ഏഴുകോൺ നാരായണൻ (കോൺ. ഐ) രണ്ടുതവണ തുടർച്ചയായി എം. എൽ. എയായ ബി. രാഘവനെ ( സി. പി. എം) ഇവിടെ തോല്പിച്ചത്. കൊട്ടാരക്കരയിൽ ആർ.ബാലകൃഷ്ണ പിള്ള അജയ്യനായിരുന്നു.

മറ്റൊരു ഇടതുപക്ഷ മണ്ഡലമായ ചടയമംഗലത്ത് എൽ. ഡി. എഫ് സ്ഥാനാർത്ഥി ആർ. ലതാദേവി (സി. പി. ഐ) വിജയിച്ചെങ്കിലും ഭൂരിപക്ഷം മൂവായിരത്തിലധികം കുറയുകയാണ് ഉണ്ടായത്. കഴിഞ്ഞതവണ ആയിരത്തിലധികം വോട്ടുകൾക്ക് പുനലൂരിൽ ജയിച്ച പുനലൂർ മധുവിനെ (കോൺ. ഐ) പി.കെ. ശ്രീനിവാസൻ (സി.പി. ഐ) ഇവിടെ 6848 വോട്ടിന് തോല്പിച്ചു. പത്തനാപുരത്ത് സിറ്റിംഗ് എം. എൽ. എയും എൽ. ഡി. എഫ് സ്ഥാനാർത്ഥിയുമായ കെ. പ്രകാശ്ബാബുവിന്റെ ഭൂരിപക്ഷം കുറഞ്ഞു. കഴിഞ്ഞതവണത്തെ ആറായിരത്തിന്റെ ഭൂരിപക്ഷം ഇത്തവണ തോമസ് കുതിരവട്ടവുമായുള്ള (കേ. കോൺ. പിള്ള) മത്സരത്തിൽ 4398 ആയി.

ജില്ലയിൽ 12 അസംബ്ളി മണ്ഡലങ്ങളിൽ പത്തിലും പരാജയമടയാൻ ഭരണപക്ഷത്ത് മതിയായ രാഷ്ട്രീയകാരണങ്ങൾ ഒട്ടേറെയുണ്ട്. ഗ്രൂപ്പിസം തന്നെ പല മണ്ഡലങ്ങളിലും പരസ്പരം ചതിച്ചു. കശു അണ്ടി മേഖലയുടെ തകർച്ച പ്രതികൂലമായി. ഭരണപരമായ അഴിമതിയും വർഗ്ഗീയ പ്രീണനവും യു. ഡി. എഫിനുള്ളിൽത്തന്നെ ചേരിതിരിവുകൾ സൃഷ്ടിച്ചു. രാഷ്ട്രീയ കാരണങ്ങളിൽ ഊന്നി നിന്നുകൊണ്ടാണ് എൽ. ഡി. എഫ് ആഭ്യന്തരപ്രചാരണം പിരിമുറുക്കിയത്. യു. ഡി. എഫാകട്ടെ പെരുന്ന - ശിവഗിരി നിരോധനം അപ്പുറത്തും ചാരായനിരോധനം ഇപ്പുറത്തും എന്നമട്ടിൽ ആക്രമണവും പ്രതിരോധവും ഒരുമിച്ചു നടത്തി. എൽ. ഡി. എഫിനെ വർഗ്ഗീയ വിഷത്തിന്റെ ചൂ[illegible]യിൽ [illegible]തിക്കാനും കൊരുക്കാനുമുള്ള ഒരു പ്രചാരണതന്ത്രം കൂടിയായിരുന്നു ഇത്. എന്നാൽ കൊല്ലത്ത് ബേബിജോണിനെപ്പോലുള്ള ദീർഘദർശികൾ ഈ തന്ത്രം നേരത്തെതിരിച്ചറിയുകയും പ്രചാരണം വഴിവിട്ടുപോകാതെ ശ്രദ്ധിക്കുകയും ചെയ്തു. അതുകൊണ്ടുതന്നെ പെരുന്ന ശിവഗിരി പ്രശ്നങ്ങൾ അപ്പുറത്തും ചാരായനിരോധനം ഇപ്പുറത്തുമെന്ന യു. ഡി. എഫ് പ്രചാരണം അവരുടെ പ്രചാരണവേദികളിലും പ്രചരണമാധ്യമങ്ങളിലും മാത്രം ഒതുങ്ങിനിന്നു. രാഷ്ട്രീയവിഷയങ്ങളിലേക്കും ജനകീയ പ്രശ്നങ്ങളിലേക്കും പ്രചാരണം തിരിച്ച എൽ. ഡി. എഫ് തന്ത്രം വിജയിക്കുകയും ചെയ്തു.

കൂട്ടത്തിൽ നെടുവത്തൂരിലെ പരാജയം മാത്രമാണ് എൽ. ഡി. എഫിനും പ്രത്യേകിച്ച് സി. പി. എമ്മിനും ജില്ലയിൽ നഷ്ടം വരുത്തിവച്ചത്. സി. പി. എമ്മിന്റെ മൂന്നു സ്ഥാനാർത്ഥികളിൽ രണ്ടുപേരും ജില്ലയിൽ പരാജയപ്പെട്ടു. ജില്ലയിൽ എൽ. ഡി. എഫിലെ ഏറ്റവും പ്രബലവും പ്രമുഖവുമായ കക്ഷിയെന്ന നിലയിൽ ഈ പരാജയം അവർക്ക് കനത്ത നഷ്ടമാണ്. സി. പി. ഐയിലെ വിമതശല്യവും സ്ഥാനാർത്ഥി നിർണ്ണയത്തിലെ പിഴവുമാണ് നെടുവത്തൂരിലെ പരാജയകാരണമായി നിരീക്ഷകർ കാണുന്നത്.

### പത്തനംതിട്ട

പത്തനംതിട്ടയിലെ ഏഴു നിയമസഭാ മണ്ഡലങ്ങൾ മൂന്നു ലോക്സഭാമണ്ഡലങ്ങളിലായി വ്യാപിച്ചു



കടമ്മനിട്ട

കിടക്കുന്നത് അവിടത്തെ രാഷ്ട്രീയഗതികളെ കാര്യമായി സ്വാധീനിക്കാറുണ്ട്. ലോക്സഭാ മണ്ഡലങ്ങളുടെ ശക്തമാ. സ്വാധീനം കൊണ്ട് യു. ഡി. എഫ് സ്ഥാനാർത്ഥി ളാണ് ഇവിടെ വിജയം നേടുക . എന്നാൽ ഇക്കുറി ഏഴിൽ മൂന്ന് സീറ്റുകൾ എൽ. ഡി. എഫിന് കിട്ടി. ഒരെണ്ണം തിരിച്ചുകൊടുക്കേണ്ടതായും വന്നു.

കഴിഞ്ഞതവണ നേരിയ ഭൂരിപക്ഷത്തിൽ അടൂർ ലോക്സഭാമണ്ഡലത്തിൽ ഉൾപ്പെടെ കോന്നിയിൽ ജയിച്ച എ. പത്മകുമാർ (സി. പി. എം) നേരിയ ഭൂരിപക്ഷത്തിൽ അടൂർ പ്രകാശിനോട് (കോൺ. ഐ) തോറ്റു. കഴിഞ്ഞതവണ 916 ആയിരുന്നു പത്മകുമാറിന്റെ ഭൂരിപക്ഷം. ഇത്തവണ പ്രകാശിന് 806 വോട്ടിന്റെ ഭൂരിപക്ഷമുണ്ട്. അടൂർ ലോക്സഭയിലെ മറ്റൊരു നിയമസഭാ മണ്ഡലമായ അടൂരിൽ തിരുവഞ്ചൂർ രാധാകൃഷ്ണൻ 9201 വോട്ടിന്റെ ഭൂരിപക്ഷത്തിൽ രണ്ടാമതും വിജയം നേടി. എസ്.എഫ്.ഐ സംസ്ഥാന സെക്രട്ടറി കെ. എൻ. ബാലഗോപാലിനെയാണ് രാധാകൃഷ്ണൻ പരാജയപ്പെടുത്തിയത്. രാധാകൃഷ്ണന്റെ ഭൂരിപക്ഷം ഇത്തവണ കൂടി.

മാവേലിക്കര ലോക്സഭാ മണ്ഡലത്തിൽ ഉൾപ്പെട്ട തിരുവല്ല, കല്ലൂപ്പാറ, ആറന്മുള നിയമസഭാ മണ്ഡലങ്ങളിൽ രണ്ടെണ്ണം എൽ. ഡി. എഫ് പിടിച്ചെടുത്തു. ആറന്മുളയിൽ മന്ത്രി എം.വി. രാഘവൻ നിലംപതിച്ചത് സംസ്ഥാന ശ്രദ്ധ പിടിച്ചുപറ്റിയ പതനമാണ്. പ്രശസ്തകവി കടമ്മനിട്ട രാമകൃഷ്ണനോട് 2687 വോട്ടിനാണ് എം.വി.രാഘവൻ തോറ്റത്. മണ്ഡലത്തിന്റെ സ്വഭാവം അറിയുന്നതുകൊണ്ടുതന്നെയാണ് സി. പി. ഐ സ്വതന്ത്രൻ അവിടെ സ്ഥാനാർത്ഥിയായത്. അതിന് ഫലവും കിട്ടി. പിള്ള ഗ്രൂപ്പിൽ നിന്ന് കാലുമാറി മാണിഗ്രൂപ്പിൽ ചേർന്ന ജോസഫ് എം. പുതുശ്ശേരി കല്ലൂപ്പാറയിൽ തോറ്റത് കാലുവാരൽ കൊണ്ടാകണം. കേവലം 172 വോട്ടിന് ജോസഫ് എം. പുതുശ്ശേരി കേരള കോൺഗ്രസ് ജെയിലെ ടി. എൻ. ജോണിനോട് തോറ്റു.തിരുവല്ലയിൽ മാണി കേരള കോൺഗ്രസ്സിന്റെ മാമ്മൻ മത്തായി സീറ്റു നിലനിർത്തി. ജനതാദളിലെ ഉമ്മൻതലവടിയാണ് 5841 വോട്ടിന് മാമ്മൻ മത്തായിയോട് തോറ്റത്.

ഇടുക്കി ലോക്സഭാമണ്ഡലത്തിലാണ് ജില്ലയിലെ പത്തനംതിട്ട, റാന്നി നിയമസഭാ മണ്ഡലങ്ങൾ ഉൾപ്പെട്ടിരിക്കുന്നത്.

റാന്നി മണ്ഡലം സി. പി. എം കോൺ. ഐയിൽ നിന്ന് പിടിച്ചെടുത്തു. അന്തരിച്ച എം. സി. ചെറിയാൻ പ്രതിനിധാനം ചെയ്യുന്ന റാന്നിയിൽ ഇത്തവണ ജയിച്ചത് സി. പി. എമ്മിന്റെ രാജു എബ്രഹാം ആണ്. ഫിലിപ്പോസ് തോമസിനെ (കോൺ. ഐ) അദ്ദേഹം 3386 വോട്ടിന് പരാജയപ്പെടുത്തി. പത്തനംതിട്ടയിൽ കെ.കെ.നായർ അജയ്യൻ തന്നെ. എതിർസ്ഥാനാർത്ഥിയായ കേരള കോൺഗ്രസ് ജെയിലെ സി.കെ. ജോണിനെ 5807 വോട്ടിനാണ് അദ്ദേഹം തോല്പിച്ചത്.

# ഈ ജില്ല ഇനി ഇടതുപക്ഷ മേൽവിലാസത്തിൽ



തിരുവനന്തപുരത്തുനിന്ന്
എം.ബി.സന്തോഷ്

പ്രതീക്ഷിച്ചതുപോലെതന്നെ തിരുവനന്തപുരം ജില്ല ഇടതുപക്ഷ ജനാധിപത്യമുന്നണിയുടെ കരുത്തുറ്റ മുന്നേറ്റത്തിന്റെ വേദിയായി. ആകെയുള്ള 14 നിയമസഭാ സീറ്റിൽ ഒമ്പതെണ്ണം സ്വന്തമാക്കിയ ഇടതുമുന്നണി ജില്ലയിലെ രണ്ടു പാർലമെന്റ് സീറ്റുകളും കൈപ്പിടിയിലൊതുക്കി.

കഴിഞ്ഞതവണ ഒമ്പതു സീറ്റിൽ വിജയിച്ച ഐക്യജനാധിപത്യമുന്നണിയെ തലസ്ഥാന ജില്ലയിൽ നാലു സീറ്റിലേക്ക് ഒതുക്കാൻ ഇടതുമുന്നേറ്റത്തിന് സാധിച്ചു.

പാറശ്ശാല സീറ്റിൽ ഇരുമുന്നണികളേയും അമ്പരപ്പിച്ചുകൊണ്ട് കോൺഗ്രസ്സ് വിമതനായ എൻ. സുന്ദരൻ നാടാർ വിജയിച്ചു.

ആന്റമാൻ-നിക്കോബാർ ലഫ്. ഗവർണ്ണറായിരുന്ന വക്കം പുരുഷോത്തമൻ, കെ.പി.സി.സി ജനറൽ സെക്രട്ടറി എം. എം. ഹസ്സൻ, ജോയിന്റ് സെക്രട്ടറി ടി. ശരത്ചന്ദ്ര പ്രസാദ്, എസ്. എൻ. ഡി. പി.യോഗം വൈസ് പ്രസിഡന്റ് ജി. പ്രിയദർശനൻ എന്നിവരുടെ പരാജയം ഐക്യജനാധിപത്യമുന്നണിക്ക് കനത്ത ആഘാതമായി.

സിറ്റിംഗ് സീറ്റുകളെല്ലാം നിലനിർത്തിയ ഇടതുമുന്നണി നാലു സീറ്റ് ഐക്യജനാധിപത്യമുന്നണിയിൽ നിന്ന് പിടിച്ചെടുത്തു.

കഴിഞ്ഞ തവണ വിജയിച്ച ചിറയിൻകീഴ് പാർലമെന്റ് സീറ്റിൽ ഭൂരിപക്ഷം വർദ്ധിപ്പിച്ച ഇടതുമുന്നണി തിരുവനന്തപുരം പാർലമെന്റ് സീറ്റിൽ അട്ടിമറി വിജയമാണു കരസ്ഥമാക്കിയത്.

സി.പി.എമ്മിലെ എ. അലിഹസ്സൻ റെക്കോർഡ് ഭൂരിപക്ഷം നേടിയാണ് വർക്കലയിൽ വിജയിച്ചത്. എസ്. എൻ. ഡി. പി യോഗം വൈസ് പ്രസിഡന്റ് ജി. പ്രിയദർശനെക്കാൾ അലിഹസ്സൻ 26,389 വോട്ട് അധികം നേടി. യു. ഡി. എഫ് റിബലിന് ഇവിടെ 15,379 വോട്ടു ലഭിച്ചു. യു: ഡി. എഫ് റിബലായ സുദർശനൻ മത്സരരംഗത്തില്ലായിരുന്നെങ്കിലും ഇടതുമുന്നണി വൻ വിജയം നേടുമായിരുന്നുവെന്നാണ് ഈ ഭൂരിപക്ഷം വ്യക്തമാക്കുന്നത്. വർക്കല രാധാകൃഷ്ണൻ വിജയിച്ച മണ്ഡലമാണ് വൻഭൂരിപക്ഷത്തോടെ അലിഹസ്സൻ നിലനിർത്തിയത്.

ആന്റമാൻ-നിക്കോബാർ ലഫ്.ഗവർണ്ണർ സ്ഥാനം രാജിവച്ച് തിരഞ്ഞെടുപ്പു പോരാട്ടത്തിനെത്തിയ വക്കം പുരുഷോത്തമന് തിരഞ്ഞെടുപ്പുഫലം കനത്ത തിരിച്ചടിയായി. ടി.ശരത്ചന്ദ്രപ്രസാദ് കഴിഞ്ഞതവണ സി. പി. എമ്മിൽനിന്ന് പിടിച്ചെടുത്ത ഈ മണ്ഡലം 1016 വോട്ടിന്റെ ഭൂരിപക്ഷത്തോടെയാണ് വക്കം പുരുഷോത്തമനെ തോല്പിച്ച് ആനത്തലവട്ടം ആനന്ദൻ തിരികെ വാങ്ങിയത്. സിറ്റിംഗ് എം. എൽ. എ ആയിരുന്ന ആനത്തലവട്ടത്തിനെ പരാജയപ്പെടുത്തിയാണ് 1991-ൽ ശരത്ചന്ദ്രപ്രസാദ് ഇവിടെ വിജയിച്ചത്.

അഞ്ചാം വിജയത്തിനും തിരുവനന്തപുരം വെസ്റ്റിൽ ഹാട്രിക് വിജയത്തിനും കച്ചമുറുക്കിയ എം. എം. ഹസ്സന് കടുത്ത പരാജയമാണു നേരിട്ടത്. നിയമസഭയിലെ കോൺഗ്രസ്സ് വിപ്പായിരുന്ന ഹസ്സനെ അട്ടിമറിച്ചത് കേരളാ കോൺഗ്രസ്സ് (ജെ) ജില്ലാ പ്രസിഡന്റ് അഡ്വ. ആന്റണി രാജുവാണ്. ജില്ലയിൽ പി.ഡി.പി പ്രചാരണരംഗത്ത് സജീവമായിരുന്ന ഈ മണ്ഡലത്തിൽ അവരുടെ സ്ഥാനാർത്ഥി പൂന്തുറ സിറാജിന് 4614 വോട്ടേ ലഭിച്ചുള്ളൂ. എന്നാൽ ഇവിടെ ബി.ജെ.പിയുടെ ബി.കെ. ശേഖർ 7,355 വോട്ടു നേടി. കഴിഞ്ഞ രണ്ടുതവണ വെസ്റ്റിൽ വിജയിച്ച ഹസ്സൻ അതിനുമുമ്പ് കഴക്കൂട്ടത്തുനിന്ന് രണ്ടുതവണ വിജയിച്ചിരുന്നു.

ഇരുമുന്നണികളെയും ഞെട്ടിച്ചതാണ് പാറശ്ശാലയിൽ കോൺഗ്രസ്സ് വിമതനായ മുൻമന്ത്രി എൻ. സുന്ദരൻനാടാരുടെ വിജയം. സാധാരണ ത്രികോണമത്സരം ഇടതുമുന്നണിക്ക് ഗുണകരമാവാറാണു പതിവെങ്കിൽ ഇത്തവണ ജില്ലയിൽ അത് എൽ.ഡി. എഫിനെ വിപരീതമായാണു ബാധിച്ചത്. സി.പി. എമ്മിന്റെ നവാഗത വനിതാ സ്ഥാനാർത്ഥി ഡബ്ളിയു. ആർ. ഹീബയെക്കാൾ 4,724 വോട്ട് അധികം നേടിയാണ് സുന്ദരൻ നാടാർ വിജയിച്ചത്. ഐക്യജനാധിപത്യ മുന്നണി സ്ഥാനാർത്ഥി മുൻമന്ത്രി എം. ആർ. രഘുചന്ദ്രബാൽ ഇവിടെ വിദൂരമായ മൂന്നാം സ്ഥാനത്താണ്.

നെയ്യാറ്റിൻകരയിൽ തിരഞ്ഞെടുപ്പിന്റെ ആദ്യഘട്ടം മുതൽ മുന്നിലായിരുന്ന തമ്പാനൂർ രവി (കോൺ. ഐ) 14,418 വോട്ടിന്റെ വ്യത്യാസത്തിൽ ചാരുപാറ രവി (ജനതാദൾ) യെ പരാജയപ്പെടുത്തി. കേരള ജനതാദളിലെ കെ.സി. തങ്കരാജ് നേടിയ 6881 വോട്ട് ഇടതുമുന്നണിയുടെ തോൽവി കൂടുതൽ ആഴത്തിലാക്കാൻ സഹായിച്ചു.

കോവളത്ത് ജനതാദൾ സ്ഥാനാർത്ഥി മുൻമന്ത്രി എ. നീലലോഹിതദാസിന് ഇത് മധുര പ്രതികാരത്തിന്റെ വിജയമാണ്. കഴിഞ്ഞ തവണ ഇവിടെ വിജയിച്ചത് നീലനായിരുന്നെങ്കിലും പിന്നീട് കോടതി വിധിയിലൂടെ 23 വോട്ടിന് ജോർജ്ജ് മസ്ക്രീൻ (കോൺ- ഐ) വിജയിച്ചതായി പ്രഖ്യാപിക്കപ്പെട്ടു. 23 വോട്ടിന്റെ സ്ഥാനത്ത് 22,251 വോട്ടിന്റെ ഭൂരിപക്ഷത്തോടെയാണ് നീലൻ തിരിച്ചടിച്ചത്.

നേമത്ത് വെങ്ങാനൂർ ഭാസ്കരൻ (സി.പി. എം) 3366 വോട്ടിന്റെ ഭൂരിപക്ഷത്തിൽ കെ. മോഹൻ കുമാറി (കോൺ. ഐ)നെ പരാജയപ്പെടുത്തി. മുൻമന്ത്രി വി.ജെ.തങ്കപ്പന്റെ





# സ്നേഹത്തിന്റെ നേതാവ്

(സാഹിത്യനിരൂപകനായ ശ്രീ. എം.കൃഷ്ണൻനായർ ശ്രീ. കെ.വി. സുരേന്ദ്രനാഥിനെപ്പറ്റി)

**ചോ**ദ്യം: ആശാനുമായി നല്ല സൗഹൃദമുണ്ടല്ലോ. ആശാനെക്കുറിച്ചൊരഭിപ്രായം ആരായുകയല്ല. എന്നാലും നാലുവാക്ക് പറയാമോ?

ഉ: മനഃസാക്ഷി വിശുദ്ധമായിട്ടുള്ളയാൾ ധീരനായി സഞ്ചരിക്കും. കെ.വി. സുരേന്ദ്രനാഥ് വിശുദ്ധമായ മനഃസാക്ഷിയുള്ള വ്യക്തിയായതുകൊണ്ട് അദ്ദേഹം ധീരനായി സഞ്ചരിക്കുന്നു. അദ്ദേഹത്തിന്റെ ഈ ധൈര്യപ്രകടനം ഞാൻ ഏതാണ്ട് അറുപതുകൊല്ലമായി കാണുകയാണ്. അദ്ദേഹത്തിന് പതിനാലുവയസ്സുണ്ടായിരുന്ന കാലത്താണ് ഞാൻ അദ്ദേഹത്തെ പരിചയപ്പെടുന്നത്. അക്കാലത്ത് സോവിയറ്റു യൂണിയനിൽ മലയാളത്തിൽ അച്ചടിക്കുന്ന കമ്മ്യൂണിസ്റ്റ് ലഘുലേഖകൾ രഹസ്യമായി വിതരണം ചെയ്യുക എന്നതായിരുന്നു അദ്ദേഹത്തിന്റെ ജോലി. കമ്മ്യൂണിസ്റ്റ് പാർട്ടി നിരോധിക്കപ്പെട്ടിരുന്നതുകൊണ്ട് ആപത്തുനിറഞ്ഞ പ്രക്രിയ ആയിരുന്നു അത്. എങ്കിലും ധീരനായ സുരേന്ദ്രനാഥ് ഓരോ വീട്ടിലും കയറി ഈ ലഘുലേഖകൾ വിതരണം ചെയ്തിരുന്നു. അങ്ങനെയാണ് ഞങ്ങൾ പരിചയപ്പെട്ടത്. അന്നത്തെ ആ തലയുയർത്തിയുള്ള നടത്തം അദ്ദേഹത്തിന്റെ ആന്തരസ്ഥിരതയേയും, ധൈര്യത്തേയും പ്രകടിപ്പിക്കുന്നു. ഇന്നും അമ്മട്ടിൽ തന്നെ അദ്ദേഹം നടക്കുന്നു.



കെ.വി.സുരേന്ദ്രനാഥ്

ഈ ധൈര്യമുള്ളതുകൊണ്ട് അദ്ദേഹം വിനയസമ്പന്നനല്ല എന്നു കരുതരുത്. ശത്രുക്കളെപ്പോലും സുജനമര്യാദപരിപാലിച്ച് അദ്ദേഹം ആദരിക്കുന്നു. ലോകപാലകൻമാരെ ജയിച്ചവനുംസ്വന്തം ശിരസ്സുകൾ അറുത്ത് അഗ്നിയിൽ ഹോമിച്ചവനും, കൈലാസപർവ്വതമെടുത്ത് അമ്മാനമാടിയവനുമായ രാവണനെ ശ്രീരാമൻ ആദരണീയനായി കരുതി എന്നു കാളിദാസൻ പറയുന്നു. ആ വിധത്തിലുള്ള മാനസിക നിലയോടുകൂടിയ ഉത്കൃഷ്ട പുരുഷനാണ് കെ.വി. സുരേന്ദ്രനാഥ്.

ചോദ്യം: വിദ്യാഭ്യാസഘട്ടത്തിൽ തന്നെ സുരേന്ദ്രനാഥിനെ താങ്കൾക്ക് അറിയാമല്ലോ. അന്ന് അദ്ദേഹം സവിശേഷ ശ്രദ്ധപതിപ്പിച്ചിരുന്ന രംഗമേതാണ്?

ഉ: ഞങ്ങൾ സഹപാഠികളായിരുന്നു. ക്ലാസിലെ മികച്ച വിദ്യാർത്ഥി. ബുദ്ധിശാലികളിൽ അദ്വിതീയൻ ഇവയൊക്കെയായിരുന്നു അദ്ദേഹം. പഠിക്കാൻ അത്ര മോശക്കാരനല്ലാത്ത ഞാൻ സുരേന്ദ്രനാഥിനെക്കാൾ കൂടുതലായി മാർക്കുവാങ്ങിക്കാൻ ശ്രമിച്ചിട്ടും പരാജയപ്പെട്ടതേയുള്ളൂ. കോളേജ് ക്ലാസുകളിലും തന്റെ ബുദ്ധിയുടെ വിലാസം അദ്ദേഹം പ്രകടിപ്പിച്ചിരുന്നു. അക്കാലത്ത് തിരുവനന്തപുരത്തെ പുളിമൂട് എന്ന സ്ഥലത്ത് ഒരു രാഷ്ട്രീയ ഹോട്ടൽ ഉണ്ടായിരുന്നു. അതിന്റെ മുകളിലത്തെ നിലയിലായിരുന്നു ഞങ്ങളുടെ താമസം. സുരേന്ദ്രനാഥിന് അടുത്ത ദിവസം യൂണിവേഴ്സിറ്റി പരീക്ഷ. അദ്ദേഹം പരീക്ഷയ്ക്കുള്ള പുസ്തകം പഠിക്കാതെ ചാരുകസേരയിലിരുന്ന് രണ്ടുകാലുകളും അതിൽ കയറ്റിവച്ച് ബർനാഡ്ഷായുടെ നാടകങ്ങൾ വായിച്ചുകൊണ്ടിരുന്നു. അന്നദ്ദേഹം വലിയ ബീഡിവലിക്കാരനായിരുന്നു. ഇന്നദ്ദേഹം അത് തൊടാറില്ല. ബീഡി വലിച്ചുകൊണ്ട് ബർനാഡ് ഷായുടെ നാടകം വായിക്കുന്ന സുരേന്ദ്രനാഥിനോട് ഞാൻ ചോദിച്ചു: 'നാളെ ഇതാണോ പരീക്ഷയ്ക്ക് എഴുതുന്നതെന്ന്. അദ്ദേഹം ചിരിച്ചതേയുള്ളൂ. റിസൽട്ടു വന്നപ്പോൾ എല്ലാ വിഷയങ്ങൾക്കും ക്ളാസ്. ഐച്ഛിക വിഷയമായ ഫിലോസഫിക്ക് സ്റ്റേറ്റിൽ ഒന്നാമൻ. ഇതാണ് സുരേന്ദ്രനാഥിന്റെ അനാദൃശ്യമായ ധിഷണാവിലാസം. ഈ ധിഷണാവിലാസം ഉള്ളതുകൊണ്ട് അദ്ദേഹം എല്ലാ മണ്ഡലങ്ങളിലും ശോഭിച്ചു.

ചോദ്യം: സുരേന്ദ്രനാഥിന്റെ ഏറ്റവും ആകർഷകമായ സ്വഭാവസവിശേഷത എന്തെന്നാണ് താങ്കൾ അഭിപ്രായം?

ഉ: സ്നേഹപരതന്ത്രനായിരുന്നു എങ്കിലും സത്യസന്ധമല്ലാത്ത ഒരു വാക്കുപോലും അദ്ദേഹത്തിന്റെ നാവിൽ നിന്ന് ഉതിരുമായിരുന്നില്ല. ഒരിക്കൽ സി. എസ്. സുബ്രഹ്മണ്യൻ പോറ്റി തർജ്ജമ ചെയ്ത ദുർഗേശനന്ദിനി എന്ന നോവലിനെക്കുറിച്ച് എന്നോട് ഒരു നിരൂപണമെഴുതാൻ അദ്ദേഹം ആവശ്യപ്പെട്ടു. അത് കേമമാണ് എന്നുള്ള മട്ടിൽ ഞാൻ അദ്ദേഹത്തെ വായിച്ചു കേൾപ്പിച്ചപ്പോൾ ഒരു സങ്കോചവും കൂടാതെ This is worthless എന്ന് അദ്ദേഹം എന്നോടു പറഞ്ഞു. ഈ സത്യസന്ധത വ്യക്തിബന്ധങ്ങളിലും രാഷ്ട്രവ്യവഹാരങ്ങളിലും സാമുദായിക പ്രവർത്തനങ്ങളിലും അദ്ദേഹം പ്രകടിപ്പിക്കുന്നു. എന്റെ അറിവിൽ സുരേന്ദ്രനാഥ് ഇന്നുവരെ ഒരു കള്ളം പറഞ്ഞിട്ടില്ല.

ചോ: ആശാന്റെ പൊതുജീവിതത്തെക്കുറിച്ച്?

ഉ:ബഹുജനത്തെ അതിരറ്റ് സ്നേഹിക്കുന്ന നേതാവാണ് അദ്ദേഹം. എന്നോടുള്ള സ്വകാര്യസംഭാഷണത്തിൽ ആളുകൾ തെറ്റിദ്ധരിക്കുമോ എന്ന ആശങ്കയോടെ പലപ്പോഴും ചോദിച്ചത് അദ്ദേഹത്തിന്റെ ജനസ്നേഹത്തെയാണ് കാണിക്കുന്നത്.

അസാധാരണനായ ബുദ്ധിമാൻ, ജീവിതവിശുദ്ധി വ്രതമാക്കിയിട്ടുള്ള മനുഷ്യസ്നേഹി, അന്യന്റെ ദുഃഖം സ്വന്തം ദുഃഖമായി കരുതുന്ന കാരുണ്യശാലി ഇതൊക്കെയാണ് സുരേന്ദ്രനാഥ് ആരെന്ന് ചോദിച്ചാൽ മറുപടി പറയാൻ തോന്നുക. അദ്ദേഹത്തിന്റെ വിശുദ്ധങ്ങളും വിദഗ്ദ്ധങ്ങളുമായ കൈകളിൽ ബഹുജനത്തിന്റെ ഭാഗധേയം സമർപ്പിക്കപ്പെട്ടിരിക്കുന്നു. അത് ശുഭമായി പരിണമിക്കും എന്നതിൽ ഒരു സംശയവുമില്ല.

**-വി.ആർ. ജ്യോതിഷ്**

# ആനിമസ്ക്രീൻ മുതൽ ആശാൻ വരെ

**തി**രുക്കൊച്ചി സംസ്ഥാനത്തിലെ ആദ്യത്തെ പൊതുതിരഞ്ഞെടുപ്പു മുതൽ തന്നെ ചരിത്രത്തിന്റെ ശ്രദ്ധാകേന്ദ്രമാണ് തിരുവനന്തപുരം ലോക്സഭാ മണ്ഡലം. 1952-ൽ ആദ്യമായി നടന്ന ലോക്സഭാ തിരഞ്ഞെടുപ്പിൽ പട്ടം താണുപിള്ളയുടെ നേതൃത്വത്തിൽ സ്റ്റേറ്റ് കോൺഗ്രസ്സിന്റെ ഔദ്യോഗിക സ്ഥാനാർത്ഥിയായിരുന്ന അഡ്വ. ടി.കെ. നാരായണപിള്ളയെ തറപറ്റിച്ചത് ആനി മസ്ക്രീൻ എന്ന കോൺഗ്രസ് റിബൽ സ്ഥാനാർത്ഥിയായിരുന്നു. സ്റ്റേറ്റ് കോൺഗ്രസ്സിനു വേണ്ടി വളരെയധികം ത്യാഗം സഹിച്ചിട്ടുള്ള ആനി മസ്ക്രീനെ ഒഴിവാക്കിയതിന് സ്ത്രീ എന്നതിലുള്ള വിവേചനവും, ജാതിയും മതവുമെല്ലാം പ്രധാനഘടകങ്ങളായിരുന്നു. സി. പി. രാമസ്വാമിയുടെ ഗുണ്ടകൾ ആനി മസ്ക്രീനിന്റെ വീട് ചവിട്ടിപ്പൊളിച്ച് ഉടുതുണി സഹിതം എടുത്തുകൊണ്ടുപോയത് എഴുതപ്പെടാത്ത ചരിത്രം. വെള്ളപ്പട്ടാളത്തിന്റെ ലാത്തിയടിയേറ്റ് ആനി മസ്ക്രീൻ ദേശസ്നേഹം പഠിച്ചതും എഴുതപ്പെടാത്ത ചരിത്രം. എങ്കിലും തിരുവനന്തപുരത്തുകാരുടെ തിരഞ്ഞെടുക്കലിന്റെ ഔചിത്യം അന്നേ തന്നെ വ്യക്തമായിരുന്നു. അതുകൊണ്ടാണ് ടി. കെ.നാരായണപിള്ളയെ തറപറ്റിച്ചുകൊണ്ട് വൻ വിജയം നേടാൻ ആനി മസ്ക്രീന് കഴിഞ്ഞത്.

രാഷ്ട്രീയ ധാർഷ്ട്യത്തെ തിരുവനന്തപുരത്തുകാർ ഒരിക്കലും സഹിച്ചിരുന്നില്ല. 1957 ലെ രണ്ടാം പൊതുതിരഞ്ഞെടുപ്പിൽ കാലിടറി വീണത് പട്ടംതാണുപിള്ള തന്നെയായിരുന്നു. അന്ന് പി. എസ്. പി സ്ഥാനാർത്ഥിയായി നിന്ന പട്ടത്തിനെ ഐക്യ കമ്മ്യൂണിസ്റ്റ് സ്ഥാനാർത്ഥിയായിരുന്ന ഈശ്വര അയ്യരാണ് തോല്പിച്ചത്. വിമോചന സമരാനന്തരം 1962-ൽ കോൺഗ്രസ് സ്ഥാനാർത്ഥിയായി പട്ടം താണുപിള്ള തന്റെ മരുമകനായ പട്ടംകൃഷ്ണപിള്ളയെ അവരോധിച്ചെങ്കിലും എതിർ സ്ഥാനാർത്ഥി പി. എസ്. നടരാജപിള്ള വൻഭൂരിപക്ഷത്തോടെ തിരഞ്ഞെടുക്കപ്പെട്ടു. തുടർന്ന് 1967-ൽ പി. വിശ്വംഭരൻ പ്രജാ സോഷ്യലിസ്റ്റ് പാർട്ടിയുടെ പ്രതിനിധിയായി തിരഞ്ഞെടുക്കപ്പെട്ടപ്പോൾ അത് ചരിത്രത്തിന്റെ വേറൊരു ഒഴുക്കായി.

പാകിസ്ഥാൻ ബംഗ്ളാദേശ് അക്രമിച്ചതും ഇന്ത്യാ ബംഗ്ലാദേശിനെ സഹായിച്ചതും തുടർന്ന് നടന്ന ഇന്ത്യാ പാകിസ്ഥാൻ യുദ്ധവും, പാകിസ്ഥാന്റെ തോല്‌വിയും ഇന്ത്യയിൽ ഒരു വർഷം മുമ്പ് പൊതുതിരഞ്ഞെടുപ്പു നടത്താൻ അന്നത്തെ പ്രധാനമന്ത്രിയായിരുന്ന ഇന്ദിരാഗാന്ധിയെ പ്രേരിപ്പിച്ചു. അങ്ങനെയാണ് 1971-ൽ പൊതുതിരഞ്ഞെടുപ്പു നടന്നത്. അന്ന് തിരുവനന്തപുരം ലോക്സഭയെ പ്രതിനിധീകരിച്ചത് ഏറെ ചരിത്രമുള്ള വി. കെ. കൃഷ്ണമേനോനായിരുന്നു. 1963-ൽ നെഹ്റു മന്ത്രിസഭയിൽ നിന്നും കമ്മ്യൂണിസ്റ്റ് പരിവേഷത്തിന്റെ പേരിൽ പുറത്തുപോകേണ്ടിവന്ന കൃഷ്ണമേനോൻ ബോംബെയിൽ നിന്നും കല്ക്കട്ടയിൽ നിന്നും തിരഞ്ഞെടുപ്പിനെ നേരിട്ടശേഷമാണ് തിരുവനന്തപുരത്തെത്തുന്നത്. 1971-ൽ [illegible] പൊതുതിരഞ്ഞെടുപ്പിൽ തിരുവനന്തപുരം ലോക്സഭ വി. കെ. കൃഷ്ണമേനോനെ മറ്റൊരു ചരിത്രമാക്കി അവരോധിച്ചു.

അടിയന്തിരാവസ്ഥയ്ക്കുശേഷം 1977-ൽ സി. പി. ഐ സ്ഥാനാർത്ഥിയായി മത്സരിച്ച എം. എൻ. ഗോവിന്ദൻനായർ വൻവിജയം നേടി. എന്നാൽ 1978-ൽ പഞ്ചാബിൽ വച്ചു നടന്ന സി. പി. ഐയുടെ പാർട്ടി കോൺഗ്രസ് ചില സുപ്രധാന തീരുമാനങ്ങൾ കൈക്കൊണ്ടു. അടിയന്തിരാവസ്ഥയിൽ സി. പി. ഐ എടുത്ത തീരുമാനം നയപരമായി തെറ്റായിരുന്നുവെന്നും അതുകൊണ്ട് കോൺഗ്രസ്സുമായുള്ള ബന്ധം ഉപേക്ഷിച്ച് ഇടതുപക്ഷ ശക്തികളുമായി സഹകരിക്കണമെന്നുമായിരുന്നു തീരുമാനം. അതേതുടർന്ന് 1980-ലെ തിരഞ്ഞെടുപ്പിൽ എം. എൻ. ഗോവിന്ദൻനായർ കോൺഗ്രസ് സ്ഥാനാർത്ഥിയായിരുന്ന നീലലോഹിതദാസൻ നാടാരോട് പരാജയപ്പെട്ടു. '84-ൽ കക്ഷിമാറി ഇടതുമുന്നണിയിലെത്തിയ നീലലോഹിതദാസൻനാടാർ കോൺഗ്രസ്സിലെ എ. ചാൻസിനോട് പരാജയപ്പെട്ടു. സംഘടിത വോട്ടുബാങ്കുകൾ നിലനിർത്തിയ ചാൾസ് 1989-ൽ ഒ. എൻ. വി. കുറുപ്പിനെയും 1991-ൽ ഇ. ജെ. വിജയമ്മയെയും പരാജയപ്പെടുത്തി തന്റെ ശക്തി തെളിയിച്ചു.

1996-ലെ പൊതു തിരഞ്ഞെടുപ്പ് തിരുവനന്തപുരം ലോക്സഭാ മണ്ഡലത്തിൽ മറ്റൊരു ചരിത്രം സൃഷ്ടിച്ചിരിക്കുന്നു. ജാതിസമവാക്യങ്ങൾ സ്ഥാനാർത്ഥി നിർണ്ണയം മുതൽ സത്യപ്രതിജ്ഞ വരെ അടിയൊഴുക്കായി വർത്തിക്കുന്ന നമ്മുടെ രാഷ്ട്രീയ ഘടനയിൽ കെ.വി. സുരേന്ദ്രനാഥിന്റെ വിജയത്തിന് ഒറ്റപ്പെട്ട ഒരു തിളക്കമുണ്ട്. സംഘടിത വോട്ട് ബാങ്കുകളെ തകർത്ത് കെ.വി. സുരേന്ദ്രനാഥ് വൻഭൂരിപക്ഷത്തോടെ ജയിച്ചപ്പോൾ അത് ഇടതുപ്രസ്ഥാനങ്ങളുടെ മാത്രം വിജയമായില്ല. മറിച്ച് പുതിയൊരു രാഷ്ട്രീയ സംസ്കാരത്തിന്റെ വിജയമാവുകയായിരുന്നു. പുരോഗമവാദികളായ ഉദ്യോഗസ്ഥവൃന്ദം മാത്രമല്ല ഗാന്ധിയൻമാരും, പരിസ്ഥിതി പ്രവർത്തകരും, മത്സ്യത്തൊഴിലാളികളും, കയർതൊഴിലാളികളും, സാംബവരും, തമിഴ് ന്യൂനപക്ഷവുമെല്ലാം ചേർന്ന് വോട്ടു ചെയ്താണ് തന്നെ വിജയിപ്പിച്ചതെന്ന് സുരേന്ദ്രനാഥ് പറയുന്നു. ഇടതു കേന്ദ്രങ്ങൾ പോലും സുരേന്ദ്രനാഥിന്റെ വിജയം എഴുതി തള്ളിയപ്പോൾ ആത്മവിശ്വാസത്തോടെ അടർക്കളത്തിലിറങ്ങാൻ അദ്ദേഹത്തിനു ധൈര്യം നൽകിയത് തൊഴിലാളികൾക്കിടയിൽ ഈ ' ആശാൻ' പിടിപ്പിച്ച വേരുകൾ തന്നെയാണ്.

**-വി. ആർ. ജ്യോതിഷ്**

മണ്ഡലമായ നേമം വെങ്ങാനൂർ ഭാസ്കരൻ നിലനിർത്തുകയായിരുന്നു.

ത്രികോണ മത്സരത്തിന്റെ സമവാക്യം ഇടതുമുന്നണിക്കെതിരെ തിരിഞ്ഞ ജില്ലയിലെ മറ്റൊരു മണ്ഡലമാണ് തിരുവനന്തപുരം ഈസ്റ്റ്. സിറ്റിംഗ് എം. എൽ. എ, ബി.വിജയകുമാർ (കോൺ. ഐ) 32,706 വോട്ട് കരസ്ഥമാക്കി വിജയിച്ചപ്പോൾ രണ്ടാം സ്ഥാനത്തെത്തിയത് ഇടതുമുന്നണിയുടെ കോൺ- എസ് സ്ഥാനാർത്ഥി അഡ്വ. കരകുളം കൃഷ്ണപിള്ളയാണ് (30.356 വോട്ട്). ബി.ജെ.പിയുടെ പി. അശോക് കുമാർ 19,527 വോട്ട് നേടി.

★ തിരുവനന്തപുരം നോർത്തിൽ എം.വി. ജയകുമാർ (സി.പി.എം) 14,309 വോട്ടിന്റെ ഭൂരിപക്ഷത്തിലാണ് ഹാട്രിക് വിജയം സ്വന്തമാക്കിയത്. ആറ്റിങ്ങലിൽ നിന്ന് കഴിഞ്ഞ തവണ വിജയിച്ച ശരത്ചന്ദ്ര പ്രസാദാണ് വിജയകുമാറിനെ നേരിടാനെത്തിയത്. ആദ്യമായാണ് ഒരാൾ നോർത്തിൽ ഹാട്രിക് വിജയം കരസ്ഥമാക്കുന്നത്.

കഴിഞ്ഞ തവണ മന്ത്രി എം.വി. രാഘവൻ വിജയിച്ച കഴക്കൂട്ടത്ത് കടകംപള്ളി സുരേന്ദ്രന്റെ (സി. പി. എം) ഭൂരിപക്ഷം 24,507 വോട്ടാണ്. മുസ്ലിം ലീഗിലെ ഇ. എ. റഷീദാണ് ഇവിടെ കടകംപള്ളിയെ എതിർത്തത്.

നെടുമങ്ങാട്ട് സിറ്റിംഗ് എം. എൽ. എ പാലോട് രവി കഴിഞ്ഞ തവണത്തെ 987 വോട്ടിന്റെ ഭൂരിപക്ഷം ഇത്തവണ 4364 ആയി ഉയർത്തി. സി. പി. ഐയുടെ യുവനേതാവ് മാങ്കോട് രാധാകൃഷ്ണനെയാണ് വാശിയേറിയ പോരാട്ടത്തിൽ പാലോട് രവി പരാജയപ്പെടുത്തിയത്.

ആര്യനാട്ട് മന്ത്രി ജി.കാർത്തികേയൻ (കോൺ-ഐ) വിജയം ആവർത്തിച്ചു. 8618 വോട്ടിന്റെ ഭൂരിപക്ഷത്തിലാണ് ആർ. എസ്. പിയിലെ കെ.പി. ശങ്കരദാസിനെ കാർത്തികേയൻ തോല്പിച്ചത്.

കഴിഞ്ഞതവണ കോലിയക്കോട് കൃഷ്ണൻ നായർ വിജയിച്ച വാമനപുരത്ത് സി.പി. എം സ്ഥാനാർത്ഥി പിരപ്പൻകോട് മുരളി ഇത്തവണ ഭൂരി



പക്ഷം വർദ്ധിപ്പിച്ചു. കവിയും നാടകകൃത്തുമായ പിരപ്പൻകോട് മുരളി 6541 വോട്ടിന്റെ വ്യത്യാസത്തിനാണ് ജെ. എസ്. എസ് ജില്ലാ സെക്രട്ടറി അഡ്വ. സി.കെ. സീതാറാമിനെ പരാജയപ്പെടുത്തിയത്.

ഒരിടവേളയ്ക്കുശേഷം കിളിമാനൂരിൽ വീണ്ടും മത്സരിച്ച ഭാർഗ്ഗവി തങ്കപ്പൻ (സി.പി. ഐ) 8805 വോട്ടിന്റെ ഭൂരിപക്ഷത്തിലാണ് വിജയിച്ചത്. കഴിഞ്ഞതവണ എൻ. രാജൻ വിജയിച്ച ഈ മണ്ഡലത്തിൽ മുൻ ഡെപ്യൂട്ടി സ്പീക്കർ ഭാർഗ്ഗവി തങ്കപ്പൻ ഇടതുമുന്നണിയുടെ വിജയം ആവർത്തിക്കുകയായിരുന്നു. മൺവിള രാധാകൃഷ്ണ (കോൺ- ഐ) നായിരുന്നു ഇവിടെ എതിർ സ്ഥാനാർത്ഥി.

ഹാട്രിക് വിജയം പൂർത്തിയാക്കി നാലാംവട്ടം വിജയതിലകമണിയാൻ തയ്യാറെടുത്തുനിന്ന തിരുവനന്തപുരത്തെ സിറ്റിംഗ് എം.പി, എ.ചാൾസിനെ അട്ടിമറിച്ചത് തലസ്ഥാനത്തെ പൊതുജീവിതത്തിന്റെ വിശുദ്ധിയായി കരുതപ്പെടുന്ന കെ.വി. സുരേന്ദ്രനാഥ് (സി. പി. ഐ) ആണ്. എം. എൻ. ഗോവിന്ദൻനായരെ മുട്ടുകുത്തിച്ച നീലലോഹിതദാസനെ അട്ടിമറിച്ച ചാൾസ്, ഒ. എൻ. വി. കുറുപ്പിനേയും പരാജയപ്പെടുത്തിയിരുന്നു. 'ആശാൻ' എന്നറിയപ്പെടുന്ന കെ.വി. സുരേന്ദ്രനാഥ് 20,802 വോട്ടിന്റെ ഭൂരിപക്ഷത്തിലാണ് ചാൾസിനെ പരാജയപ്പെടുത്തിയത്.

കഴിഞ്ഞ തിരഞ്ഞെടുപ്പിൽ 1094 വോട്ടിന്റെ ഭൂരിപക്ഷത്തിൽ സുശീലാഗോപാലൻ വിജയിച്ച ചിറയിൻകീഴിൽ അഡ്വ. എ. സമ്പത്ത് ഇത്തവണ ഇടതുമുന്നണിയുടെ ഭൂരിപക്ഷം 48,083 വോട്ടായി വർദ്ധിപ്പിച്ചു. 'ട്രിഡ' ചെയർമാൻ തലേക്കുന്നിൽ ബഷീറാണ് ഇത്തവണയും ഇവിടെ യു.ഡി. എഫ് സ്ഥാനാർത്ഥിയായി മത്സരിച്ചത്.

തിരഞ്ഞെടുപ്പിന്റെ ആദ്യഘട്ടം മുതൽതന്നെ തിരുവനന്തപുരം ജില്ലയിൽ കാറ്റ് ഇടതുമുന്നണിക്ക് അനുകൂലമായിരുന്നു. അവസാനഘട്ടത്തിൽ മാത്രമാണ് ചിലേടത്തെങ്കിലും ഐക്യജനാധിപത്യ മുന്നണിക്ക് ശക്തമായ പോരാട്ടം കാഴ്ചവയ്ക്കാൻ സാധിച്ചത്. ഭരണസിരാകേന്ദ്രം സ്ഥിതിചെയ്യുന്ന തലസ്ഥാന ജില്ലയിൽ അഴിമതി, ഭരണസ്തംഭനം എന്നിവ എൽ. ഡി. എഫ് മുന്നേറ്റത്തിന്റെ വേഗത വർദ്ധിപ്പിച്ചു. യു. ഡി. എഫ് സ്ഥാനാർത്ഥി നിർണ്ണയത്തിലെ അപാകതകൾ അവരുടെ പരാജയത്തിന്റെ ആക്കംകൂട്ടിയ മറ്റൊരു ഘടകമാണ്. ക്രിസ്ത്യൻ സഭകളുടെ പ്രവർത്തനഫലമായി നേരത്തേതന്നെ മദ്യനിരോധനം നടപ്പിലാക്കിയ തീരപ്രദേശങ്ങളിൽ ചാരായനിരോധനം ഏശിയില്ല. വിദ്യാസമ്പന്നരായവർ ഏറെയുള്ള ജില്ലയിലെ മറ്റു പ്രദേശങ്ങളിൽ തിരഞ്ഞെടുപ്പിനു തൊട്ടു മുമ്പുള്ള ചാരായനിരോധന പ്രഖ്യാപനം ഗുണത്തെക്കാൾ ദോഷമാണു യു.ഡി.എഫിനു വരുത്തിവച്ചത്.

# എനിക്ക് എന്റെ മണ്ഡലമാണ് വലുത്



സുന്ദരൻനാടാർ

**'സ്ഥാ**പിത താത്പര്യങ്ങൾ സംരക്ഷിക്കുന്ന തരത്തിലാണ് കോൺഗ്രസ്സിൽ സ്ഥാനാർത്ഥി നിർണ്ണയം നടന്നത്. കോൺഗ്രസ്സ് പ്രസ്ഥാനത്തെയും ജനങ്ങളെയും മറന്ന് 'എ-ഐ' എന്ന തരത്തിൽ ചേരിതിരിഞ്ഞ് സ്ഥാനാർത്ഥിനിർണ്ണയം നടത്തിയതാണ് ഐക്യ ജനാധിപത്യമുന്നണിയുടെ പരാജയത്തിനു കാരണം'-കോൺഗ്രസ്സ് വിമതനായി പാറശ്ശാലയിൽ മത്സരിച്ചു വിജയിച്ച മുൻമന്ത്രി എൻ. സുന്ദരൻ നാടാർ 'കലാകൗമുദി'യോടു പറഞ്ഞു.

ഏതു മുന്നണിക്ക് പിന്തുണ നൽകണമെന്ന് സുന്ദരൻ നാടാർ ഇനിയും തീരുമാനിച്ചിട്ടില്ല. പാറശ്ശാലയിൽ ഒട്ടേറെ പ്രശ്നങ്ങളുണ്ട്. 'ഈ മണ്ഡലത്തിന്റെ ചില മേഖലകൾ അവഗണിക്കപ്പെട്ടു കിടക്കുകയാണ്. അതിനു പരിഹാരം കാണാൻ എന്നോടൊപ്പം നിൽക്കുന്നവർക്ക് ഞാൻ പിന്തുണ നൽകും. മാർക്സിസ്റ്റുപാർട്ടി പ്രവർത്തകരും കോൺഗ്രസ്സുകാരും കേരളാ കോൺഗ്രസ്സുകാരും ലീഗുകാരും ജനതാദൾ പ്രവർത്തകരും സി.പി.ഐക്കാരും കൂടിയാണ് എന്നെ വിജയിപ്പിച്ചത്. അവരെയൊന്നും മറന്ന് എനിക്കൊന്നും ചെയ്യാനാവില്ല'-അദ്ദേഹം വ്യക്തമാക്കുന്നു.

നിയോജകമണ്ഡലവുമായോ ജനങ്ങളുമായോ ബന്ധമില്ലാത്തവരെയാണ് പലേടങ്ങളിലും കോൺഗ്രസ്സ് സ്ഥാനാർത്ഥികളായി നിശ്ചയിച്ചതെന്ന് സുന്ദരൻ നാടാൻ കുറ്റപ്പെടുത്തി.

മുഖ്യമന്ത്രി എ.കെ. ആന്റണിക്ക് ഉള്ളതായി പറയപ്പെടുന്ന പ്രതിച്ഛായയിൽ എനിക്ക് വിശ്വാസമില്ല. ആ പ്രതിച്ഛായയ്ക്കെതിരായ വിധിയെഴുത്താണ് എന്റെ വിജയം. ചാരായനിരോധനമൊന്നും ജനങ്ങൾക്കിടയിൽ വിലപ്പോയില്ല. ചാരായം നിരോധിച്ചു. പക്ഷേ, ബ്രാന്റി നാട്ടിൽ ഇഷ്ടംപോലെ കിട്ടുന്നു. ഈ 'ഇരട്ടത്താപ്പ്' ജനങ്ങൾക്ക് മനസ്സിലായി. അഴിമതികൊണ്ട് ജനം മടുത്തു. കഴിഞ്ഞ അഞ്ചുകൊല്ലവും അഴിമതി മാത്രമായിരുന്നല്ലോ ഇവിടെ നടമാടിയിരുന്നത്. അഴിമതി നടത്തിയതത്രയും 'എ' ക്കാരാണെന്നാണ് ' ഐ' ക്കാർ പറയുന്നത്. എന്നാൽ ' ഐ' ക്കാർ അഴിമതി നടത്തിയെന്നാണ് ' എ ' ക്കാർ മുറവിളി കൂട്ടുന്നത്-സുന്ദരൻ നാടാർ വിശദീകരിച്ചു.

സി. പി. എമ്മിന്റെ ഡബ്ളിയു. ആർ. ഹീബയെയാണ് സുന്ദരൻ നാടാർ പരാജയപ്പെടുത്തിയത്. സുന്ദരൻ നാടാർക്ക് 36,297 വോട്ടും ഹീബയ്ക്ക് 31,570 വോട്ടും ലഭിച്ചപ്പോൾ ഐക്യ ജനാധിപത്യ മുന്നണി സ്ഥാനാർത്ഥിയായി മത്സരിച്ച മുൻമന്ത്രി എം. ആർ. രഘുചന്ദ്രബാലിന് 19,264 വോട്ടേ ലഭിച്ചുള്ളൂ.

നാലാം തവണയാണ് സുന്ദരൻ നാടാർ നിയമസഭയിലേക്ക് തിരഞ്ഞെടുക്കപ്പെടുന്നത്. മൂന്നുതവണ കോൺഗ്രസ്സ് സ്ഥാനാർത്ഥിയായിരുന്ന അദ്ദേഹം നാലാം തവണ കോൺഗ്രസ്സ് സ്ഥാനാർത്ഥിയെ മൂന്നാം സ്ഥാനത്തേക്ക് പിന്തള്ളിയാണ് അട്ടിമറി വിജയം കരസ്ഥമാക്കിയത്. 1982-ലെ കരുണാകരൻ മന്ത്രിസഭയിലെ കൃഷി, ഗതാഗതമന്ത്രിയായിരുന്നു സുന്ദരൻനാടാർ.

ഗ്രാമസേവകനായി ഔദ്യോഗിക ജീവിതമാരംഭിച്ച സുന്ദരൻ നാടാർ പിന്നീട് ജോലി രാജിവച്ച് അഭിഭാഷകനായി. ബി.ഡി.സി, കെൽപാം എന്നിവയുടെ ചെയർമാനായി സേവനമനുഷ്ഠിച്ചിട്ടുണ്ട്. ബേബി സരോജയാണ് ഭാര്യ. വസന്തകുമാരി, അജയകുമാർ, സുരേഷ്കുമാർ എന്നിവർ മക്കളാണ്. കെ. എസ്. ഇ. ബി.യിലെ സബ് എൻജിനീയർ സെൽവരാജാണ് മരുമകൻ.

സീറ്റ് നിഷേധിക്കപ്പെടുന്ന വിമതന്മാരെ പാറശ്ശാല ഇതാദ്യമായല്ല പിന്തുണയ്ക്കുന്നത്. 1960-ൽ കോൺഗ്രസ്സ് സീറ്റ് നിഷേധിച്ചതിനെത്തുടർന്ന് സ്വതന്ത്രനായി മത്സരിച്ച കുഞ്ഞുകൃഷ്ണൻ നാടാരും ഇവിടെനിന്ന് വിജയിച്ചിട്ടുണ്ട്.

**-എം.ബി.സന്തോഷ്**

ശെൽവരാജ്

# ജയലളിത കാറ്റിൽ പറന്നുപോയി



നിരക്ഷരതയാണ്, ലോകത്തെ ഏറ്റവും വലിയ ജനാധിപത്യ രാഷ്ട്രമായ ഇന്ത്യയുടെ ശാപമെന്നു പറയാറുണ്ട്. അഴിമതിയും ധൂർത്തും ഏകാധിപത്യഭരണവും ഒക്കെ കൊടികുത്തിവാഴുമ്പോൾ ജനങ്ങൾ പഞ്ചപുച്ഛമടക്കി അനുസരണയോടെ നില്ക്കുന്നത് ഇതിനുദാഹരണമായി ചൂണ്ടിക്കാട്ടപ്പെട്ടിട്ടുണ്ട്. അതേസമയം ജനവിധിയുടെ ചില ഘട്ടങ്ങളിൽ അഴിമതിക്കാരെയും ഏകാധിപതികളെയും കെട്ടുകെട്ടിക്കുമ്പോൾ മുമ്പുപറഞ്ഞ നിരക്ഷരർ ജനാധിപത്യത്തിന്റെ കരുത്തായി മാറുകയും ചെയ്യുന്നു. തമിഴകത്ത് ഇപ്പോഴുണ്ടായിരിക്കുന്നത് അതാണ്. ജയലളിതയുടെ നേതൃത്വത്തിലുള്ള എ. ഐ. എ. ഡി. എം. കെ.യിൽ നിന്നും കരുണാനിധിയുടെ നേതൃത്വത്തിലുള്ള ഡി. എം. കെ സെന്റ് ജോർജ് ഫോർട്ട് പിടിക്കുക മാത്രമല്ല ചെയ്തിരിക്കുന്നത്. അതിനപ്പുറം ജനാധിപത്യത്തിനു കരുത്തുപകരുന്ന മറ്റു പലതു കൂടിയാണ് ഈ ജനവിധി. തമിഴകത്തുണ്ടായിരിക്കുന്ന ജനവിധിയുടെ പ്രസക്തി അറിയണമെങ്കിൽ കഴിഞ്ഞ അഞ്ചുവർഷം ജയലളിത ആരായിരുന്നുവെന്ന് അറിയേണ്ടതുണ്ട്.

"ഞാൻ ആരെയും തേടി അങ്ങോട്ടു പോകാറില്ല. എല്ലാവരും എന്നെത്തേടി ഇങ്ങോട്ടുവരാറേ ഉള്ളൂ"- സെന്റ് ജോർജ് ഫോർട്ടിൽ ഇരുന്ന് ഒരിക്കൽ ജയലളിത പറഞ്ഞു. തീർത്തും ഒരു ഏകാധിപതിയുടെ വാക്കുകളായിരുന്നു അത്. ചൊല്ലുപോലെ തന്നെയായിരുന്നു ജയലളിതയുടെ ചെയ്തിയും. തന്നെയോ ബന്ധുക്കളേയോ എതിർത്തവരെയൊക്കെ അടിച്ചമർത്തികൊണ്ടിരുന്നു. അതോടൊപ്പം തന്നെ മറ്റൊന്നു കൂടി സംഭവിക്കുന്നുണ്ടായിരുന്നു. പോയസ് ഗാർഡനിലെ 'വേദ നിലയ'ത്തിൽ ജയലളിതയുടെ ഉറ്റതോഴി ശശികല, ഒരു ഭരണഘടനാ അതീതശക്തിയായി മാറികൊണ്ടിരുന്നതാണത്. ശശികലയ്ക്ക് എതിരായ ഏതു വിമർശനവും തനിക്കെതിരായുള്ളതാണെന്നും അതൊന്നും വച്ചു പൊറുപ്പിക്കാനാവാത്തതാണെന്നും ജയലളിത തുറന്നടിച്ചു. ഈ ധാർഷ്ട്യഭാവമാണ്, വേദനിലയത്തെ സമാന്തര സെക്രട്ടറിയേറ്റും അഴിമതിയുടെ വിളനിലവുമാക്കി മാറ്റിയത്.

തന്റെ ഇഷ്ടാനിഷ്ടങ്ങൾക്ക് എതിരു പറഞ്ഞവരെയോ മുഖംതിരിഞ്ഞു നിന്നവരെയോ നിർദ്ദയം അടിച്ച് ഒതുക്കാൻ ജയലളിതയ്ക്ക് മടിയില്ലായിരുന്നു. ആരുടെയും മുന്നിൽ തലകുനിക്കാത്ത ആളെന്ന് വിശേഷിപ്പിക്കപ്പെട്ട ടി. എൻ. ശേഷൻ മുതൽ സംസ്ഥാന ഗവർണർ ഡോ. എം. ചെന്നറെഡ്ഡി വരെ ജയലളിതയുടെ അധിക്ഷേപത്തിന് ഇരയായി. ഇതിനിടയിൽ പത്രപ്രവർത്തകരും അഭിഭാഷകരും ഉന്നത ഉദ്യോഗസ്ഥരും വിദ്യാഭ്യാസ വിചക്ഷണരും എന്നുവേണ്ട സമൂഹത്തിന്റെ ഭിന്നമേഖലകളിലെ സ്ഥാനമുള്ളവരൊക്കെയും ജയലളിതയുടെ മർദ്ദനത്തിനോ നീരസത്തിനോ പാത്രമായി. പ്രധാനമന്ത്രി നരസിംഹറാവു ഫോണിൽ വിളിച്ചാൽ സംസാരിക്കാൻ കൂട്ടാക്കാത്ത മുഖ്യമന്ത്രിയായും ജയലളിത വളർന്നു കഴിഞ്ഞിരുന്നു.

'ഞാനാണ് രാഷ്ട്രമെന്നു' പറഞ്ഞ ലൂയി പതിനാലാമനെപ്പോലെയായിരുന്നു തമിഴകത്ത് ജയലളിത പെരുമാറിയത്. തമിഴകത്തെ സംബന്ധിച്ച് ഏതു കാര്യവും തന്നിൽ തന്നെ കേന്ദ്രീകരിക്കണമെന്ന് അവർക്ക് നിർബന്ധമുണ്ടായിരുന്നു. വാർത്തയുടെ ഉറവിടമോ കേന്ദ്രബിന്ദുവോ, താനായിരിക്കാൻ ജയലളിത ബുദ്ധിപൂർവ്വം എല്ലാ കാര്യത്തിലും എപ്പോഴും കരുനീക്കിയിരുന്നു. ഈ നീക്കങ്ങളാകട്ടെ അവരെ പലപ്പോഴും വെട്ടിൽ ചാടിച്ചെങ്കിലും വാർത്തയിൽ നിന്നും വിവാദങ്ങളിൽ നിന്നും ഒഴിഞ്ഞു നില്ക്കുന്നത് ജയലളിതയ്ക്ക് ഒട്ടുമേ ഇഷ്ടമായിരുന്നില്ലെന്ന് പില്ക്കാലസംഭവങ്ങൾ തെളിയിച്ചു.

ഉദാഹരണമായി ശേഷനെ വിമാനത്താവളത്തിൽ ഏഴുമണിക്കൂർ തടഞ്ഞുവച്ച സംഭവം തന്നെ നോക്കുക. തന്റെ ആത്മകഥയിൽ അണ്ണാദുരയ്ക്ക് എതിരായ പരാമർശമാണ് ശേഷനെതിരെ എ. ഡി.. എം.കെ. പ്രവർത്തകരെ തിരിച്ചത്. ശേഷന്റെ പരാമർശത്തിനെതിരെ തമിഴ്നാട്ടിലെ എല്ലാ രാഷ്ട്രീയ കക്ഷികളും ശക്തമായ പ്രതിഷേധം പ്രകടിപ്പിച്ചിരുന്നു. എന്നാൽ ആ വികാരം മുതലാക്കാൻ ആദ്യം ചാടി വീണത് ജയലളിത ആണെന്നു മാത്രം. അതിനായിരുന്നു ശേഷൻ വിമാനത്താവളത്തിൽ വന്നിറങ്ങിയപ്പോൾ ഏഴുമണിക്കൂർ ഘെരാവോ ചെയ്തത്. സംസ്ഥാന ഗവർണർ ഡോ. എം. ചെന്നറെഡ്ഡിയെ മദ്രാസിൽ നിന്നും 90 കിലോമീറ്റർ അകലെ തിണ്ടിവനത്തുവച്ച് മർദ്ദിക്കാനും അധിക്ഷേപിക്കാനും എ. ഡി. എം. കെ നേതൃത്വത്തിന്റെ ഒത്താശയുണ്ടായിരുന്നു. ജയലളിതയെ പ്രോസിക്യൂട്ട് ചെയ്യാൻ ജനതാ പാർട്ടി നേതാവ് ഡോ. സുബ്രഹ്മണ്യം സ്വാമിക്ക് ഗവർണർ അനുമതി നൽകിയതിൽ പ്രതിഷേധിച്ചായിരുന്നു ഈ ആക്രമണം. ഈ സംഭവത്തെ കുറിച്ച് " താൻ ഭീതിയുടെ തടവറയിലാണെന്ന്" കാട്ടി ചെന്നറെഡ്ഡി രാഷ്ട്രപതിക്കും പ്രധാനമന്ത്രിക്കും ഫാക്സ് സന്ദേശം അയച്ചു. സംസ്ഥാനത്തെ പ്രഥമ പൗരനുണ്ടായിരിക്കുന്ന ഈ അനുഭവം കേന്ദ്രത്തെ ആകുലപ്പെടുത്തിയതേയില്ല.

തന്നെ താഴെയിറക്കാനുള്ള നിയമയുദ്ധത്തിന്റെ പേരിൽ ജനതാപാർട്ടി നേതാവ് ഡോ. സുബ്രഹ്മണ്യം സ്വാമിയെയും എതിർകക്ഷികളുടെ അഭിഭാഷകരെയും തല്ലിയൊതുക്കാനും ജയലളിത അതീവജാഗ്രത പുലർത്തിയിരുന്നു. സംസ്ഥാനത്തെ ഉന്നത പൊലീസ് ഉദ്യോഗസ്ഥരുടെ 'പ്ളാനിംഗ്' ഇതിനു പിന്നിലുണ്ടായിരുന്നു. സംസ്ഥാന സർക്കാരിന്റെ സംവരണനയത്തെ സുപ്രീംകോടതിയിൽ ചോദ്യം ചെയ്യാനൊരുമ്പെട്ട മദ്രാസിലെ അഭിഭാഷകനായ അഡ്വ. വിജയനെ വീടുകയറി അക്രമിച്ചു കൊല്ലാൻ ശ്രമിച്ചതിനു പിന്നിൽ ഒരു ഐ. പി. എസ് ഉദ്യോഗസ്ഥനടക്കം പത്ത് ഉന്നത പൊലീസുകാർക്കു പങ്കുണ്ടെന്ന് സുപ്രീംകോടതിയുടെ നിർദ്ദേശപ്രകാരം കേസ് അന്വേഷിച്ച സി. ബി. ഐ പിന്നീട് കണ്ടെത്തി. മർദ്ദനത്തിന്റെയും അടിച്ചൊതുക്കലിന്റെയും കഥകൾ ഇനിയും ഏറെയുണ്ട്. ഇതിനൊക്കെയും പാർട്ടിക്കാരും ബ്യൂറോക്രസിയും പൊലീസും ' അമ്മാവി'നെ നമിച്ചുകൊണ്ട് ഒത്താശ ചെയ്തിരുന്നു. തലൈവിയുടെ അനുഗ്രഹത്തോടെ തമിഴ്നാട്ടിൽ ഗുണ്ടാപ്പടയെ അഴിച്ചുവിട്ട് അഭിഭാഷകരെയും നൂറുകണക്കിന് നിരപരാധികളെയും മർദ്ദിച്ച് ഒതുക്കുകവഴി അഞ്ചുവർഷവും സംസ്ഥാനം അക്ഷരാർത്ഥത്തിൽ ഭീതിയുടെ നിഴലിൽ കഴിയുകയായിരുന്നു. ചുരുക്കത്തിൽ ജയലളിതയുടെ ഭരണകാലത്ത് തമിഴ്നാട്ടിൽ കോടതിയോ പൊലീസോ ബ്യൂറോക്രസിയോ പത്രങ്ങളോ സ്വതന്ത്രമായി പ്രവർത്തിക്കാനാവാത്ത അവസ്ഥയിലായിരുന്നു. (അധികാരത്തിലിരുന്ന കാലയളവിൽ ഒരിക്കൽ പോലും പത്രലേഖകരെ ജയലളിത കാണുകയുണ്ടായില്ല. 'ഹിന്ദു' അടക്കം പ്രമുഖ പത്രങ്ങളെ ഒക്കെ തരം കിട്ടുമ്പോഴൊക്കെ അവർ രൂക്ഷമായി വിമർശിക്കുകയോ അധിക്ഷേപിക്കുകയോ ചെയ്തു കൊണ്ടുമിരുന്നു.)

'ഭരണ'ത്തോടൊപ്പം ഭീമമായ സ്വത്തു സമ്പാദനവും ജയലളിതയുടെ അടങ്ങാത്ത മോഹമായിരുന്നു. തമിഴകത്തെ എല്ലാ വാർത്തകളുടെയും ഉറവിടവും കേന്ദ്രബിന്ദുവും താനാകണമെന്ന് ആഗ്രഹിച്ചിരുന്നതുപോലെ സംസ്ഥാനത്തെ വരുമാനവും തന്നിൽ തന്നെ കേന്ദ്രീകരിക്കണമെന്ന് അവർ നിഷ്കർഷിച്ചിരുന്നോ? അത്തരമൊരു നിർബന്ധം ജയലളിതയ്ക്ക് ഉണ്ടായിരുന്നതായി സ്വത്തു സമ്പാദനത്തിന്റെ മാർഗ്ഗത്തിൽ നിന്നു വ്യക്തമാകും. റവന്യൂമന്ത്രി എസ്. ഡി. സോമസുന്ദരത്തിന്റെ നേതൃത്വത്തിലുള്ള ' മുക്കളെത്തുർ ഗ്രൂപ്പ്' ആയിരുന്നു. ജയലളിതയ്ക്കു വേണ്ടി ഉറ്റതോഴി ശശികലയുടെ പേരിൽ വൻതോതിൽ സ്ഥാവരജംഗമ വസ്തുക്കൾ വാങ്ങികൂട്ടിയിരുന്നതെന്ന് പറയപ്പെടുന്നു. തമിഴ്നാട്ടിന്റെ തെക്കൻ ജില്ലകളിൽ ശശികലയുടെ പേരിൽ വൻതോതിൽ ഭൂമി വാങ്ങി കൂട്ടുന്നു എന്ന് പ്രതിപക്ഷം ആരോപണം ഉന്നയിച്ചിരുന്നു. തെക്കൻ ജില്ലകളിൽ ദളിത് വിഭാഗക്കാരുടെ വസ്തുക്കൾ നിർബന്ധപൂർവ്വം ശശികലയ്ക്കും കൂട്ടർക്കുംവേണ്ടി കൈമാറപ്പെട്ടത് വർഗ്ഗീയ കലാപത്തിന് കാരണമായി. [illegible]ാസ്സിലെ ' അമൃതാഞ്ജൻ ഭവൻ' അടക്കം സംസ്ഥാനത്തിന്റെ വിവിധ ഭാഗങ്ങളിലായി വീടും കെട്ടിടങ്ങളും കല്യാണമണ്ഡപങ്ങളുമായി കോടികളുടെ 'റിയൽ എസ്റ്റേറ്റ്' ശശികല വാങ്ങികൂട്ടിയെന്നാണ് ഇന്റലിജൻസ് അന്വേഷണത്തിൽ വെളിപ്പെട്ടിട്ടുള്ളത്.



കരുണാനിധി



മൂപ്പനാർ

ഇതോടൊപ്പം തന്നെ കള്ളപ്പണവും തമിഴകത്ത് അഞ്ചുവർഷം ഭ[illegible]ച്ചു. ഭരണത്തിലേറുമ്പോൾ ജയലളിതയ്ക്ക് 80 ലക്ഷത്തിന്റെ ആസ്തിയാണ് ഉണ്ടായിരുന്നതെന്നും 1995-ൽ അത് 3000 കോടിരൂപയുടേതായി മാറിയെന്നും ഇന്റലിജൻസ് ബ്യൂറോയുടെ അന്വേഷണത്തിൽ കണ്ടെത്തിയിട്ടുണ്ട്. ഈ വരുമാനത്തിന്റെ മുഖ്യപങ്കും കള്ളപ്പണമായിരുന്നു. ശശികലയുടെ അനന്തരവന്മാരായ ദിനകരനും സുധാകരനും ഭാസ്കരനും കുഴൽപ്പണത്തിന്റെ മുഖ്യ ഓപ്പറേറ്റർമാരായിരുന്നുവെന്ന് എൻഫോഴ്സ്മെന്റ് അന്വേഷണത്തിൽ വെളിപ്പെട്ടിട്ടുണ്ട്.

സമാന്തരസമ്പദ്‌വ്യവസ്ഥയും അധികാരവും ഈ രീതിയിൽ വളർന്നുവരുമ്പോഴും ജയലളിതയ്ക്ക് ആശങ്കയില്ലായിരുന്നു. നഗരങ്ങളിലെ ചിലർ മാത്രമാണ് ഇതൊക്കെ അറിയുന്നതെന്നും ഗ്രാമങ്ങളിലെ ബഹുഭൂരിപക്ഷം നിരക്ഷരർ എപ്പോഴും തന്നോടൊപ്പമാണെന്നും അവർ ധരിച്ചു. ഗ്രാമങ്ങളിലെ നിരക്ഷരർക്ക് സാരിയും മിഠായിയും സൈക്കിളും നൽകിയാൽ കാര്യങ്ങൾ രക്ഷപ്പെട്ടു എന്നും ജയലളിത ധരിച്ചു.

ജയലളിതയ്ക്ക് എല്ലാകാലത്തേക്കും എല്ലാവരെയും പറ്റിക്കാനാവില്ല എന്ന് കരുണാനിധി അടക്കമുള്ള പ്രതിപക്ഷ നേതാക്കൾക്ക് ബോധ്യമായപ്പോഴും ഭരണത്തിനെതിരെ ഒരു ബഹുജനമുന്നേറ്റം ഉണ്ടാക്കാനേ അവർക്ക് കഴിഞ്ഞിരുന്നില്ല എന്ന കാര്യം പ്രത്യേകം ഓർമ്മിക്കേണ്ടതാണ്. ഡി. എം. കെ, കോൺഗ്രസ്, എം. ഡി. എം.കെ, പി. എം. കെ, എം. ജി. ആർ. ഡി. എം. കെ, സി. പി. എം, സി. പി. ഐ എന്നീ പ്രതിപക്ഷകക്ഷികൾ ജയലളിതയുടെ കൊള്ളരുതായ്മകൾക്കെതിരെ പ്രതികരിക്കാൻ അഞ്ചുവർഷത്തിൽ ഒരിക്കൽ പോലും ഒന്നിച്ചു ചേർന്നിരുന്നില്ല. മാത്രമല്ല തൊഴുത്തിൽ കുത്ത് പ്രതിപക്ഷത്ത് എപ്പോഴും ദൃശ്യമായിരുന്നു താനും. പ്രതിപക്ഷത്തെ ഈ അനൈക്യം തന്നെയാണ് ഓരോ ദിവസവും ജയലളിതയെ കൂടുതൽ അഹങ്കരിപ്പിച്ചത്.

പിന്നെങ്ങനെയാണ് ജയലളിതയ്ക്ക് എതിരെ ബഹുജനാഭിപ്രായം തമിഴകത്ത് രൂപം കൊണ്ടത്? അവിടെയാണ് രജനികാന്തിന്റെ സ്ഥാനം. രജനിയുടെ താരപരിവേഷം എപ്പോഴും ജയലളിതയെ ഭയപ്പെടുത്തിയിരുന്നു. ഇതിന്റെ പ്രത്യക്ഷപ്രകടനമായിരുന്നു നടൻ ശരത്കുമാറിനെ തന്റെ ക്യാമ്പിൽ അടുപ്പിച്ച് രജനിക്ക് എതിരെ പ്രതിരോധനിര സൃഷ്ടിക്കാനുള്ള ശ്രമം. എന്നാൽ ശരത്കുമാറിന് അത്തരമൊരു ഇമേജ് സൃഷ്ടിക്കാനായില്ലെന്നു മാത്രമല്ല ജയലളിതാ ക്യാമ്പ് വിട്ടു

(ശേഷം 37-ാം പേജിൽ)



രജനീകാന്ത്



ചോ രാമസ്വാമി



സി. അനൂപ്

# ഇത് തിരിച്ചറിവിന്റെ വിജയം



**കേ**രള ജനത ഒരിക്കൽക്കൂടി തങ്ങളുടെ തിരിച്ചറിവു പ്രകടിപ്പിച്ചിരിക്കുന്നു. പ്രവചനക്കാരുടെ പ്രേരണയും സർവ്വേക്കാരുടെ നിക്ഷിപ്ത താത്പര്യങ്ങളും അവർ തെല്ലും ഗൗരവമായെടുത്തില്ല. ദേശീയവും പ്രാദേശികവുമായ പ്രശ്നങ്ങളുടെ അതിസങ്കീർണ്ണതകൾ അതിന്റെ പ്രാധാന്യത്തോടെതന്നെ മനസ്സിലാക്കുകയും അതിനനുസൃതമായി പ്രതികരിക്കുകയുമായിരുന്നു മലയാളികൾ. ചില്ലറ തന്ത്രങ്ങളിലൂടെ ഒരു ജനസമൂഹത്തെയാകെ നോക്കുകുത്തികളാക്കാം എന്നു വ്യാമോഹിച്ചവരുടെ ഒരു ചെകിടത്തു മാത്രമല്ല ഇരുചെകിടത്തും അടിക്കുകയായിരുന്നു ഓരോ ബാലറ്റിലൂടെയും കേരളത്തിലെ ഭൂരിപക്ഷം ജനത. ഇത് നമ്മുടെ നഷ്ടപ്പെടാത്ത ആത്മാഭിമാനത്തിന്റെ പ്രതിഫലനമാണ്.

ഈ തിരഞ്ഞെടുപ്പിൽ വോട്ടു രേഖപ്പെടുത്തിയവർ ഫലമറിയാൻ അതികാംക്ഷയോടെയാണ് കാത്തിരുന്നത്. അങ്ങനെ മേയ് 8-ാം തീയതി ഉച്ച മുതൽ ഫലമറിയാൻ തുടങ്ങുകയും, രാത്രിയോടെ കേരളം ആത്മാഭിമാനം വീണ്ടെടുക്കുകയാണെന്നും ജനങ്ങളുടെ മനസ്സ് ഇടതുപക്ഷത്തിനൊപ്പം സഞ്ചരിച്ചതായും മനസ്സിലാകാൻ തുടങ്ങി. ഒടുവിൽ 59 നെതിരെ 80 സീറ്റുകൾ നേടിക്കൊണ്ട് ഇടതുപക്ഷം കേരളഭരണം തിരിച്ചുപിടിച്ചു. ഈ സന്ദർഭത്തിൽ ഇടതുപക്ഷത്തിന്റെ വിജയം അംഗീകരിച്ച് ക്രിയാത്മക പ്രതിപക്ഷമായി തുടരും എന്നാണ് മുഖ്യമന്ത്രി എ. കെ. ആന്റണി പ്രഖ്യാപിച്ചത്. എന്നാൽ കോൺഗ്രസ്സിന്റെ ചില സമുന്നത നേതാക്കൾ തങ്ങളുടെ പരാജയഗന്ധം അറിഞ്ഞുതുടങ്ങിയപ്പോൾ മുതൽ മൂന്നാം തരം വാദമുഖങ്ങൾ നിരത്തി രക്ഷപ്പെടാനാണു ശ്രമിച്ചത്. അതിൽ പ്രധാനമായും അവർ ഉന്നയിച്ച ഒരു ആരോപണം 'വർഗ്ഗീയതയും ജാതിയും പ്രയോഗിച്ചാണ് ഇടതുപക്ഷം ജയിച്ച'തെന്നാണ്. മുസ്ലിം ലീഗിന്റെ സമുന്നത നേതാവായ മുഹമ്മദ് ബഷീർ ഇടതുപക്ഷത്തിന് 60 ശതമാനം വിജയമേ അർഹിക്കുന്നുള്ളു എന്നും ബാക്കി 40 ശതമാനം കാലുമാറ്റക്കാരുടെ വോട്ടാണെന്നും അർത്ഥംവരുന്ന രീതിയിൽ പ്രതികരിച്ചു. ഈ അഭിപ്രായങ്ങൾ വളരെ ഗൗരവത്തോടും ശ്രദ്ധാപൂർവ്വവും നാം വിലയിരുത്തേണ്ടതാണ്. കാരണം ദേശീയമായും പ്രാദേശികമായും കോൺഗ്രസ്സ് സ്വീകരിച്ചിരിക്കുന്ന ജനവിരുദ്ധ നയങ്ങൾ നിലനില്ക്കെ അതിനെതിരെ പ്രതികരിക്കുന്നവർ എങ്ങനെ വർഗ്ഗീയവാദികളും ജാതിക്കാരുമാകും. ഇതിനുത്തരം പറയേണ്ടത് വരുംകാല ചരിത്രമാണ്.

> "മാരാരിക്കുളത്തെ അച്യുതാനന്ദന്റെ പരാജയം തികച്ചും അപ്രതീക്ഷിതമായിരുന്നു. ഇതിന്റെ യഥാർത്ഥ കാരണം എന്താണെന്ന് അന്വേഷിച്ച്, പാർട്ടി വിലയിരുത്തിയശേഷം മാത്രമേ എന്തെങ്കിലും പറയാനാവൂ." - ഇ.കെ. നായനാർ



ഇ.കെ. നായനാർ

വർഗ്ഗീയതയിലൂടെയും ജാതിക്കാർഡിലൂടെയുമാണോ ഇടതുപക്ഷം കേരളത്തിൽ വിജയം നേടിയത്? ഈ ചോദ്യം കേട്ടപ്പോൾത്തന്നെ സി. പി. ഐ( എം ) സംസ്ഥാന സെക്രട്ടറിയായ ഇ. കെ. നായനാർ പ്രതികരിച്ചത് ഇങ്ങനെയാണ്, 'ഞങ്ങൾ ഒരു വർഗ്ഗീയകക്ഷിയോടും ജാതിമതനേതാക്കളോടും സഹായം അഭ്യർത്ഥിച്ചില്ല. പക്ഷേ, കേരളത്തിൽ തുടർന്നുവന്ന കരുണാകരന്റെയും ആന്റണിയുടെയും ഭരണപരാജയവും ദേശീയതലത്തിൽ നരസിംഹറാവുവിന്റെ അവസ്ഥയും മനസ്സിലാക്കി ഞങ്ങൾക്കു പിന്തുണ നല്കണമെന്ന് ഞങ്ങൾ എല്ലാ വിഭാഗം ജനങ്ങളോടും അഭ്യർത്ഥിച്ചിരുന്നു. അതിൽ ഞങ്ങൾ ജാതിയോ മതമോ ഒന്നും പരിഗണിച്ചിരുന്നില്ല. ഈ അവസ്ഥയിൽ പി.കെ.നാരായണപ്പണിക്കരുടെ, എൻ. എസ്. എസ്സും, ശിവഗിരി സംഭവത്തിൽ പ്രതിഷേധമുള്ളവരും, സേട്ടുമൊക്കെ ഞങ്ങൾക്കു പിന്തുണ നല്കി. ഒടുവിൽ ഞങ്ങൾക്ക് ഭൂരിപക്ഷവും കിട്ടി. അപ്പോൾ പരാജയപ്പെട്ട് ദുഃഖിതരായ കോൺഗ്രസ്സുകാരും മറ്റും ചില മുട്ടുന്യായങ്ങളുമായി രംഗത്തെത്തിയിരിക്കുകയാണ്. മുൻപ് പഞ്ചായത്ത് മുനിസിപ്പിൽ തിരഞ്ഞെടുപ്പിലും ഞങ്ങൾ വിജയിച്ചിരുന്നല്ലോ. ഇപ്പോൾ കേരളത്തിലെ ജനങ്ങളിൽ ഭൂരിപക്ഷവും ഞങ്ങൾക്കൊപ്പമാണ്. അതിൽ ജാതിയും വർഗ്ഗീയതയും കാണുന്നത് ദോഷൈകദൃക്കുകൾ മാത്രമാണ്. 59 മുതൽ തുടങ്ങിയ കമ്മ്യൂണിസ്റ്റ് വിരുദ്ധ നിലപാടുകൾ ചിലർ ഇന്നും തുടരുന്നതാണ് നമുക്ക് ഇപ്പോഴും കാണാനാകുന്നത്".

വർഗ്ഗീയതയുടെ പ്രചാരകരും സംരക്ഷകരുമായ ബി.ജെ.പി, ലീഗ് എന്നീ കക്ഷികൾ ഇടതുപക്ഷത്തിന്റെ പരാജയമാണ് യഥാർത്ഥത്തിൽ ആഗ്രഹിച്ചത്. അതിനവർ തങ്ങളെക്കൊണ്ടാകുംവിധമൊക്കെ പ്രവർത്തിക്കുകയും ചെയ്തു. ഈ ശ്രമങ്ങളെ നായനാർ ഇങ്ങനെയാണ് വിലയിരുത്തിയത്. 'ഈ ഇലക്ഷനിൽ മുസ്ലിം ലീഗിന് ആറു സീറ്റ് കുറഞ്ഞു. കുഞ്ഞാലിക്കുട്ടിയുടെ പ്രസ്താവന അവരുടെ കോട്ടകളിൽ യാതൊരു വിള്ളലും വീണിട്ടില്ല എന്നാണ്. ആറു സീറ്റ് കുറഞ്ഞതിനെപ്പറ്റി അയാൾ അറിഞ്ഞില്ലെന്നുണ്ടോ? ബി.ജെ.പിക്കാണെങ്കിൽ ഒരു സീറ്റുപോലും നേടാനായില്ല. അവർ അസംബ്ളിയിൽ അംഗങ്ങളെ അയയ്ക്കുമെന്നൊക്കെയാണല്ലോ വീമ്പിളക്കി നടന്നിരുന്നത്. അതൊന്നും കേരളത്തിലെ സംസ്കാര സമ്പന്നരായ ജനങ്ങൾ ചെവിക്കൊണ്ടില്ല എന്നു തെളിയിക്കുകയായിരുന്നു ഈ തിരഞ്ഞെടുപ്പിൽ".

പ്രധാനമായും കോൺഗ്രസ്സും അവരുടെ മുന്നണിയായ യു.ഡി. എഫും തിരഞ്ഞെടുപ്പിനെ നേരിട്ടത് ചാരായനിരോധനം, ആന്റണിയുടെ ഇമേജ് എന്നിവയെ മാത്രം മുൻനിർത്തിയായിരുന്നു. പക്ഷേ അതുരണ്ടും കേരള ജനത കാര്യമായെടുത്തില്ല എന്നാണ് തിരഞ്ഞെടുപ്പുഫലം വ്യക്തമാക്കുന്നത്. ഇതേക്കുറിച്ചു നായനാർ പ്രതികരിച്ചതിങ്ങനെയാണ്. 'ചാരായം നടപ്പിലാക്കി വോട്ടു നേടാൻ ശ്രമിച്ചത് കേരള ജനത സ്വീകരിച്ചില്ല എന്നതിനു തെളിവാണ് എക്സൈസ് മന്ത്രി സുധാകരന്റെ പരാജയം. യു. ഡി. എഫിന്റെ സ്ഥിരം സീറ്റായ വണ്ടൂരിൽ അയാൾ ദയനീയമായി പരാജയപ്പെട്ടു. രഘു





വി.എസ്. അച്യുതാനന്ദൻ, നായനാർ

ചന്ദ്രബാൽ എന്ന മുൻ എക്സൈസ് മന്ത്രിയും തോറ്റു. ഇതിനർത്ഥം ആന്റണിയുടെ സംശുദ്ധി തീരെയില്ലാത്ത നിലപാടുകൾ കേരള ജനത തിരിച്ചറിഞ്ഞു എന്നല്ലേ. അവർ ഒരു കാര്യം ഇനിയെങ്കിലും മനസ്സിലാക്കണം. കേരളത്തിലെ വോട്ടർമാർ തിരിച്ചറിവുള്ളവരാണ്. അവർ എന്നും തന്ത്രങ്ങളിൽ വീണുപോകില്ല'.

നിരവധി അഴിമതിയാരോപണങ്ങൾ പോയ അഞ്ചു വർഷം കേരളത്തിന്റെ ഭരണരംഗത്തുയർന്നുവന്നിരുന്നു. അവയെക്കുറിച്ച് അന്വേഷിക്കുമെന്നും നിയമപരമായ നടപടികൾ ഇടതുപക്ഷ മന്ത്രിസഭ സ്വീകരിക്കുമെന്നും നായനാർ വ്യക്തമാക്കുന്നു. ഏറെ കോളിളക്കം സൃഷ്ടിച്ച ചാരസംഭവവും, കെ.വി. തോമസിനെതിരെയുള്ള ആരോപണവും സൂര്യനെല്ലി സംഭവവും മറ്റും പുതിയ മന്ത്രിസഭ ഗൗരവമായിത്തന്നെ കാണും. ഇതിൽ യാതൊരു പക്ഷപാതവും സ്വീകരിക്കുന്ന പ്രശ്നമില്ല. കുറ്റക്കാർ ആരായാലും ജനങ്ങൾക്കു മുന്നിൽ സംശുദ്ധർ എന്ന നാട്യത്തിൽ നടക്കാൻ പാടില്ല. ഇതൊക്കെ അഴിമതിയും, സ്വജനപക്ഷപാതവുമില്ലാത്തവരും ഭരണത്തിൽ നടപ്പിലാക്കുമെന്നു തന്നെയാണ് നായനാർ കേരളത്തിലെ ജനങ്ങളോടു പറയുന്നത്.

> മുസ്ലിം ലീഗിന്റെ സമുന്നത നേതാവായ മുഹമ്മദ് ബഷീർ ഇടതുപക്ഷത്തിന് 60 ശതമാനം വിജയമേ അർഹിക്കുന്നുള്ളു എന്നും ബാക്കി 40 ശതമാനം കാലുമാറ്റക്കാരുടെ വോട്ടാണെന്നും അർത്ഥംവരുന്ന രീതിയിൽ പ്രതികരിച്ചു. ഈ അഭിപ്രായങ്ങൾ വളരെ ഗൗരവത്തോടും ശ്രദ്ധാപൂർവ്വവും നാം വിലയിരുത്തേണ്ടതാണ്.

കണ്ണൂർ അസംബ്ളി മണ്ഡലത്തിൽ കോൺഗ്രസ്സുകാരനായ രാമകൃഷ്ണനാണ് ഇടതുപക്ഷം പിന്തുണ നല്കിയത്. സുധാകരൻ എന്ന കോൺഗ്രസ്സുകാരനെ പരാജയപ്പെടുത്താൻ രാമകൃഷ്ണനു പിന്തുണ നല്കിയതിൽ അതൃപ്തി പലരും പ്രകടിപ്പിച്ചിരുന്നു. ഇടതുപക്ഷ പിന്തുണ ഉണ്ടായിട്ടും രാമകൃഷ്ണന് കണ്ണൂരിൽ ജയിക്കാനായില്ല. 'ഈ തീരുമാനം വേണ്ടിയിരുന്നില്ല എന്ന് ഇപ്പോൾ തോന്നുന്നുണ്ടോ?' എന്ന ചോദ്യത്തിന് നായനാർ പ്രതികരിച്ചതിങ്ങനെയാണ്. 'രാമകൃഷ്ണനെപ്പറ്റി ഞങ്ങൾക്ക് കൃത്യമായ കണക്കുകൂട്ടലുണ്ടായിരുന്നു. അയാൾ അഴിമതിക്കാരനൊന്നുമല്ല എന്നതുമാത്രമാണ് ഞങ്ങൾ കണ്ട ഒരു ഗുണം. സുധാകരനെപ്പോലെയുള്ള ഒരു സാമൂഹ്യവിരുദ്ധനെ തോല്പിക്കാൻ വേണ്ടിയാണ് ഞങ്ങൾ രാമകൃഷ്ണന് പിന്തുണ കൊടുത്തത്. അതിൽ യാതൊരു അപാകതയും ഞങ്ങളുടെ പാർട്ടി കാണുന്നില്ല.

ഇടതുപക്ഷമുന്നണി വൻവിജയം നേടിയപ്പോഴും സി. പി. എം-ന്റെ സമുന്നത നേതാവും പ്രതിപക്ഷ നേതാവുമായിരുന്നുവി. എസ്. അച്ചുതാനന്ദന്റെ മാരാരിക്കുളത്തെ പരാജയം ഏറെ ചർച്ചാവിഷയമായിരിക്കുന്നു. മാരാരിക്കുളം ഇടതുപക്ഷത്തിന് വൻ സ്വാധീനമുള്ള മണ്ഡലവുമാണ്. ഇവിടെ വി.എസ്സിന്റെ പരാജയം തികച്ചും അപ്രതീക്ഷിതമായിരുന്നു. ഇതേക്കുറിച്ച് സി. പി. ഐ (എം) സെക്രട്ടറി ഇങ്ങനെ വിശദീകരണം നല്കുന്നു. 'മാരാരിക്കുളത്തെ അച്ചുതാനന്ദന്റെ പരാജയം തികച്ചും അപ്രതീക്ഷിതമായിരുന്നു. ഇതിന്റെ യഥാർത്ഥ കാരണം എന്തെന്ന് ഞങ്ങൾ അന്വേഷിച്ച്, പാർട്ടി വിലയിരുത്തിയശേഷമേ എന്തെങ്കിലും അഭിപ്രായം പറയാനാകൂ. അല്ലാതെ കെ.കരുണാകരനെപ്പോലെ പ്രതികരിക്കാൻ ഞങ്ങൾക്കാവില്ല. പിന്നിലും മുന്നിലുമൊക്കെനിന്നു കുത്തിയത് തന്റെ പാർട്ടിക്കാർ തന്നെയാണെന്നാണ് കരുണാകരൻ പറഞ്ഞിരിക്കുന്നത്. അതു ശരിയുമായിരിക്കാം. എന്നാൽ മാരാരിക്കുളത്ത് യഥാർത്ഥത്തിൽ എന്താണു സംഭവിച്ചതെന്ന് പാർട്ടി വിലയിരുത്തിയശേഷം വ്യക്തമായ അഭിപ്രായം പറയാം. അതാണ് ഞങ്ങളുടെ പാർട്ടിയുടെ രീതി.'

മുഖ്യമന്ത്രി ആരായിരിക്കും എന്ന കാര്യത്തിൽ ജനങ്ങൾക്ക് കൃത്യമായൊരു ചിത്രം കിട്ടിയിട്ടില്ല. കാരണം ഓരോ പത്രങ്ങളിലും നിരവധി പേരുകൾ മുഖ്യമന്ത്രിസ്ഥാനത്തേക്ക് നിർദ്ദേശിക്കാനിടയുള്ളതായി വാർത്ത വരുന്നു. ഇതേക്കുറിച്ച് നായനാരോടു ചോദിച്ചു. 'ഞങ്ങൾ ആരാണ് മുഖ്യമന്ത്രിയെന്ന് തിരഞ്ഞെടുപ്പിനു മുൻപേ പ്രഖ്യാപിച്ചിരുന്നില്ല. ഭൂരിപക്ഷം നേടിക്കഴിഞ്ഞ് പ്രഖ്യാപിക്കുമെന്നാണ് ഞങ്ങൾ അന്നുതന്നെ പറഞ്ഞിരുന്നത്. ഇപ്പോൾ ഞങ്ങൾക്ക് ഭൂരിപക്ഷം കിട്ടി. ഇനി പോളിറ്റ് ബ്യൂറോയും മറ്റും കഴിഞ്ഞ് പാർട്ടിയുടെ തീരുമാനം അനുസരിച്ച് മുഖ്യമന്ത്രിയെ പ്രഖ്യാപിക്കും. മറ്റുള്ളവർ പറയുംപോലെ ഇതുവരെ ആരുടേയും പേര് ഞങ്ങൾ മുഖ്യമന്ത്രിയായി നിശ്ചയിച്ചിട്ടില്ല. പത്രങ്ങൾ ഓരോന്നെഴുതുന്നു. അതിനോടൊക്കെ പാർട്ടി പ്രതികരിക്കണമെന്നുവച്ചാൽ ഏറെ ബുദ്ധിമുട്ടാണ്. അധികം വൈകാതെ മുഖ്യമന്ത്രി ആരെന്ന് പാർട്ടി നിശ്ചയിക്കും.'

ഇടതുപക്ഷ മുന്നണി ഭരണം തുടങ്ങിയശേഷം പ്രധാനമായും കാർഷിക-വ്യവസായ മുന്നേറ്റത്തിനും, തൊഴിലില്ലായ്മ പരിഹരിക്കുന്നതിനുമായിരിക്കും യത്നിക്കുക എന്നും നായനാർ വ്യക്തമാക്കി. ഭരണം ജനങ്ങളുടേതാക്കുകയാണ് ഞങ്ങളുടെ ലക്ഷ്യം. ഇതുവരെ അങ്ങനെ ആയിരുന്നില്ലല്ലോ!

'ശേഷമൊക്കെ നമുക്ക് പിന്നീടു സംസാരിക്കാം. ഞങ്ങൾ ഇന്ന് ദൽഹിയിലേക്കു പോകുകയാണ്. പോളിറ്റ് ബ്യൂറോയിൽ എല്ലാം ചർച്ച ചെയ്യും. തിരിച്ചുവന്നിട്ട് മറ്റു കാര്യങ്ങൾ വിശദമായി സംസാരിക്കാം.' നായനാർ പറഞ്ഞുനിർത്തി.



മുകുന്ദൻ സി. മേനോൻ

# ടിവി ചാനലുകളും തിരഞ്ഞെടുപ്പു ഫലങ്ങളും

## ഇലക്ട്രോണിക് മാധ്യമത്തെ അച്ചടി മാധ്യമത്തിന്റെ മേഖലയെപ്പോലെത്തന്നെ കാണുന്നതിന്റെ അപാകതയെപ്പറ്റി

**ടെ**ലിവിഷൻ വ്യാപകമാവുന്നതിനു മുൻപ് തിരഞ്ഞെടുപ്പു ഫലമറിയുവാൻ ആൾ ഇന്ത്യാ റേഡിയോവിനെ ആശ്രയിക്കുന്നതിൽ മാറ്റം വന്നത് ആറേഴു വർഷം മുൻപാണ്. കൃത്യമായി പറഞ്ഞാൽ, 1989 നവംബറിൽ നടന്ന 9-ാം ലോക്സഭാ തിരഞ്ഞെടുപ്പിൽ. അന്ന വസാനച്ച രാജീവ് ഭരണം തീർത്ത ഇലക്ട്രോണിക് വിപ്ളവവും, രാജീവിന്റെ കീഴിലുണ്ടായിരുന്ന "കംപ്യൂട്ടർ ബോയ്സ്" തീർത്ത സംവിധാനവുമായിരുന്നു ഇതിന് അടിത്തറ പാകിയത്. പ്രണോയ് റോയ്-വിനോദ് ദുവ ടീമിന്റെ സമർത്ഥമായ തിരഞ്ഞെടുപ്പു ഫലപ്രവചനവും വിശകലനവും അതോടെ ഇന്ത്യൻ തിരഞ്ഞെടുപ്പു രംഗത്തിന്റെ ഭാഗമായിത്തീർന്നു. 1989-ൽ അവർ ആരംഭിച്ച ഈ പരിപാടി, 1991-ൽ നടന്ന പത്താം ലോക്സഭാ തിരഞ്ഞെടുപ്പിലും, 1993 നവംബർ, 1994 ഡിസംബർ കാലങ്ങളൽ നടന്ന ഉത്തരേന്ത്യൻ-ദക്ഷിണേന്ത്യൻ സംസ്ഥാന തിരഞ്ഞെടുപ്പിലും ഇപ്പോഴത്തെ 11-ാം ലോക്സഭ ഫലപ്രഖ്യാപന വേളയിലും ശ്രദ്ധാകേന്ദ്രമായി മാറി.

സ്വകാര്യ ടി.വി കമ്പനികൾ കഴിഞ്ഞ അഞ്ചു വർഷത്തെ ഉദാരവത്ക്കരണത്തിനിടയിലൂടെ സ്ഥാനം പിടിച്ചതിനാൽ, 11-ാം ലോക്സഭ ഫലപ്രഖ്യാപനം അവതരിപ്പിക്കുവാൻ അവരും മത്സരിച്ച് രംഗത്തുവന്നു. പക്ഷെ, പ്രണോയ് റോയിയുടെ എൻ.ഡി.ടി.വി ദൂരദർശനിലൂടെ അവതരിപ്പിച്ച " ഇന്ത്യ വോട്ട്സ് '96 " പരിപാടിക്ക് അടുത്തെത്തുവാൻ ഒരൊറ്റ സ്വകാര്യ ടി.വിക്കാർക്കും കഴിഞ്ഞില്ല. അതിനുള്ള ഒരു പ്രധാന കാരണം, സ്വകാര്യ ടി.വി. ചാനലകളുടെ "സാറ്റ്ലൈറ്റ് ലിങ്കേജ്" വിദേശത്തു നിന്നായതിനാലാണ്. ഇന്ത്യയ്ക്കകത്ത് എവിടെനിന്നുമുള്ള "ഫൂട്ടേജും", "ക്ളിപ്പിങ്ങും" മറ്റും തത്സമയം നൽകുവാനുള്ള ദൂരദർശന്റെ കഴിവ് സ്വകാര്യ ചാനലുകൾക്ക് നഷ്ടമായതും അതിനാൽത്തന്നെ. പക്ഷെ, സാധാരണ പ്രേക്ഷകൻ ഈ സാങ്കതിക കാരണങ്ങൾ ശ്രദ്ധിക്കുകയില്ലല്ലോ?

സാങ്കേതികമായ ഈ കുറവുണ്ടായിരുന്നാലും, സ്വകാര്യ ടി.വിചാനലുകൾക്ക് ഫലപ്രദമായിത്തന്നെ ഫലപ്രഖ്യാപന ദിവസങ്ങളിൽ വർത്തിക്കാമെന്ന് "സി" ടി.വിയും, ജെയ്ൻ ടി.വിയും തെളിയിച്ചു. മലയാളത്തിലെ ഏക സ്വകാര്യ ടി.വി. ചാനലായ " ഏഷ്യാനെറ്റ്" ഇതിൽ തികച്ചും പരാജയപ്പെടുകയും ചെയ്തു. മേയ് 8-ന് ഉച്ചയ്ക്കും മേയ് 11-ന് രാവിലെയും വരെ നീണ്ടുനിന്ന " ഏഷ്യാനെറ്റ് " ഫലപ്രഖ്യാപന പരിപാടികൾ, മറ്റ് സ്വകാര്യ ചാനലുകളെ അപേക്ഷിച്ച്, വിരസമായതിന്റെ കാരണം പരിചയക്കുറവും, തയ്യാറെടുപ്പിൽ നടന്ന അലസതയുമാണെന്ന് വ്യക്തം.

അച്ചടി മാധ്യമ പത്രപ്രവർത്തനവും ദൃശ്യമാധ്യമ പത്ര പ്രവർത്തനവും രണ്ടും വ്യത്യസ്തമാണ്. ഇതു മനസ്സിലാക്കാതെ, രണ്ടു " പ്രൊഫഷണൽ " രംഗങ്ങളേയും ഒന്നായിക്കണ്ട്, അച്ചടി മാധ്യമ പത്രക്കാരെ കൊണ്ട് തിരഞ്ഞെടുപ്പുഫല പടിപാടി അവതരിപ്പിച്ചതാണ് " ഏഷ്യാനെറ്റി" ന്റെ ഈ പ്രഥമ സംരംഭം അവർക്ക് തിരിച്ചടിയായത്.

ഉദാഹരണത്തിന്, മേയ് 8-ാം തീയതി ഭാരതം മുഴുവൻ കാത്തിരുന്നത് തിരഞ്ഞെടുപ്പു ഫലങ്ങൾക്കാണ്. അപ്പോഴപ്പോൾ ഏറ്റവും കൂടുതൽ ലീഡുകളും ഫലങ്ങളും പെട്ടെന്ന് ജനങ്ങൾക്കെത്തിക്കുക എന്നതാണ് ഇലക്ട്രോണിക് മാധ്യമങ്ങളുടെ ചുമതല. വിരസമായ വിശകലനത്തിനുള്ള സമയമല്ല അത്. ലീഡ് ഫല വിവരങ്ങൾ "ഫ്ളാഷ്" ആയി, വിശകലനങ്ങളോടൊപ്പവും തുടർച്ചയായി നൽകാം. പ്രണോയ് റോയ് പരിപാടിക്കിടയിൽ തിരുവനന്തപുരം ദൂരദർശൻ ഇത്തരം "ഫ്ളാഷ്" കൾ മലയാളത്തിൽത്തന്നെ നൽകിയത് ശ്രദ്ധേയമായിരുന്നു (8-നും 9-നും). ജെയ്ൻ ടി.വിയാകട്ടെ, 8-ാം തീയതി മുതൽ ആരംഭിച്ച തുടർച്ചയായ ഇംഗ്ലീഷ് "ഫ്ളാഷു"കൾ ഇതെഴുതുന്ന 11-ാം തീയതിയായിട്ടും അവസാനിപ്പിച്ചിട്ടില്ല. ലോക്സഭയിലെ അവസാന ഫലങ്ങൾ ഇനിയും വരാത്തതുതന്നെ കാരണം. അതേസമയം " ഏഷ്യാനെറ്റ് " ആകെ നൽകിയ " ഫ്ളാഷു" കൾ 8-ാം തീയതി ആദ്യം എണ്ണിത്തുടങ്ങിയ പോസ്റ്റൽ വോട്ടുകളെക്കുറിച്ചു മാത്രമാണ്. പിന്നീട് എന്തുകൊണ്ടോ, അത് അവസാനിപ്പിച്ചു. കരുണാകരനും മുരളീധരനും, തൃശ്ശൂരും കോഴിക്കോട്ടും പിന്നിലായതുമാത്രമാണ് തുടർച്ചയായി അന്നു വൈകുന്നേരം അവതരിപ്പിച്ച "ഫ്ളാഷ്." യഥാർത്ഥ ഫലം നൽകുന്നതിലും " ഏഷ്യാനെറ്റ് " പരാജയപ്പെട്ടു. ലോക്സഭ തിരഞ്ഞെടുപ്പിലെ ആദ്യ ഫലം "ഫ്ളാഷ്" ആയി നൽകിയത്, അതും ദൂരദർശനും മുൻപ്, ജെയ്ൻ ടി.വിയായിരുന്നു. 8-ാം തീയതി വൈകിട്ട് 7.18-ന്. ചിക്കോട്ട് മണ്ഡലത്തിൽ ശങ്കരാനന്ദ് നേരിട്ട തോൽവി. രണ്ടാമത്തെ ഫലമായ പി. എം. സയ്യിദിന്റെ (ലക്ഷദ്വീപ്) വിജയം ദൂരദർശൻ മലയാളം വാർത്തയ്ക്കൊപ്പം 7.30-നും വന്നു.

"ഫ്ളാഷ്"കളൊന്നും നൽകാതെ " ഏഷ്യാനെറ്റ് " പ്രേക്ഷകരെ മണിക്കൂറുകളോളം പിടിച്ചിരുത്തി, സിങ്കപ്പൂരിൽ നിന്നും മൂന്നുനാലു പേർ അവതരിപ്പിക്കുന്ന വിശകലന പരിപാടിയിലേക്കാണ് ആകർഷിച്ചത്. കേരളത്തിലെ നിയമസഭ-ലോക്സഭ ഫലങ്ങൾ അറിയുവാനുള്ള മലയാളികളുടെ ആകാംക്ഷയേയും ക്ഷമയേയും ഏറ്റവും പരീക്ഷിക്കുന്ന രീതിയായിരുന്നു ഇത്. ഈ വിശകലന പരിപാടിക്കിടയിൽ, സിങ്കപ്പൂരിൽനിന്നുള്ള " ആങ്കർ "മാർ, " ഏഷ്യാനെറ്റി " ന്റെ തിരുവനന്തപുരം, കൊച്ചി, കോഴിക്കോട് ലേഖകന്മാരുമായും ബന്ധപ്പെട്ടിരുന്നു. ഈ ലേഖകന്മാരുടെ റിപ്പോർട്ടുകൾ തത്സമയ വാർത്താ പ്രാധാന്യമുളളവയായിരുന്നിട്ടും, ആ ടെലഫോൺ സംഭാഷണങ്ങളെല്ലാം പെട്ടെന്ന് "കട്ട്" ചെയ്യുകയാണ് സിങ്കപ്പൂർകാർ ചെയ്തത്. എന്നിട്ടോ? മദിരാശിയിൽ എൻ.റാമിനെപ്പോലുള്ളവരെ വിളിച്ച് ദീർഘസമയം അവർക്കു നൽകി അവരുടെ വിശകലനം പ്രേക്ഷകരെ കേൾപ്പിക്കുകയാണുണ്ടായത്. ചുരുക്കത്തിൽ, മലയാള പ്രേക്ഷകർക്ക് തിരഞ്ഞെടുപ്പു ഫലങ്ങൾ ആദ്യമായി നൽകുന്നതിൽ ഏക മലയാള സ്വകാര്യ ടി.വി ചാനൽ പരാജയപ്പെട്ടപ്പോൾ, ദൂരദർശനും മറുനാടൻ സ്വകാര്യ ടി.വികളും വിജയം കണ്ടെത്തി.

കേരളത്തിലേയും ദേശീയ തലത്തിലേയും പ്രമുഖ നേതാക്കളെ ടെലഫോണിൽ ബന്ധപ്പെട്ട് അവരുടെ നിഗമനങ്ങളും വിശകലനങ്ങളും അപ്പോഴപ്പോൾ ഏഷ്യാനെറ്റ്" ആരാഞ്ഞു. യഥാർത്ഥമായ ഫലപ്രഖ്യാപന വാർത്തകൾ നൽകുന്നതിലും അവർ ഉത്സാഹം കാണിച്ചത് ഇതിലായിരുന്നു. പക്ഷേ, ശരിയായ ചോദ്യങ്ങൾ ശരിയായ രീതിയിൽ ചോദിക്കുന്നതിൽ " ഏഷ്യാനെറ്റ് " കാർക്കു നേരിട്ട പരാജയം സത്യംപറഞ്ഞാൽ ഞെട്ടിപ്പിക്കുന്നതായിരുന്നു. ബഹുദൂര ടെലഫോൺ സംഭാഷണത്തിൽ നിറഞ്ഞുനിന്ന സാങ്കേതിക തടസ്സം ഒരുവശത്ത്, സ്ഫുടമായ വാക്കുകളാലും വ്യക്തമായ ഉച്ചാരണശുദ്ധിയാലും ഉയരേണ്ട ചോദ്യങ്ങളുടെ അഭാവം മറ്റൊരു വശത്തുമായപ്പോൾ, മറുപടി പറയേണ്ട രാഷ്ട്രീയ നേതാക്കൾക്കും പ്രേക്ഷകർക്കും ഒരുപോലെ വിരസതയാണ് അനുഭവപ്പെട്ടത്. 8, 9-ാം തീയതി അർദ്ധരാത്രിക്കുശേഷം മുസ്ലീം ലീഗിന്റെ സംസ്ഥാന സെക്രട്ടറിയുമായും അന്നുച്ചയ്ക്കുശേഷം എ.കെ. ആന്റണിയുമായും നടത്തിയ സംഭാഷണങ്ങൾ തന്നെ ഉദാഹരണം. ശരിയായ ചോദ്യങ്ങൾ ഉതിർക്കേണ്ട ശൈലിയിൽ വന്ന പരാജയവും, ചോദിച്ചവ ആവർത്തിക്കാതെ മറ്റു ചോദ്യങ്ങൾ ഉന്നയിക്കാതിരുന്നതും പ്രധാന കാരണങ്ങളായിരുന്നു.

9 -ന് രാത്രി സിങ്കപ്പൂരിൽനിന്നും " ഏഷ്യാനെറ്റു" കാർ, മുകുന്ദപുരത്തുനിന്നും തിരഞ്ഞെടുക്കപ്പെട്ട പി.സി.ചാക്കോയോട് ചോദിച്ചു, മറ്റ് ലോക്സഭാ മണ്ഡലങ്ങളിൽ വിജയിച്ചവരുടെ ഭൂരിപക്ഷം ഇരുപതിനായിരത്തിനും മുകളിലായിരുന്നപ്പോൾ, നിങ്ങളുടെ ഭൂരിപക്ഷം എന്തുകൊണ്ട് ഒൻപതിനായിരമായി കുറഞ്ഞു. ചാക്കോയുടെ മറുപടി രസകരമായിരുന്നു. "തെറ്റ് നിങ്ങൾക്കാണു പറ്റിയത്. ഞാൻ ജയിച്ചത് 25,000 വോട്ടിന്റെ ഭൂരിപക്ഷത്തിനാണ്!" പ്രകടമായും വിളർത്ത " ആങ്കർ " സോറി പറയുവാൻ സ്വല്പം സമയമെടുത്തു. അതേസമയം, തങ്ങളുടെ കണക്കുകൾ തിരുത്തിയതിന് നന്ദിയും പറഞ്ഞില്ല.

ഇന്ത്യയിലെ രാഷ്ട്രീയ നേതാക്കളോട് അഭിപ്രായം ചോദിച്ചതിനുശേഷം, " ഏഷ്യാനെറ്റ് " മറ്റൊന്നുകൂടി ചെയ്തു. " ആങ്കർ "മാർ ഓരോരുത്തരും ആ അഭിപ്രായ വിശകലനത്തിന്മേൽ തങ്ങൾക്കുള്ള അഭിപ്രായങ്ങൾ രേഖപ്പെടുത്തി. ഒരു രാഷ്ട്രീയ നേതാവിന്റെ അഭിപ്രായത്തിന്മേൽ മറ്റൊരു നേതാവിന്റെ കാഴ്ചപ്പാടെന്തെന്ന് അവതരിപ്പിക്കേണ്ടതിനുപകരം, " ആങ്കർ " മാരുടെ അഭിപ്രായത്തിന് എന്താണ് പ്രസക്തി? ഇതാകട്ടെ, തികച്ചും വ്യക്തിപരവും അതിനാൽ അബദ്ധങ്ങളും ആയിരുന്നു. ലോക്സഭയിലേക്കു കേരളത്തിൽനിന്നും വിജയിച്ച ഒരു പ്രമുഖന്റെ പേരു പറയുന്നതിൽനിന്നും " ആങ്കർ"മാരിലൊരാൾ പ്രത്യേകം ശ്രദ്ധിച്ചിരുന്നത് പ്രേക്ഷകരും ശ്രദ്ധിച്ചു. പക്ഷെ, അവർക്കിടയിലുള്ള വ്യക്തിപരമായ വൈരാഗ്യമാണ് കാരണമെന്ന് പലർക്കും അറിയില്ലായിരുന്നു. (പേരുകൾ ഒഴിവാക്കുന്നു.)

ടി.വി ചാനലുകളിൽ ഇത്തരം പരിപാടികൾ അവതരിപ്പിക്കുന്നവർ ശ്രദ്ധിക്കേണ്ട മറ്റൊരു കാര്യമാണ് മുഖഭാവം. ചോദ്യങ്ങൾ ചോദിക്കുമ്പോഴും, മറുപടികൾ ലഭിക്കുമ്പോഴും മുഖത്തെ ഭാവഭേദങ്ങൾ പ്രേക്ഷകരും വീക്ഷിക്കുന്നുണ്ടെന്ന വസ്തുത. " പ്രിന്റ് മീഡിയ " പത്രക്കാരായ ഇവർ പരക്കെ വിസ്മരിച്ചു. ചിലപ്പോൾ പുച്ഛവും, പരിഹാസവും മാത്രമല്ല, പ്രതീക്ഷിക്കാത്ത മറുപടി ലഭിക്കുമ്പോൾ ഞെട്ടലുകൾ പോലും " ഏഷ്യാനെറ്റി " ന്റെ സിങ്കപ്പൂരിലെ " ആങ്കർ " മാരുടെ മുഖത്ത് മാറിമാറി പ്രത്യക്ഷപ്പെടുന്നുണ്ടായിരുന്നു. മാനസികാവസ്ഥയെ നിയന്ത്രിച്ചും തീർച്ചും കൊണ്ടായിരിക്കണം ടി.വി ജേർണലിസ്റ്റുകൾ ക്യാമറയ്ക്കു മുൻപിൽ നിൽക്കേണ്ടതെന്ന് പ്രാഥമിക പാഠംപോലും " ഏഷ്യാനെറ്റ് " ആങ്കർമാർക്കില്ലെന്നത് വ്യക്തം.

വാർത്തകളുടെ " ഫ്ളാഷ് " അവതരിപ്പിക്കാത്തവർ, ഫലങ്ങളുടെ " ഗ്രാഫ് " നൽകിയത് തികച്ചും അവ്യക്തവും തെറ്റിദ്ധാരണാജനകവുമായിരുന്നു. " ഏഷ്യാനെറ്റ് " ഇതിലും വിജയിച്ചപ്പോൾ, പ്രേക്ഷകർ യഥാർത്ഥത്തിൽ അന്തംവിട്ടു.

ലക്ഷക്കണക്കിനു രൂപ ചെലവിട്ട് മൂന്നുദിവസം നീണ്ട ഈ പരിപാടിക്കു പകരം " ഏഷ്യാനെറ്റ്" ചെയ്യേണ്ടിയിരുന്നത്, വാർത്ത " ഫ്ളാഷു"കൾക്കു പുറമേ, കേരളത്തിലേയും ഡൽഹിയിലേയും അവരുടെ ലേഖകന്മാരുടെ റിപ്പോർട്ടുകളെ മുൻനിറുത്തി; ഓരോ മണിക്കൂറിലോ ഈരണ്ട് മണിക്കൂറിലോ വാർത്തകൾ അവതരിപ്പിക്കുകയായിരുന്നു. കൂട്ടത്തിൽ പറയട്ടെ, 9-ാം തീയതി രാത്രിയും, 10-ാം തീയതി രാവിലെയും " ഏഷ്യാനെറ്റി " ന്റെ ഡൽഹി ലേഖകൻ ചെയ്ത ഉദ്ധരണി റിപ്പോർട്ടുകളിൽ ഭൂരിഭാഗവും, അതിന് മണിക്കൂറുകൾക്കു മുൻപ് പ്രണോയ് റോയി പരിപാടിയിലൂടെ പ്രേക്ഷകർ കണ്ടതായിരുന്നു. പുതിയ മന്ത്രിസഭയെക്കുറിച്ച് ദേവഗൗഢയുടെ അഭിപ്രായത്തോട് എൻ.കെ.പി. സാൽവെ, രാജേഷ് പൈലറ്റ്, ജഗന്നാഥ് മിത്ര എന്നിവർ യോജിച്ചു പ്രകടിപ്പിച്ചത് ഒരു ഉദാഹരണം മാത്രം. ദൂരദർശനിൽ വന്ന പരിപാടികളെക്കുറിച്ച് മലയാളികൾക്ക് റിപ്പോർട്ടു ചെയ്യുവാൻ, സിങ്കപ്പൂരിൽ നിന്നും ബീം ചെയ്യുന്ന ഒരു മലയാള ടി.വി. ചാനലിന്റെ ആവശ്യമെന്ത്?

ഏഷ്യാനെറ്റിന്റെ " ആങ്കർ "മാരിൽ ഒരാൾ മലയാളിയല്ല. ദേശീയരംഗത്തെ വിശകലനത്തിനു വന്ന ഇദ്ദേഹത്തിന്റെ ഇംഗ്ളീഷിലുള്ള വിശകലനങ്ങളൊന്നും മലയാളത്തിൽ തർജ്ജമ ചെയ്തില്ല. പ്രണോയ് റോയിയുടെ ഇംഗ്ളീഷ് വിശകലനങ്ങൾ വിനോദ് ദുവ മനോഹരമായ ഹിന്ദിയിൽ അവതരിപ്പിക്കുന്ന ശൈലി സ്വായത്തമാക്കുവാൻ " ഏഷ്യാനെറ്റി" ന് കഴിഞ്ഞില്ല. ദേശീയ വിശകലനം നടത്തുവാൻ, " ഏഷ്യാനെറ്റി" ന്റെ ഡൽഹി ലേഖകനായ മലയാളി " ആങ്കർ "മാരിൽ ഒരാളായിരുന്നിട്ടും, മലയാളമറിയാത്ത ഒരു ദേശീയനെ എന്തിനവതരിപ്പിച്ചു?

" ഏഷ്യാനെറ്റ് " ന്യൂസ് നേരിട്ട ആദ്യത്തെ തിരഞ്ഞെടുപ്പായതിനാലാകാം, ഇതെല്ലാം സംഭവിച്ചത്. ഒരു വർഷത്തിനകമോ മറ്റോ മറ്റൊരു ഉപതിരഞ്ഞെടുപ്പിന് സാദ്ധ്യതയുള്ള മന്ത്രിസഭയാണ് ഇപ്പോൾ അധികാരത്തിലേറുക എന്നതിനാൽ. ഈ കാലയളവ് ഒരു " അപ്രന്റീസ് ഷിപ്പ് " കാലമായി " ഏഷ്യാനെറ്റ് " കണക്കാക്കി അടുത്ത തിരഞ്ഞെടുപ്പിന് തയ്യാറെടുക്കുക. മാധ്യമ-വാർത്താ വിതരണ രംഗത്ത് മലയാള പത്രങ്ങൾ എന്നും നിലനിർത്തിയിട്ടുള്ള ശ്രദ്ധേയമായ സ്ഥാനം, ഇലക്ട്രോണിക് മാധ്യമരംഗത്ത് നേടുവാൻ മലയാളത്തിലെ ഈ സ്വകാര്യ ടി.വി. ചാനലിന് വളരെയേറെ യത്നിക്കേണ്ടതുണ്ട്.



(33-ാം പേജിൽ നിന്നും തുടർച്ച)

പോകേണ്ടിയും വന്നു.

ജയലളിതയ്ക്ക് എതിരെ നീരസത്തിന്റെ പ്രകടനങ്ങൾ രജനികാന്തിൽ നിന്നും പലപ്പോഴും ഉണ്ടായെങ്കിലും അത് പൊട്ടിത്തെറിയുടെ വക്കിലെത്തുന്നത് മണിരത്നത്തിന്റെ വീടിനുനേരെ ബോംബേറ് ഉണ്ടായതോടെയാണ്. തമിഴ്നാട്ടിൽ ബോംബു സംസ്കാരം വളരുകയാണെന്നും ജയലളിത ഭരണകൂടം യാതൊരുവിധത്തിലും പ്രതികരിക്കില്ലെന്നും 'ബാഷ' സിനിമയുടെ 150-ാം ദിനാഘോഷചടങ്ങിൽ രജനി പറഞ്ഞു. ഈ ചടങ്ങിൽ സന്നിഹിതനായിരുന്ന മന്ത്രി വീരപ്പനെ രജനിയുടെ ആരോപണത്തിന് മറുപടി പറഞ്ഞില്ല എന്ന കാരണത്താൽ മന്ത്രിസഭയിൽ നിന്നും പിന്നീട് പുറത്തായി. വീരപ്പൻ പുറത്താക്കിയത് രജനിയെയും ചൊടിപ്പിച്ചു. ജയലളിതയ്ക്ക് എതിരെ ശക്തമായ ഭാഷയിൽ ഒരാക്രമണമാണ് രജനിയിൽ നിന്നും പിന്നീടുണ്ടായത്. ' ഇനിയൊരു തവണ കൂടി ജയലളിതയെ ഭരണമേൽപ്പിച്ചാൽ പിന്നെ തമിഴ്നാടിനെ ദൈവത്തിനുപോലും രക്ഷിക്കാനാവില്ലെന്ന് രജനീകാന്ത് തുറന്നടിച്ചു. ഈ പ്രസ്താവനയോടെ രജനി രാഷ്ട്രീയത്തിൽ ഇറങ്ങും എന്ന അഭ്യൂഹം ശക്തമായി. എന്നാൽ ജയലളിതയ്ക്ക് എതിരെ ബഹുജനമുന്നേറ്റം രജനി ആഗ്രഹിച്ചിരുന്നെങ്കിലും അതിനു നേതൃത്വം നൽകാനോ രംഗത്തിറങ്ങാനോ താത്പര്യമില്ലായിരുന്നു.

രജനിയുടെ ഈ മനസ്സിലിരുപ്പ് വ്യക്തമായി മനസ്സിലാക്കിയ ഒരാൾ ചോ രാമസ്വാമിയായിരുന്നു. ഡി. എം. കെ - കോൺഗ്രസ് സഖ്യം രൂപീകരിക്കുകയും രജനിയെ തന്ത്രപൂർവ്വം ഉപയോഗിക്കുകയും ചെയ്യുക എന്ന ഫോർമുല അദ്ദേഹം ആവിഷ്കരിച്ചത് ഏറെ കിണഞ്ഞു ശ്രമിച്ചശേഷമാണ്.

ചോരാമസ്വാമിയുടെ ഫോർമുലയുടെ വിജയമാണ് നിരക്ഷരരുടെ വിജയഗാഥയായി തമിഴകത്ത് പരിണമിച്ചിരിക്കുന്നത്. കരുണാനിധി പറഞ്ഞതുപോലെ ജയലളിതയ്ക്ക് കുറെപ്പേരെ കുറച്ചുകാലത്തേക്കേ പറ്റിക്കാനായുള്ളു. എല്ലാവരെയും എല്ലാകാലത്തേക്കും പറ്റിക്കാനാവില്ല. അതാണ് പുതിയ ജനവിധി നൽകുന്നപാഠം.

ഇപ്പോഴാകട്ടെ ദ്രാവിഡ രാഷ്ട്രീയം കരുണാനിധിയിലൂടെ സെന്റ് ജോർജ് ഫോർട്ട് വീണ്ടും പിടിച്ചിരിക്കുകയാണ്.

ഇത് നാലാമത് തവണയാണ് കരുണാനിധി മുഖ്യമന്ത്രിയാകുന്നത്. 27 കൊല്ലം മുമ്പ്, 1969-ൽ ഡി. എം. കെയുടെ സ്ഥാപക നേതാവ് സി. എൻ. അണ്ണാദുരയുടെ മരണത്തോടെയാണ് കരുണാനിധി ആദ്യം മുഖ്യമന്ത്രിയാകുന്നത്. അന്ന് നാല്പതിയഞ്ചുകാരനായ കരുണാനിധി പൊതുമരാമത്തു വകുപ്പു മന്ത്രിയായിരുന്നു.

ഡി. എം.കെയും മൂപ്പനാരുടെ മാനില കോൺഗ്രസ്സുമായുള്ള ഐക്യവും രജനിയുടെ തിരനോട്ടവും ഒരു രാഷ്ട്രീയ കൊടുങ്കാറ്റായാഞ്ഞടിച്ച് ജയലളിതയെ അക്ഷരാർത്ഥത്തിൽ അടിച്ചു പറത്തിയിരിക്കുന്നു.



# ജോസ്പനച്ചിപ്പുറം



## പതിനാല്

പത്തുമണിക്കു ധർണ.

പൊലീസ് കമ്മീഷണർ ഓഫീസിനു മുന്നിൽ.

• തലേന്നു വൈകിട്ട് നേതാക്കൾ വന്ന് അപ്പുവിനെ കണ്ടിരുന്നു.

"സാറു പറഞ്ഞതുകൊണ്ടുകൂടിയാണ്. ടിബറ്റൻ നർത്തകിയുടെ കേസന്വേഷണം ഊർജ്ജിതപ്പെടുത്താൻ..."

" എത്രപേരുണ്ടാവും? "

"അൻപതുപേരെങ്കിലും ഉണ്ടാവും. ഞങ്ങടെ കൂട്ടുകക്ഷികളൊക്കെ സഹകരിക്കാമെന്നു പറഞ്ഞിട്ടുണ്ട്.... പിന്നെ...."

"പിന്നെ....?"

"ധർണ്ണ ഉദ്ഘാടനം ചെയ്യാൻ സാറുതന്നെ...."

"നോ നോ. അതുവേണ്ട. പത്രപ്രവർത്തകൻ സാക്ഷി മാത്രമാണ്. ഉദ്ഘാടനമൊന്നും ഞങ്ങൾക്കു പറഞ്ഞിട്ടുള്ളതല്ല. വാർത്ത കൊടുക്കുന്ന കാര്യം ഞാനേറ്റു."

" അതല്ല. ഇതൊരു പാർട്ടി പരിപാടിയായി കാണരുതെന്നു വിചാരിച്ചാ..."

" എന്നാലും വേണ്ട. ഞാനവിടെയുണ്ടാവും. അതു മതിയല്ലോ. "

പിന്നെ, ആ ചെറുപ്പക്കാർ വിശദാംശങ്ങളിലേക്കു കടന്നു.

-രാവിലെ പത്തിന് സംഘടനയുടെ ജില്ലാ ഓഫീസിൽനിന്ന്. പ്രകടനം തുടങ്ങുന്നു. കമ്മീഷണർ ഓഫീസിനു മുൻപിൽ എത്തുമ്പോൾ പത്തരയെങ്കിലുമാവും....

അപ്പു സ്റ്റുഡിയോയിൽ വിളിച്ച് കണ്ണനെ ഏർസ് തടഞ്ഞു. സമരക്കാർ ഉറക്കെയുറക്കെ മുദ്രാവാക്യം വിളിച്ചു.

-ലൂവിന്റെ കേസിലെ പ്രതികളെ ഉടൻ പിടികൂടുക.

-ലൂവിനെ തട്ടിക്കൊണ്ടുപോയവരെ അറസ്റ്റു ചെയ്യുക.

-പൊലീസ് കമ്മീഷണർ നീതിപാലിക്കുക.

-പൊലീസ് മന്ത്രി നീതിപാലിക്കുക.

കോർപ്പറേഷൻ കൗൺസിലർ കുമാരൻ നായർ ധർണ ഉദ്ഘാടനം ചെയ്യുമെന്ന് ജില്ലാ സെക്രട്ടറി അറിയിച്ചു. ആൾക്കൂട്ടത്തിൽനിന്ന് കുമാരൻ നായർ പ്രത്യക്ഷപ്പെട്ടപ്പോൾ കുട്ടികൾ പൊരിവെയിലത്ത് നടുറോഡിൽ ഇരുന്നു.

ഉദ്ഘാടന പ്രസംഗം തുടങ്ങിയപ്പോൾ അപ്പുക്കുട്ടൻ പ്രത്യേകം ശ്രദ്ധിച്ചു.

-എന്റെ സ്റ്റോറിയിലെ വാക്കുകൾ. വാക്യങ്ങൾ. അക്ഷരംപ്രതി. കൊള്ളാം. കുമാരൻനായർ എല്ലാം വായിച്ചുപഠിച്ചിരിക്കുന്നു.

പ്രസംഗം തീർന്നുകഴിഞ്ഞപ്പോൾ കമ്മീഷണർ മോഹൻദാസ് പുറത്തുവന്നു. ഗേറ്റ് കടന്ന് റോഡിലേക്കിറങ്ങിനിന്ന് അദ്ദേഹം പറഞ്ഞുതുടങ്ങി.

# അലിഖിതം



പ്പാടു ...:

"പത്തുകഴിയുമ്പോൾ കമ്മിഷണർ ഓഫീസിന്റെ മുൻപിലെത്തണം. ഒരു ധർണ. ഞാനവിടെയുണ്ടാവും."

ഫോട്ടോ അയച്ചാൽ പത്രത്തിൽ വരുമെന്നുറപ്പില്ല. പ്രതിപക്ഷ സംഘടനയുടെ ധർണയാണ്. എന്നാലും പടം അയയ്ക്കുക. വരുന്നെങ്കിൽ വരട്ടെ.

-പ്രകടനം കമ്മീഷണർ ഓഫീസ് പരിസരത്തെത്തിയപ്പോൾ പത്തര കഴിഞ്ഞിരുന്നു. നാലുപാടും കനത്ത പൊലീസ് സന്നാഹം.

ഗേറ്റിനു വളരെ ദൂരെവച്ചുതന്നെ പ്രകടനക്കാരെ പൊലീ

-നിങ്ങൾക്കറിയാവുന്നതുപോലെ ഞാൻ നാളെ ഈ സ്ഥലം വിട്ട് തിരുവനന്തപുരത്തേക്കു പോകുകയാണ്. കാണാതായ നർത്തകിയെ സംബന്ധിച്ച ഫയൽ എന്റെ പിൻഗാമിയെ ഏല്പിച്ചിട്ടാണ് ഞാൻ പോകുക. നിങ്ങളുടെ വികാരവും ഞാൻ അദ്ദേഹത്തെ ബോദ്ധ്യപ്പെടുത്തും. നാളെ പുതിയ കമ്മീഷണർ ചാർജ്ജെടുത്തുകഴിഞ്ഞാൽ നിങ്ങളുടെ പ്രതിനിധികൾക്ക് അദ്ദേഹത്തെക്കണ്ട് സംസാരിക്കാം. ഞാൻതന്നെ അതിന് ഏർപ്പാടു ചെയ്യാം. അതല്ലാതെ, സ്ഥാനമൊഴിയുന്ന ഈ സമയത്ത് എനിക്ക് കൂടുതലെന്തെങ്കിലും ചെയ്യാൻ കഴിയുമെന്നു തോന്നുന്നില്ല. നിങ്ങൾ ദയവായി പിരിഞ്ഞു പോകണം.

കമ്മീഷണർ വന്നതുപോലെ തന്നെ തിരിഞ്ഞു നടന്നു.

മൗനത്തിന്റെ ഒരു വലിയ കുമിള ആൾക്കൂട്ടത്തിൽ, വെയിലിനു മേൽ വികസിച്ചുനിന്നു.

ജില്ലാ സെക്രട്ടറിയുടെ കണ്ണുകൾ തന്നെ തേടി വരുന്നത് അപ്പു കണ്ടു.

ഇനി-

തത്ക്കാലം സമരം നിർത്തിവയ്ക്കുകയാവും നന്ന് എന്ന് അപ്പു ആലോചിക്കാൻ തുടങ്ങുമ്പോൾ,

സ്ഥലകാലങ്ങളുടെ താപമാനം മനസ്സിൽ കുറിക്കാൻ കഴിയുന്നതിനു മുൻപ്, എവിടെനിന്നെന്നറിയാതെ ഒരു കല്ല് കമ്മീഷണർ ഓഫീസിന്റെ ഗേറ്റിൽ വന്നുവീണു.





പിന്നെ, ഒരു പ്രവാഹമായിരുന്നു.

ഈ നിമിഷത്തിനായി കാത്തുനിൽക്കുകയായിരുന്നുവെന്ന മട്ടിൽ പൊലീസ് ലാത്തി ചുഴറ്റി റോഡിൽ ചാടിവീണു. കുട്ടികൾ നാലുപാടും ചിതറി. ചിലർക്കു തല്ലു കൊള്ളുന്നത് അപ്പു നേരിൽ കണ്ടു. അടുത്തുള്ള കടകളുടെ ഷട്ടറുകൾ വലിയ ശബ്ദത്തോടെ വീണു.

തന്റെ പിന്നിലും ഷട്ടർ വീഴുന്നത് അപ്പു അറിഞ്ഞു.

നിമിഷങ്ങൾക്കുള്ളിൽ എല്ലാം കഴിഞ്ഞു.

-ഉരുകുന്ന ടാറിൽ ഏതാനും ചെരിപ്പുകളും കീറിയ ഒരു കൊടിക്കഷണവും.

നിനച്ചിരിക്കാതെ വന്ന സംഘർഷത്തിന്റെ ഷോക്കിൽ വാഹനങ്ങൾ വഴിയിൽ സ്തംഭിച്ചുനിന്നു.

-തുടക്കവും ഒടുക്കവും എത്രവേഗം കഴിഞ്ഞു.

അപ്പു, സ്കൂട്ടർ വച്ചിരുന്ന ഇടവഴിയിലേക്കു ചെന്നു.

-സ്കൂട്ടർ മറിഞ്ഞുകിടക്കുന്നു.

ഓട്ടത്തിന്റെ വ്യഗ്രതയിൽ കുട്ടികൾ തട്ടിമറിച്ചിട്ടതോ അതോ ആരെങ്കിലും മനഃപൂർവ്വം....

സ്കൂട്ടർ നിവർത്തിവയ്ക്കാൻ ശ്രമിക്കുമ്പോൾ തൊട്ടടുത്ത പെട്ടിക്കടയിലിരുന്നയാൾ ഇറങ്ങിവന്നു സഹായിച്ചു.

ഹെഡ്ലൈറ്റിന്റെ ചില്ലു പൊട്ടിയിട്ടുണ്ട്.

കുറെനേരം ചവിട്ടിയിട്ടും സ്റ്റാർട്ടാവുന്നില്ല.

വിയർത്തൊലിച്ച് അപ്പു ചവിട്ടു നിർത്തി. പെട്ടിക്കടയിൽ നിന്ന് ഒരു നാരങ്ങാവെള്ളം വാങ്ങിക്കുടിച്ചു.

"ശരിക്കു തല്ലിയോ സാറേ-?"

കടക്കാരൻ തന്നെ തിരിച്ചറിഞ്ഞിരിക്കുന്നുവെന്നു തോന്നി, അപ്പുവിന്.

"രണ്ടുമൂന്നുപേർക്കെങ്കിലും തല്ലുകൊള്ളുന്നത്ഞാൻ കണ്ടു."

സംഭാഷണം പൊലീസ് മർദ്ദനത്തിന്റെ കഥയായി രൂപപ്പെടുമെന്ന ധാരണയിലാവണം, എവിടെനിന്നെന്നറിയാതെ പലരും ചുറ്റും കൂടി.

അപ്പുവിന് കൂടുതൽ സംസാരിക്കാൻ തോന്നിയില്ല. പ്രതീക്ഷിച്ചതൊന്നുമല്ല സംഭവിച്ചത്.

വീണ്ടും സ്കൂട്ടർ ചവിട്ടിനോക്കി.

ഇല്ല. രക്ഷയില്ല.

"ഇതിവിടെയിരിക്കട്ടെ. ഞാൻ വർക്ക്ഷോപ്പിൽ നിന്ന് ആളെ പറഞ്ഞുവിടാം. ഒന്നു നോക്കിക്കോണേ-"

പെട്ടിക്കടക്കാരനോടു പറഞ്ഞ് അപ്പു ഓട്ടോ വിളിച്ചു.

ഗതാഗതം വീണ്ടും പഴയ നിലയിലേക്കു മടങ്ങിവന്നിരിക്കുന്നു.

ബ്യൂറോയിലെത്തിയ ഉടൻ അപ്പു യുവജനസംഘടനയുടെ മാതൃസംഘടനയായ പാർട്ടി ഓഫീസിൽ വിളിച്ചു; തല്ലു കൊണ്ട കുട്ടികളെ ആശുപത്രിയിലാക്കിയിട്ടുണ്ടോയെന്നറിയണം.

"-ഉവ്വുവ്വ്, മൂന്നുപേർ."

പാർട്ടി ഓഫീസിൽനിന്നു മറുപടി കിട്ടി.

"ജനറൽ ആശുപത്രിയിലല്ലേ?"

"അതേ."

"എങ്ങനെയുണ്ട് സ്ഥിതി?"

"നന്നായി അടികിട്ടിയിട്ടുണ്ട്."

നന്നായി തല്ലുകിട്ടിയതിന് ആശുപത്രിയിൽ പ്രത്യേക ചികിത്സയൊന്നും കിട്ടാൻ പോകുന്നില്ലെന്ന് അപ്പുവിനറിയാം. എന്നാലും തല്ലുകിട്ടിയാൽ സർക്കാർ ആശുപത്രിയിലേക്ക് എന്നതാണ് രാഷ്ട്രീയ നയം.

-പൊലീസ് മർദ്ദനത്തിൽ പരിക്കേറ്റ് മൂന്നു വിദ്യാർത്ഥികൾ ആശുപത്രിയിൽ.

പറയാനും കേൾക്കാനും കൊള്ളാവുന്ന തലവാചകം.

പകരം, കല്ലേറുകൊണ്ട് നാലു പൊലീസുകാരെങ്കിലും ആശുപത്രിയിലുണ്ടാവുമെന്നു തീർച്ച. എങ്കിലേ ഫോർമുല ശരിയാവൂ.

കല്ലേറിനെത്തുടർന്നുണ്ടായ ലാത്തിച്ചാർജ്.

എല്ലാം എത്ര കൃത്യം.

കുറച്ചുകഴിഞ്ഞ് അപ്പു സബ് ഇൻസ്പെക്ടർ അൻവറെ വിളിച്ചു.

"എത്ര പൊലീസുകാരാണ് ആശുപത്രിയിൽ?"

"നാലെന്നാ പറഞ്ഞത്."

അപ്പു ഉറക്കെ ചിരിച്ചു.

"-എന്റെ ഊഹം എത്ര കൃത്യം."

"അതെന്താ?"

"മൂന്നു വിദ്യാർത്ഥികൾ ആശുപത്രിയിലുള്ള സ്ഥിതിക്ക് പൊലീസുകാർ നാലുപേരെങ്കിലും ഉണ്ടാവുമെന്ന് എനിക്കുറപ്പായിരുന്നു. ആട്ടെ, അവർക്ക് ഏറു കൊണ്ടിട്ടുണ്ടോ?"

"ആർക്കറിയാം?"

"എനിക്കറിയാം. ആകെ ഒരു കല്ലാണ് വന്നു വീണത്. അതും ഗേറ്റിൽ. ഒരു ഈച്ചയ്ക്കുപോലും കല്ലേറുകൊണ്ടിട്ടില്ല."

അൻവറോട് അങ്ങനെ പറഞ്ഞെങ്കിലും അപ്പു



മൾബെറി
പ്രസാധനം



പാഥേർ പാഞ്ചാലി
സത്യജിത് റായി
തിരക്കഥ - പരിഭാഷ
സാബുശങ്കർ
പഠനങ്ങൾ
അടൂർഗോപാലകൃഷ്ണൻ
സതീഷ് ബഹാദുർ
എഡിറ്റർ
എം. എഫ്. തോമസ്
വില
35 രൂപ
ഒരു വിശ്വോത്തര
ചലച്ചിത്ര ഗ്രന്ഥം.
നിരവധി സ്റ്റില്ലുക
ളോടെ മനോഹരമായ
മൾബെറി നിർമ്മിതി
വിതരണം
കറന്റ് ബുക്സ്
17 ശാഖകൾ
V.P ആയി ലഭിക്കുന്നതാണ്
▼
MULBERRY
P.B No: 159
KOZHIKODE
673001


ആശുപത്രിയിൽ പോയി നോക്കി.

രണ്ടു കട്ടിലുകളിലായി മൂന്നു കുട്ടികൾ.

നാലു കട്ടിലുകളിൽ പൊലീസുകാരും.

കുട്ടികളുടെ കട്ടിലുകൾക്കു ചുറ്റും ഒട്ടേറെപ്പേർ. അപ്പുവിനെ കണ്ടപ്പോൾ അവർ ഒഴിഞ്ഞുനിന്ന് സ്ഥലമുണ്ടാക്കി.

"എങ്ങനെയുണ്ട്?"

ഒരാളുടെ പുറത്ത് നെടുനീളത്തിൽ ഒരു പാട് കാണാനുണ്ടായിരുന്നു. ലാത്തി വീണതിന്റെ കരുവാളിച്ച ഓർമ്മക്കുറിപ്പ്. മറ്റു രണ്ടുപേർക്കും കാര്യമായ കുഴപ്പമില്ലെന്നു തോന്നി.

പൊലീസുകാരുടെ കട്ടിലിനരികിൽ ആരെയും കണ്ടില്ല. അവർക്ക് ഏറുകൊണ്ടിട്ടില്ലെന്നു വ്യക്തം.

"എവിടെയാ ഏറ്?"

അപ്പു ഒരു പൊലീസുകാരനോടു ചോദിച്ചു. അയാൾ അടുത്തുകിടന്നയാളെ നോക്കി. എന്നിട്ട്, ചന്തിയിൽ തൊട്ടുകാണിച്ചു.

"-ഇവിടെ."

വേണ്ട. പരിശോധിക്കാൻ നിന്നിട്ടു കാര്യമില്ല.

ആർ. എം. ഒയുടെ മുറിയിൽനിന്ന് അപ്പു കണ്ണനു ഫോൺ ചെയ്തു.

"-ഇവിടെ ജനറൽ ആശുപത്രിയിൽ. ആ കുട്ടികളെ കിട്ടത്തക്കവിധം ഒരു പടം. എന്നെ നോക്കണ്ട. ഞാൻ പുറത്തേക്കിറങ്ങുന്നു. അഞ്ചുമണിക്കു മുമ്പേ പ്രിന്റ് കിട്ടണം."

പടം അയയ്ക്കുമ്പോൾ അപ്പുവിന് ഉറപ്പായിരുന്നു.

-ഇതു പത്രത്തിൽ വരില്ല.

പ്രതിപക്ഷ യുവജന സംഘടനയിൽപ്പെട്ട മൂന്നു കുട്ടികളെ പൊലീസ് തല്ലിച്ചതച്ചാൽ ആർക്കെന്താണ്? അതും, ഒരു ടിബറ്റൻ നർത്തകിയെ കാണാതായതിന്റെ പേരിൽ.

എന്നാലും, എല്ലാ പത്രങ്ങളിലും ഗംഭീരമായി വാർത്ത വന്നു.

കാണാതായ ടിബറ്റൻ പെൺകുട്ടിക്കുവേണ്ടി ശബ്ദമുയർത്തിയ യുവജനങ്ങളെ പൊലീസ് തല്ലി. മൂന്നുപേർ ആശുപത്രിയിൽ.

പടം വന്നില്ലെങ്കിലും ലൂവിനുവേണ്ടി ഇത്രയെങ്കിലും ഒച്ചപ്പാടുണ്ടായതു നന്നായി എന്നുതോന്നി അപ്പുക്കുട്ടന്.

ഇനി ഒരുപക്ഷേ, അന്വേഷണം അല്പം കൂടി വേഗത്തിലായേക്കും. ചിലപ്പോൾ, നിയമസഭയിൽത്തന്നെ ലാത്തിച്ചാർജ്ജിന്റെ പേരിൽ ഒച്ചപ്പാടുണ്ടായാൽ ലൂവിന്റെ കാര്യവും പരാമർശിക്കപ്പെടാം.

അപ്പുവിന്റെ മനസ്സിൽ പ്രതീക്ഷ വലിയ അക്ഷരങ്ങളിൽ അച്ചുനിരത്തി.

-ലൂവിനെ തട്ടിക്കൊണ്ടുപോയവർ അറസ്റ്റിൽ.

എങ്കിൽ,

എങ്കിൽ ഞാൻ കൃതാർത്ഥനായി.

പിറ്റേന്നു വൈകിട്ട്, പൊലീസ് കമ്മീഷണർ മോഹൻദാസ് വിളിച്ചു.

-"ഞാൻ യാത്ര പറയുകയാണ്, മിസ്റ്റർ അപ്പുക്കുട്ടൻ. താങ്ക്യു ഫോർ യുവർ ഹെൽപ്പ്; എസ്പെഷലി, ഇന്നലത്തെ ആ സംഭവം-"

കമ്മീഷണറുടെ വാക്കുകൾക്ക് എത്ര വേഗം.

"പക്ഷേ, സർ-"

"താങ്ക്യു. താങ്ക്യൂ വെരിമച്ച്."

ഫോൺ, പൊലീസ് സ്മാർട്ട്നെസ്സിൽ താഴെ വച്ചു.

അപ്പുവിന്റെ മനസ്സിൽ കുടുങ്ങിയ വാചകങ്ങളിൽ അക്ഷരത്തെറ്റുകൾ.

-എല്ലാം ഞാനാണു ചെയ്തതെന്ന്, അല്ലെങ്കിൽ ചെയ്യിച്ചതെന്ന്. മോഹൻദാസ് ധരിച്ചിരിക്കുന്നു. ആരോ കൃത്യമായി ധരിപ്പിച്ചിരിക്കുന്നു.

കഷ്ടം!

(തുടരും)


കേരള
ദിനേശ്
ബീഡി
കണ്ണൂർ



രോഗികൾ ശ്രദ്ധിക്കുക

വിവാഹത്തിന് മുമ്പും പിമ്പും നിങ്ങൾക്കുണ്ടാകുന്ന നാഡീതളർച്ച, ബലഹീനത, ബലക്കുറവ്, മൂത്രാശയ രോഗങ്ങൾ ധാതുക്ഷയം, ലൈംഗിക ക്ഷീണം എന്നിവ അനുഭവപ്പെട്ട് കുടുംബജീവിതത്തിൽ നിരാശയിൽ കഴിയുന്നവർ. പല ചികിത്സകളും ചെയ്ത് ഗുണം കിട്ടാത്തവർ തുടങ്ങി അനേക രോഗികളെ ചികിത്സിച്ച് സുഖപ്പെടുത്തി ഗുണപ്രദമായ കുടുംബജീവിതം പ്രദാനം ചെയ്യുന്ന ഇന്ത്യയിലെ പ്രസിദ്ധിയാർജ്ജിച്ച പരമ്പരാഗത യൂനാനി ഫിസിഷ്യൻ **ഡോ. ഐ.ജെ. റാണ** (Govt. Reged.) അവർകളെ സമീപിച്ച് നിങ്ങളുടെ കുടുംബജീവിതം സുഖകരമാക്കുക. സമയം രാവിലെ 8 മുതൽ രാത്രി 8 മണിവരെ ✪ *വിദേശത്തുള്ളവർക്ക് കത്ത് മുഖേനയും ചികിത്സ ലഭിക്കുന്നതാണ്.*

**റോയി മെഡിക്കൽ ഹാൾ**
നോർത്ത് ഓവർ ബ്രിഡ്ജിന് സമീപം, കൊച്ചി -18, കേരള, INDIA






സലിം കേച്ചേരി

# ബുദ്ധന്റെ ചിരി



## ആറ്

**വൃ**ദ്ധയുടെ കൈകളിൽ പേരമകന്റെ ചെവി കിടന്നു ഞെരിഞ്ഞു. "എപ്പൊഞ്ഞൊട്ട് വിളിക്കണതാ അന്നെ ഞാൻ. അങ്ങട്ട് നോക്ക്. അന്റുമ്മ എന്താ കാണിക്കണത്ന്ന് നോക്ക്."



അയാൾ നോക്കുമ്പോൾ നനഞ്ഞ കോഴിയെപ്പോലെ കോരിച്ചൊരിയുന്ന മഴയിൽ കുളിച്ച് ഉമ്മ മുറ്റത്തുനില്ക്കുന്നു. അവർ വിറയ്ക്കുന്നുണ്ട്. കുടചൂടി കമ്പിറാന്തലും പിടിച്ച് കാഴ്ചക്കാർ. അയൽവാസികൾ. ആരാന്റെ അമ്മയ്ക്കു ഭ്രാന്തായാൽ കാണാൻ നല്ല ചേല്.

"കുഞ്ഞോനേ ഇയ്യ് ഇന്റെ കൂടെപ്പോരേ. ഞമ്മക്ക് പട്ടാമ്പീലെ ഇന്റെ കുന്നത്ത് കുടില് കുത്തി താമസിക്കാ. പണ്ടാറക്കാലൻ ചെറ്യേ പെണ്ണിനീം കെട്ടിപ്പിടിച്ച് സുഖായിറ്റ് കയിഞ്ഞോട്ടെ." ഉണർന്നെണീറ്റ അയാളെ നോക്കി ഉമ്മ വിളിച്ചുപറഞ്ഞു.

"അപ്പൊ ഞാനോടി പാത്തോ?" കോലായിൽ കൂനിക്കൂടിയിരുന്നു വിറയ്ക്കുകയായിരുന്ന വൃദ്ധ വിളിച്ചുചോദിച്ചു.

"ഇങ്ങളെ കുഞ്ഞോൻ രണ്ടൂസം കയിഞ്ഞുവന്ന് കൊണ്ടോന്നോളും. ഇങ്ങള് ഈ മയേത്ത് വരണ്ട. ഞാനും കുഞ്ഞോനും ഇപ്പൊത്തന്നെ പുഗ്ഗാ. ഞങ്ങള് പോയി രണ്ടുകെട്ട് ഓലീം നാല് മൊളീം വാങ്ങി ഒരു കുടില് കുത്തട്ടെ. ഇങ്ങളും കൂടി വന്നാ മയീം വെയിലും കൊള്ളാണ്ട് ങ്കടക്കാൻ ഒരെടം വേണ്ടേ?" അതുംപറഞ്ഞ് ആ ഉമ്മ വന്നു മകന്റെ ഒക്കപിടിച്ചു: "കുഞ്ഞോനെ ഇയ്യ് ഇപ്പൊ എറങ്ങണം. ഇയ്യുംകൂടി ഇന്നെ ഒയിവാക്ക്യാ ഞാം പൊയേ പോയി ചാടും."

അയാൾ കുലുങ്ങിയില്ല. അയാളുടെ മനസ്സുനിറയെ ചന്ദുട്ടിയായിരുന്നു. അവളുടെ ഉടയാത്ത അരക്കെട്ടും. സ്വപ്നത്തിന്റെയും യാഥാർത്ഥ്യത്തിന്റെയും ഇടയിൽനിന്നു ഉറവയെടുത്ത ഊഷ്മള പ്രവാഹത്തിൽ അയാൾ ചന്ദുട്ടിയോടൊപ്പം ഒരു പൊങ്ങുതടിയായി.

"പൊന്നാര കർളേ ഇന്നെ ഇവിടെ ഇട്ടിട്ട് പോയാ പറ്റൂല്ല. ഞാനുണ്ട്. ഇന്നീം കൊണ്ടോണം. അല്ലെങ്കി വന്നുകേറിയ പഹച്ചി ഇന്നെ വല്ല വേഷോംതന്നുകൊല്ലും." വൃദ്ധ റബർ പന്തുപോലെ ഉരുണ്ടുരുണ്ടുചെന്ന് മകളുടെ കാലുകളിൽ പറ്റിപ്പിടിച്ചു.

ആ ഉമ്മയും മകളും മഴയിൽ ചെളിയിൽ ഇടതടവില്ലാതെ ചുംബനങ്ങൾ കൈമാറി.

"ഇവൻ പോന്നില്ലെങ്കി ഞാൻ പൊയേ പോയി ചാടും." അയാളുടെ ഉമ്മ നെഞ്ചത്തടിച്ചു കരഞ്ഞു.

"ഔന്റെ പാത്തോ ഞാം പറേണതൊന്ന് കൂട്ടാക്കെടീ. ഇയ്യ് ഇങ്ങട്ട് വാടീമോളേ. ഇസ്‌ലാമായ ഞമ്മക്ക് പൊയേ ചാടാനോ കെട്ടിത്തൂങ്ങാനോ ഒന്നും പാടില്ലെടീ. അത് ഹറാമാണ്."

"റബ് ഹലാലായി മരിപ്പിക്കണവരെ കാത്തിരിക്കാൻ ഇനിക്ക് ആരുണ്ട്? ആർക്കുവേണ്ടി ഞാം കാത്തിരിക്കണം? ഇനിക്കു മാപ്പള ഇല്ല. വേണ്ട. മൂപ്പര് പോട്ടെ. ചെറ്പ്പക്കാരത്തീടെ കൂടെ കെടന്ന് സുഖിക്കട്ടെ. ഇന്റെ വിധി അതാവും. സാരല്ല. മാപ്പള പോട്ടെ. ഇനിക്ക് ഒരു മോന്ണ്ട്. ഞാം വിളിച്ചാ ഇന്റെ കൂടെ അവൻ വരോ?"

ഉമ്മയുടെ വിധിയുടെ മുമ്പിൽ അയാൾ നിന്നു.

"വാ കുഞ്ഞോനേ വാ. ഉമ്മാക്ക് മരിയ്ക്കാൻ പേട്യാണ്ടാ മോനേ. ഇനിക്ക് ഇനീം ജീവിക്കാം കൊതീണ്ട്ടാ മോനേ. ഇയ്യ് ഇന്റെ കൂടെ വാടാ കർളേ. ഇന്റെ പട്ടാമ്പിക്കുന്നത്ത് ഞമ്മക്കൊരു കുടിലുകുത്തി അനക്കൊരു പെണ്ണുംകെട്ടി സുഖായിറ്റ് ജീവിക്കാടാ മോനേ. വാ കുഞ്ഞോനേ വാ-"

"വരാതെ ഞാനെവിടെ പോകാനാണ്? പക്ഷെ, ധൃതി പിടിക്കരുത്. ഓരോന്നോർത്ത് ഇവിടെയിങ്ങനെ കിടക്കാൻ ഇത്തിരി സമയംകൂടി എന്നെ അനുവദിക്കണം." പുഴയോട് അയാൾ പ്രതിവചിച്ചു. പിന്നെ ഉടുമുണ്ടു നീക്കി ധാന്യമണിയുടെ അസാധാരണമായ വികാസത്തെപ്പറ്റി ഓർത്ത് നെ

# വ്യക്തിത്വ വികസനം

ഏകാഗ്രത, ആത്മവിശ്വാസം, വിൽപവ്വർ, ഓർമ്മശക്തി, നിശ്ചിതലക്ഷ്യം, ഭാവന, ഉത്സാഹം, സുഹൃത്ത്‌വലയം, വ്യക്തിപ്രഭാവം മുതലായവ വളർത്തിയെടുക്കുവാനും അപകർഷതാബോധം, ഡിപ്രഷൻ, മിഥ്യാഭയങ്ങൾ, ടെൻഷൻ തുടങ്ങിയവ ഒഴിവാക്കുവാനും തപാലിലൂടെ പഠിയ്ക്കാം. പ്രൊസ്പെക്ടസിന് 2-/ രൂ. സ്റ്റാമ്പ് അയയ്ക്കുക. NRI's Rs. 50/-D.D.

**V.R. HARIHARAN NAIR**
SELF DEVELOPMENT STUDY CENTRE
TEMPLE ROAD, THODUPUZHA-685 584.


ടുവീർപ്പിട്ടു. അരുതാത്തതു ചെയ്തുപോയല്ലോ എന്ന വേവലാതിയോടെ പൊടുന്നനെ ചുറ്റും കണ്ണോടിച്ച് പുഴക്കരയിൽ മറ്റാരുമില്ല എന്ന് ഉറപ്പുവരുത്തുകയും ചെയ്തു.

വേഴ്ച കഴിഞ്ഞതോടെ പതിവുപോലെ ധാന്യമണി വികസിക്കാനും കടയാനും തുടങ്ങിയിരുന്നു. നഗരത്തിന്റെ ഏതു സ്ഥലിയിൽ നിന്നാണ്, ഏതൊരു ശപിക്കപ്പെട്ട യോനിയിൽനിന്നാണ് തനിക്കീ ധാന്യം പാരിതോഷികമായി കിട്ടിയത്?

അറച്ചും നാണിച്ചുമാണ് ഒരിക്കൽ സ്കിൻ സ്പെഷ്യലിസ്റ്റിനെ കാണിച്ചത്: "നോക്കൂ ഡോക്ടർ, ഇതാണ് അവസ്ഥ. ഒരു ചെറിയ കായ. ചിലപ്പോളതു കടുകുമണിയോളം ചുരുങ്ങി ചർമ്മത്തിൽ പറ്റിപ്പിടിച്ചിരിക്കുന്നു. ഒരു കുഴപ്പവുമില്ലാതെ. വേദനയുമില്ല. ഒന്നുമില്ല. പക്ഷേ, ഓരോ പ്രാവശ്യം സ്ത്രീയുമായി ബന്ധപ്പെട്ടു കഴിയുമ്പോഴും കായ വളരാൻ തുടങ്ങുന്നു. വളർന്നുവളർന്ന് വഴുതനങ്ങകണക്കെ നീണ്ടുവളർന്ന് ഒരു മറുലിംഗംപോലെ ലിംഗത്തിൽ ഞാന്നുകിടക്കുന്നു."

"യേ ഏക് മാമൂലീ സാ ധാനാ ഹേ. ഇസ്കി ഫിക്കർ നകരൊ. ഇതൊരു നിസ്സാരമായ ധാന്യമാണ്. ഇതിനെപ്പറ്റി വ്യാകുലപ്പെടാതിരിക്കൂ." ഗ്ലൗസിട്ട കൈയിന്റെ പെരുവിരലിനാൽ ധാന്യത്തിൽ തൊട്ടുകൊണ്ട് ഡോക്ടർ പറഞ്ഞു: "ഇറ്റ് ഈസ് വെനെറൽ വാർട്ട്. ഇറ്റ് ഈസ് എ സെക്ഷ്വലി ട്രാൻമിറ്റെഡ് ഡിസീസ്. ഈ ധാന, ഇന്ന രൂപത്തിലേ വളരൂ എന്നൊന്നുമില്ല. ഇറ്റ് കേൻ ഗ്രോ ലൈക് ഏ ട്രീ. ചിലപ്പോൾ നിങ്ങൾ സൂചിപ്പിച്ചതുപോലെ ഒരു വഴുതനങ്ങപോലെയും. യു കേൻ അണ്ടർഗോ കോട്ടറൈസേഷൻ. കരിച്ചുകളയുകയാണു നല്ലത്. ഈഫ് യു ലെഫ്റ്റ് ഓവർ ഇറ്റ് മേബിക്കം കാൻസർ. സ്ത്രീകളുമായി ലൈംഗിക ബന്ധത്തിലേർപ്പെടാതിരുന്നാൽ ഈ ധാന ഒരു ശല്യവും ചെയ്യാതെ ചർമ്മത്തിനു മുകളിൽ ഉറങ്ങിക്കൊള്ളും."

അയാളുടെ തല ഇടുപ്പിലേക്കു കുനിഞ്ഞു. അന്നേരം പിന്നിൽ എന്തോ ഉലയുന്നതു കേൾക്കായി. അതു വനജയുടെ പാവാടയായിരുന്നു. അവൾ കുട ചൂടിക്കൊണ്ടു പാഞ്ഞുവരികയാണ്. പക്ഷെ, മഴ ശമിച്ചിട്ടിപ്പോൾ ഒരുപാടുനേരമായിരിക്കുന്നു.

അയാൾ ഉടുമുണ്ട് നേരെ പിടിച്ചിട്ടു.

"എങ്ങോട്ടാ?" അയാളുടെ അരികെ വന്നിരുന്ന് കിതപ്പാറുംമുമ്പേ അവൾ ചോദിച്ചു: "കുറച്ചു കാലം കൂടി ഈ നാട്ടീ കാണ്വോ അതോ വീണ്ടും പോവ്വാണോ?"

"ബാക്കി കഥകൂടി കേൾക്കണം അല്ലേ?"

"അതെ കേൾക്കണം. പട്ടാമ്പിക്കുന്നത്തേക്കു പോകാമെന്നും അവിടെ ഇക്കാടെ ഉമ്മയ്ക്കു ഭാഗം കിട്ടിയ കുന്നുംപറമ്പിൽ ഒരു കൊച്ചു വീടു വെച്ചു താമസിക്കാമെന്നും ഉമ്മ പറഞ്ഞു. കൂടെ ചെന്നില്ലെങ്കിൽ പോയി പുഴയിൽ ചാടി മരിക്കുമെന്നു പറഞ്ഞ് ഉമ്മ കുറെ കരഞ്ഞു. പാവം അന്നത്തെ ആ മഴയത്ത്-"

"അതെ ആ മഴയത്തുനിന്നുകൊണ്ട് ഉമ്മ പലതും എണ്ണിപ്പെറുക്കിക്കരഞ്ഞു. ഞാൻ ഉമ്മയുടെ ഒപ്പം പോയില്ല. പോയില്ലെങ്കിലും സാരമില്ലായിരുന്നു ഉമ്മാ, നിങ്ങള് പൊഴേ ചാടി മരിക്കുകയൊന്നും വേണ്ട. നമുക്കു പട്ടാമ്പിക്കുന്നത്തുപോയി ഒരു കുടിലുവെച്ചു താമസിക്കാം. ഉമ്മയുടെ കൂട്ടിന് ഞാനൊരു പെണ്ണും കെട്ടാം. ഉമ്മയെ വാപ്പാക്കു വേണ്ടെങ്കിൽ വേണ്ട. ഉമ്മാക്ക് ഈ മോനുണ്ട്. ഉമ്മയെ ഞാൻ നോക്കിക്കൊള്ളാം എന്നൊക്കെ ഞാൻ വെറുതെയെങ്കിലും പറഞ്ഞിരുന്നെങ്കിൽ ഉമ്മ രായ്ക്കുരാമാനം പോയി കാലിൽ കല്ലുകെട്ടി


# രോഗികൾ ശ്രദ്ധിക്കുക

(ആധുനിക ചികിത്സ പരാജയപ്പെട്ടിടത്ത് പാർശ്വഫലങ്ങളില്ലാത്ത ഫലപ്രദമായ സിദ്ധ - യുനാനി ചികിത്സ)

അലർജി ● ഇസ്നോഫീലിയ ● വിട്ടുമാറാത്ത ജലദോഷം ● തുമ്മൽ ● ചുമ ● ടോൺസിലൈറ്റിസ് ● തലവേദന ● വാതം രക്തവാതം ● ത്വക്‌രോഗങ്ങൾ ● ചൊറി ● ചിരങ്ങ് ● ശരീരഭാഗങ്ങൾക്കുബലക്കുറവ് ● ശോഷിപ്പ് ● പകർച്ചവ്യാധികൾ ● സിഫിലിസ് ● ഗുണോറിയ ● പഴുപ്പുപോക്ക് ● വെള്ളപോക്ക് ● ആർത്തവരോഗങ്ങൾ ● മൂത്രാശയരോഗങ്ങൾ (പ്രമേഹം എത്ര പഴകിയതും)



● നാഡിതളർച്ച ● സ്ഖലനരോഗങ്ങൾ ● ലൈംഗിക ക്ഷീണം ● ഉഷ്ണരോഗങ്ങൾ ● ശരീരം മെലിച്ചിൽ ● സ്ത്രീകളുടെ ശാരീരിക പുഷ്ടിയില്ലായ്മ ● സന്താനഭാഗ്യമില്ലായ്മ ● പ്രായത്തിനനുസരിച്ച് ശക്തിയും വളർച്ചയും ഇല്ലാതിരിക്കുക ● വയറ്റിൽ വേദന ● ഗ്യാസ് ട്രബിൾ ● അർശ്ശസ് ● അൾസർ ● മറ്റ് ഉദരരോഗങ്ങൾ ● മാനസിക അസ്വസ്ഥത ● അകാരണമായ ഭയം ● ഉറക്കക്കുറവ് ● മനോരോഗങ്ങൾ ● സ്ത്രീ-പുരുഷന്മാർ പുറത്തു പറയുവാൻ മടിക്കുന്ന ഇതര രതിജന്യരോഗങ്ങൾ ● സ്തനരോഗങ്ങൾ ● ശിരോരോഗങ്ങൾ ● കഠിനങ്ങളായ മറ്റു രഹസ്യരോഗങ്ങൾ ഇവയ്ക്ക് വളരെ ഫലപ്രദമെന്ന് തെളിഞ്ഞിട്ടുള്ള വിശിഷ്ട യുനാനി - സിദ്ധ ചികിൽസ പ്രകാരം ഔഷധങ്ങൾ നൽകി രോഗം എത്ര പഴകിയതായാലും, ചുരുങ്ങിയ നാൾക്കകം സുഖപ്പെടുത്തുന്നു. രോഗികൾ കേരളത്തിലെ പ്രസിദ്ധിയാർജ്ജിച്ച വിശ്വസ്ത പാരമ്പര്യചികിത്സാസ്ഥാപനമായ യുനാനി മെഡിക്കൽ സെന്ററിൽ വന്ന് ഡോ. പാഷയെ (Sex specialist) സന്ദർശിച്ച് നിങ്ങളുടെ കുടുംബജീവിതം സന്തോഷപ്രദമാക്കുക. നേരിൽ വരുവാൻ സാധിക്കാത്തവർ ചികിത്സാ നിർദ്ദേശങ്ങൾക്ക് വിശദമായ രോഗവിവരങ്ങൾ എഴുതി മറുപടിക്ക് സ്റ്റാമ്പുസഹിതം എഴുതുക. (വിദേശത്തുള്ളവർ സ്റ്റാമ്പ് അയയ്ക്കേണ്ടതില്ല.) കത്തുകൾ രഹസ്യമായി സൂക്ഷിക്കുന്നതാണ്. മാറാരോഗങ്ങളായി കരുതുന്ന പ്രമേഹം, വന്ധ്യത, ക്യാൻസർ, ദുഷ്ടവ്രണം, കുഷ്ഠം, മഹാവാതങ്ങൾ എന്നിവയ്ക്ക് പ്രത്യേക ചികിത്സാസൗകര്യങ്ങൾ ഉണ്ട്.

പരിശോധനാസമയം:- ഉച്ചയ്ക്ക് 12 മുതൽ 5 മണി വരെ (വെള്ളി, ഞായർ അവധി)
N.B. നേരിൽ വരുന്നവർ T.B. റോഡിൽ ട്രാൻസ്പോർട്ട് ബസ്സ്റ്റാന്റിനു തെക്കുവശം P.W.D. ഓഫീസിനു സമീപമുള്ള യുനാനി ബിൽഡിംഗിലെത്തുക.

**Dr. K.Y. SULAIMAN PASHA,**
**UNANI MEDICAL CENTRE**
P.B. No. 643, KOTTAYAM - 1. KERALA, S.INDIA Ph: 561549





# അപൂർവ്വശക്തിയുള്ള മാന്ത്രിക ഏലസ്സുകൾ വിദേശങ്ങളിലേക്ക് !

ലോക പ്രശസ്ത ജ്യോതിശാസ്ത്ര പണ്ഡിതൻ ആർ. രാധാകൃഷ്ണൻ അനേകവർഷത്തെ ഗവേഷണഫലമായി ചൊവ്വാദോഷം, ശനി, രാഹു തുടങ്ങിയ പാപഗ്രഹദോഷം, ശത്രുദോഷം, ഇവയാൽ വിവാഹം നടക്കാതെ നിരാശപ്പെടുന്നവർക്കായി രഹസ്യമന്ത്രങ്ങളും പൂജാവിധികളോടും കൂടി അപൂർവ്വ ശക്തിയുള്ള സ്വയംവരയന്ത്രം ശാസ്ത്ര വിധിപ്രകാരം തയ്യാർ ചെയ്യുന്നു. പലവിധ ചികിത്സകൾ ചെയ്തിട്ടും നേർച്ചകൾ നേർന്നിട്ടും സന്താനഭാഗ്യം ലഭിക്കാത്തവർക്കായി ഉടൻ ഇഷ്ട സന്താന ലബ്ധിക്കായി ശാസ്ത്ര വിധി പ്രകാരം സന്താനഗോപാലയന്ത്രം തയ്യാർ ചെയ്യുന്നു! കൂടാതെ വിദ്യാ തടസ്സം, ദാമ്പത്യ കലഹം, തൊഴിൽ തടസ്സം, ഏഴരശ്ശനി, വ്യാപാര നഷ്ടം, കടം, മാനസിക രോഗങ്ങൾ കേസ്സുവഴക്കുകൾ, അപകടങ്ങൾ, മാറാരോഗങ്ങൾ, പ്രേമം, ശത്രുദോഷം, ഇവ ഉടൻ മാറുന്നതിന് 250ൽ പരം മാന്ത്രിക ഏലസ്സുകൾ ശാസ്ത്രവിധി പ്രകാരം തയ്യാർ ചെയ്യുന്നു! സമ്പൂർണ്ണ ജാതകം, പ്രശ്നം, പൊരുത്തം, മുഹൂർത്തം, സംഖ്യാശാസ്ത്രം ഇവ അറിയുന്നതിന് നേരിൽ കാണുക/എഴുതുക. ഇന്ത്യയിലും വിദേശത്തും യന്ത്രം തപാലിൽ അയയ്ക്കുന്നു. ഇന്ത്യയിലും വിദേശത്തും മറുപടി സൗജന്യമായി ലഭിക്കുന്നു.

**രമാജ്യോതിഷാലയം**
ആറ്റുകാൽ. മണക്കാട്. തിരുവനന്തപുരം-9
ഫോൺ (0471) 74855

**REMA JYOTHISHALAYAM**
Attukal. Manakkad (P.O.). Thiruvananthapuram - 9
Phone: (0471) 74855






പുഴയിലിറങ്ങില്ലായിരുന്നു. പിന്നെ, വനജ വിചാരിക്കുന്നതുപോലെ എളേമയെ ഞാൻ സ്വന്തമാക്കിയിട്ടില്ല. എനിക്കവരെ തൊടാൻപോലും കിട്ടിയിട്ടില്ല.

"എന്താ എളേമയ്ക്ക് നിങ്ങളെ നോട്ടമുണ്ടായിരുന്നില്ലേ?"

"എല്ലാം എന്റെ തോന്നലുകൾ. സ്വപ്നങ്ങൾ. അവരെന്നെ തിരിഞ്ഞുനോക്കുകപോലും ചെയ്തിട്ടില്ല. എന്നോടു സംസാരിക്കാറേയില്ലായിരുന്നു. വാപ്പ പിന്നെ ചന്തയ്ക്കുപോക്കു കാളവണ്ടിയിലാക്കി. പോകുമ്പോൾ അവളെ ഒറ്റക്കാളവണ്ടിയിലിരുത്തി കൊണ്ടുപോകും. വരുമ്പോൾ കൊണ്ടുവരും. വെള്ളിയാഴ്ച ജുമുഅ നിസ്കരിക്കാൻ വാപ്പ പള്ളിയിൽ പോകുമ്പോൾ മാത്രം എളേമയ്ക്കു വാപ്പ കാവലുണ്ടാവില്ല. പക്ഷെ, വാപ്പ എന്നേയും കൊണ്ടേ പള്ളിയിലേക്കു പോവുകയുള്ളൂ എന്ന നിർബന്ധവുംവെച്ചു. ഒരു വെള്ളിയാഴ്ച വാപ്പ അകത്തെ പള്ളിയിലിരിക്കുമ്പോൾ പുറത്തെ പള്ളിയിൽനിന്നു ഞാനിറങ്ങി ഓടി വീട്ടിൽ ചെന്നു. ബീബിയെ കീഴ്പ്പെടുത്തണം എന്നു ഞാനന്ന് ഉറപ്പിച്ചതായിരുന്നു. പക്ഷെ, എന്റെ നിറം കണ്ടതോടെ അവൾ വല്യുമ്മയുടെ അരികിൽ ചെന്നിരുന്ന് വല്യുമ്മയുടെ കാലു ഞെക്കിക്കൊടുക്കുവാൻ തുടങ്ങി. വല്യുമ്മയ്ക്ക് കണ്ണും കടുപ്പും ഒന്നും ഇല്ലല്ലോ. ഞാൻ കുറേ കൈകാട്ടിവിളിച്ചു. ബീബി വന്നില്ല. അടുത്ത വെള്ളിയാഴ്ചത്തേക്ക് വല്യുമ്മയുണ്ടാവരുത് എന്നു ഞാൻ മനസ്സിലുറപ്പിച്ചു. ഒരുദിവസം രാത്രി വല്യുമ്മയെ പൊക്കിയെടുത്ത് കിണറ്റിലിടണമെന്നു തീരുമാനിച്ചു."

ബ്ളും!

വനജ നടുങ്ങി.

പുഴയിലെന്തോ വീഴുന്ന ശബ്ദം. നോക്കുമ്പോളെന്താ: കുട്ടികൾ ഒന്നിനു പിറകെ ഒന്നായി ചാടുകയാണ്. അവർ മുങ്ങാംകുഴിയിട്ടു കളിക്കുവാൻ തുടങ്ങി.

"എന്നിട്ട് വല്യുമ്മയെ കുഞ്ഞുമോൻക്ക?"

"അതെ. ഒരുദിവസം പാതിരായ്ക്ക് പൊക്കിയെടുത്തു കിണറ്റിൽ കൊണ്ടിടുവാൻ വേണ്ടി ഞാനെഴുന്നേറ്റു. നോക്കുമ്പോൾ പത്തായപ്പെട്ടിയുടെ മുകളിൽ വല്യുമ്മയില്ല. മുറ്റത്തേക്കിറങ്ങിയപ്പോഴുണ്ട്, കിണറ്റിൻകരയിൽ മെതിയടികളിരിക്കുന്നു."

"എളേമ ഇപ്പൊ എവിടെയുണ്ടെന്ന് അറിയണ്ടേ?" വനജ പറഞ്ഞു: " ആ പെണ്ണിപ്പൊ ഇബടെ കന്നാലി ബഷീർക്കാടെ കൂടെയാ. ഒരു രാത്രി മുഴുവനും നമ്മളൊരുമിച്ചു കിടന്നിട്ടും എനിക്കു പറയാനുള്ളതിന്റെ നാലിലൊന്നുപോലും കുഞ്ഞോൻക്കാട് പറയാൻ പറ്റീട്ടില്യ. കുഞ്ഞോൻക്കാടെ വാപ്പയെപ്പറ്റി ഒന്നും അറീല്യാലോ? വാപ്പ ഇപ്പൊ വീട്ടിലൊന്നുമല്ല താമസം. തലയ്ക്കു നല്ല സുഖല്യാന്നാ അറിഞ്ഞേ. അവണേങ്കോട്ടൊക്കെ അലഞ്ഞുതിരിഞ്ഞുനടക്കണത് കണ്ടോര്ണ്ട്. ഇക്ക വീട്ടീ പോണില്ല്യേ? വീടൊക്കെ കാടും പടലും പിടിച്ചുകിടക്വല്ലേ. ആരൂല്യാലോ അവ്ടെ താമസിക്കാൻ. പോയി ആ വീട്ടീ താമസിച്ചൂടേ കുഞ്ഞുമോൻക്കാക്ക്."

അയാൾ എന്തൊക്കെയോ ഓർത്തുകൊണ്ടങ്ങനെ ഇരുന്നു.

"ഇദാ, ഇക്ക പോരുമ്പൊ എടുക്കാൻ മറന്നതാ." അവൾ ഒരു കടലാസ് പൊതി അയാൾക്കു നീട്ടി. നോട്ടുകളും നാണയങ്ങളും നനഞ്ഞ ബീഡിയും തീപ്പെട്ടിയും. കടലാസുപൊതിയിൽ അയാളുടേതല്ലാത്ത രണ്ടു നൂറിന്റെ നോട്ടുകൾ കൂടുതലുണ്ടായിരുന്നു.

"ഇതെന്തിനാ?" അയാൾ വനജയെ നോക്കി: "ഇതിനു നിന്റെ മറ്റവന്റെ മണമുണ്ടല്ലോ. പട്ടിയെപ്പോലെ കെതച്ച ആ പൊലീസുകാരന്റെ."

"ഇരുന്നോട്ടെ. അധികം കാശൊന്നൂല്യാലോ കുഞ്ഞുമോൻക്കാടെ കയ്യില്."

തയ്യിപ്പുകൾ താണ്ടി പാടവരമ്പത്തൂടെ അവൾ നടന്നുനീങ്ങുന്നതും നെടുവരമ്പിനപ്പുറത്തെ പച്ചപ്പിലേക്കു മറയുന്നതും നോക്കി അയാൾ പുഴയോരത്തു ചെരിഞ്ഞുകിടന്നു.

ജലത്തെപ്പിളർന്ന് പുഴയിൽ നിന്നൊരു സ്ത്രീ ഉയർന്നുവന്നു. മുക്കുപണ്ടങ്ങളണിഞ്ഞ മുറുക്കിച്ചുവപ്പിച്ച ഒരു സ്ത്രീ. അയാളുടെ ഉമ്മ പാത്തുവായിരുന്നു അത്. കൈയിറക്കമുള്ള പെങ്കുപ്പായത്തിലും കാച്ചിത്തുണിയിലും ജലം.

അയാൾ എഴുന്നേറ്റോടിയില്ല. ഓ, അങ്ങനെയിപ്പൊ പേടിപ്പിക്കുകയൊന്നും വേണ്ട എന്നു തന്നത്താൻ പറഞ്ഞ് അയാൾ അതേ കിടപ്പുകിടന്നു.

"ഞാനെത്ര വിളിച്ചു നിന്നെ. ഒന്നു കാണാംവേണ്ടീട്ടാ വിളിച്ചത്. ഇന്റെ മോൻ എന്തോരം വലുതായിട്ടുണ്ടെന്ന് കാണാംവേണ്ടീട്ട്. ഉമ്മാടെ അടുത്തേക്കു വരാൻ മോനുക്ക് ഇഷ്ടല്ലെങ്കി സരല്ല. ഇപ്പൊ ഉമ്മ മോനെ വന്നുകണ്ടില്ലേ. ഇതുപോലെ എന്നും ഉമ്മ മോനെ വന്നുകണ്ടോളാം. നോക്കട്ടെ. ഇന്റെ മോൻ എന്തോരം വലുതായിട്ടുണ്ടെന്ന്."



"പോടീ പാത്തോ." അയാൾ ഉമ്മയെ കൈയുയർത്തി ആട്ടി. ആ കരം ഗ്രഹിച്ച്, ആ കുഞ്ഞിക്കൈകളിൽ ആയിരമായിരം ഉമ്മകളർപ്പിച്ച് കുപ്പിവളകളണിയിച്ച് ആ കൊച്ചുവായിലെ ഉമിനീര് മുറുക്കാൻപൊറ്റ പറ്റിപ്പിടിച്ച തന്റെ ചുണ്ടുകൊണ്ട് നക്കിനുണഞ്ഞ്...

"നാശം. ഒരു ഭാഗത്ത് കെടക്കാനും സമ്മതിക്കില്ല." അയാൾ ഉമ്മയെ പിടിച്ച് ഊക്കോടെ ഉന്തിയിട്ടു. ആ ഉമ്മ ചന്തികുത്തി മലർന്നലച്ചുവീണു

"കുരുത്തംകെട്ടോനെ ഇയ്യ് ഒരിക്കലും കൊണംപിടിക്കാതെ പോട്ടെ!"

"പോടീ പാത്തോ."

ഉമ്മയുടെ തേങ്ങലുകൾക്കു മുകളിൽ അയാൾ എഴുന്നേറ്റുനിന്നു. പെണ്ണെവിടെ?

നീരുവെടിയുന്ന ധാന്യത്തിന്റെ വേദനയിൽ പുളഞ്ഞ് കാലുകൾ കവച്ചുവെച്ച് അയാൾ കന്നാലി ബഷീറിന്റെ വീടിനെ ലക്ഷ്യമാക്കി നടന്നു. അവിടെ ബീബിയുണ്ട്.

(അവസാനിച്ചു.)



ഡോ. ആർ. പ്രസന്നൻ

# നിയമസഭയിൽ നിശ്ശബ്ദനായി

## രണ്ടാം ഭാഗം

### അഞ്ച്

ഭരണമുന്നണിയിലെ കക്ഷികൾ തമ്മിലും കക്ഷികൾക്കുള്ളിലും പൊരുത്തക്കേടുകൾ പലതും ഉണ്ടായിരുന്നുവെങ്കിലും, കേരളാ കോൺഗ്രസ്സിന്റെ ആഗമനത്തോടെ മുന്നണിയുടെ അടിത്തറ ഭദ്രമാവുകയും മന്ത്രിസഭയുടെ പിൻബലം വർദ്ധിക്കുകയും ചെയ്തുവെന്ന് അവർക്കും മറ്റുള്ളവർക്കും തോന്നി. അടിയന്തരാവസ്ഥയായിരുന്നതിനാൽ പ്രതിപക്ഷപ്രവർത്തനം ഏതാണ്ട് നിശ്ചലാവസ്ഥയിലെത്തിയിരുന്നു. എല്ലാംകൊണ്ടും അനുകൂലമായ അന്തരീക്ഷം. തികഞ്ഞ വിജയപ്രതീക്ഷയോടെ തിരഞ്ഞെടുപ്പിനെ നേരിടാമെന്ന ആത്മവിശ്വാസം ഭരണകക്ഷികൾക്കും കൈവന്നു.

അങ്ങനെ ഭരണമുന്നണിയുടെയും മന്ത്രിസഭയുടെയും രൂപഭാവങ്ങളിൽ പ്രകടമായ വ്യത്യാസങ്ങൾ വന്നുതുടങ്ങിയ സമയത്താണ്, മുന്നണിയുടെ രൂപീകരണവേളയിൽ അതിന്റെ നെടുംതൂണുകളിൽ ഒരാളായിരുന്ന ശ്രീ. ടി.കെ. ദിവാകരൻ അകാലചരമമടഞ്ഞത്. ഹൃദ്രോഗബാധമൂലം അദ്ദേഹം ശയ്യാവലംബിയായിരുന്നുവെങ്കിലും, അദ്ദേഹത്തിന്റെ അന്ത്യം തികച്ചും ആകസ്മികമായിരുന്നു.

ഒരു നിയമസഭാകമ്മിറ്റിയോടൊപ്പം ഒറീസാ സംസ്ഥാനത്തിൽ പര്യടനം നടത്തിക്കൊണ്ടിരുന്ന അവസരത്തിലാണ് അദ്ദേഹത്തിനു ഹൃദയാഘാതം നേരിട്ടത്. ഏതാനും ദിവസത്തെ ചികിത്സയ്ക്കുശേഷം രോഗാതുരനായ അദ്ദേഹത്തെ തിരുവനന്തപുരത്തേക്കു കൊണ്ടുവന്നപ്പോൾ, മന്ത്രിമാരും വിവിധ കക്ഷിനേതാക്കന്മാരും സാധാരണ പ്രവർത്തകരും സുഹൃത്തുക്കളും ആരാധകരുമടങ്ങിയ ഒരു വലിയ ജനസഞ്ചയം വിമാനത്താവളത്തിൽ എത്തിയിരുന്നു. മെഡിക്കൽ കോളേജ് ആശുപത്രിയിലെ വിദഗ്ദ്ധ ചികിത്സയുടെയും വിശ്രമത്തിന്റെയും ഫലമായി അദ്ദേഹത്തിന്റെ ആരോഗ്യനില ആശാവഹമായി മെച്ചപ്പെട്ടുവന്ന വേളയിലാണ്, എല്ലാ പ്രതീക്ഷകളെയും തകർത്തുകൊണ്ട് പൊടുന്നനവേ അദ്ദേഹം മരണമടഞ്ഞത്.

മരണം പലപ്പോഴും രംഗബോധമില്ലാത്ത കോമാളിയെപ്പോലെയാണു കടന്നുവരുന്നതെന്നു പറയാറുണ്ട്. ശ്രീ. ടി.കെ. ദിവാകരന്റെ മരണത്തെക്കുറിച്ച് അങ്ങനെ പറയാൻ കഴിയുമോ?

അനവധി തൊഴിൽസമരങ്ങളിലെയും രാഷ്ട്രീയപ്പോരാട്ടങ്ങളിലെയും ധീരനേതാവായിരുന്ന ആ ജനനേതാവിന്, ജീവിതത്തിന്റെ അന്ത്യദശയിൽ നേരിടേണ്ടി വന്ന മാനസികപീഡ താങ്ങാവുന്നതിലും അധികമായിരുന്നു. അപവാദങ്ങളും, ആക്ഷേപങ്ങളും, ആരോപണങ്ങളും പൊതുപ്രവർത്തകർക്കെതിരേ കോരിച്ചൊരിയുകയെന്നത് കേരളരാഷ്ട്രീയത്തിന്റെ ഒരു പൊതുസ്വഭാവമാണല്ലോ. സ്വഭാവഹത്യയിൽക്കൂടി പ്രതിയോഗികളെ തേജോവധം ചെയ്യുന്നത് കുത്സിതമായ പ്രവൃത്തിയാണെങ്കിലും, സ്വയം മുന്നേറാനും ആധിപത്യം ഉറപ്പിക്കുവാനുമുള്ള ആയാസരഹിതവും സുപരീക്ഷിതവുമായ മാർഗ്ഗമാണത്. ആ മാർഗ്ഗം അവലംബിക്കാത്തവരോ, തന്മൂലമുണ്ടായ കെടുതികൾ അനുഭവിക്കാത്തവരോ ആയി കേരളരാഷ്ട്രീയ നേതൃനിരയിൽ അധികമാരും കാണുകയില്ല.

എതിരാളികളിൽനിന്നുള്ള ആക്രമണം പ്രത്യക്ഷവും പരസ്യവുമാകയാൽ അവയെ നേരിടുക പ്രയാസകരമല്ല. പക്ഷേ, സ്വപക്ഷത്തുള്ളവർ അപ്രതീക്ഷിതമായി പിന്നിൽനിന്നും ഒളിയമ്പുകൾ പ്രയോഗിക്കുമ്പോൾ അവ പലപ്പോഴും മർമ്മഭേദകമായിരിക്കും. ശ്രീ. ടി.കെ. ദിവാകരനെ സംബന്ധിച്ചിടത്തോളം, ആക്രമണം ഇരുഭാഗത്തുനിന്നുമുണ്ടായിരുന്നു.

ആദ്യത്തെ അച്യുതമേനോൻ മന്ത്രിസഭയിൽ അംഗമായിച്ചേരാൻ കടുത്ത സമ്മർദ്ദമുണ്ടായിട്ടും, അന്നത്തെ സാഹചര്യങ്ങളിൽ അതിനു വഴങ്ങാതെ സഭാനേതാവായി നിയമസഭയ്ക്കുള്ളിൽ മന്ത്രിസഭയ്ക്കു സംരക്ഷണം നല്കാൻ മാത്രമേ അദ്ദേഹം സന്നദ്ധത പ്രകടിപ്പിച്ചുള്ളൂ. കാറും കോളും നിറഞ്ഞ അന്നത്തെ രാഷ്ട്രീയ കാലാവസ്ഥയിൽ പ്രതിപക്ഷപ്രക്ഷോഭണത്തിന്റെ കൊടുങ്കാറ്റിൽപ്പെട്ട് ആടിയുലഞ്ഞു നിലംപതിക്കാറായ മന്ത്രിസഭയെ നിവർത്തി നിർത്തുന്നതിൽ അദ്ദേഹത്തിന്റെ കരുത്തും കഴിവുകളും പരമാവധി പ്രയോജനപ്പെട്ടിട്ടുണ്ട്.

മിനിമുന്നണി-കോൺഗ്രസ്സ് സഖ്യം തിരഞ്ഞെടുപ്പിൽ വിജയംവരിച്ച് വീണ്ടും അധികാരത്തിലേറിയപ്പോഴും അദ്ദേഹം മന്ത്രിസഭയിലെ നെടുംതൂണായിരുന്നു. പക്ഷേ, അടിയന്തരാവസ്ഥയുടെ ആഗമനത്തിനും, കേരളാകോൺഗ്രസ്സിന്റെ അധികാരപ്രവേശത്തിനും എത്രയോ മുമ്പുതന്നെ ഭരണമുന്നണിയിലും മന്ത്രിസഭയിലും അദ്ദേഹത്തിന്റെയും പാർട്ടിയുടെയും സ്ഥാനത്തിനും സ്വാധീനശക്തിക്കും ഇളക്കവും ഇടിവും തട്ടിയിരുന്നു. കേരളാ കോൺഗ്രസ്സിനെ സ്വീകരിക്കുവാനുള്ള വ്യഗ്രതയിൽ ആർ.എസ്.പിയെ ഒഴിവാക്കാൻ ചില കേന്ദ്രങ്ങൾ നടത്തിയ നിഗൂഢമായ ശ്രമങ്ങളും, അദ്ദേഹം ചുമതല വഹിച്ചിരുന്ന പൊതുമരാമത്തു വകുപ്പിൽനിന്നും അദ്ദേഹത്തിന്റെ ഇച്ഛയ്ക്കു വിപരീതമായി, ജലസേചനം അടർത്തിമാറ്റിയതും തന്നെ 'താഴ്ത്തിക്കെട്ടുവാനുള്ള' ബോധപൂർവ്വമായ ശ്രമങ്ങളുടെ ഭാഗമായാണ് അദ്ദേഹം കരുതിയത്.

രോഗഗ്രസ്തമായ ശരീരവും സ്വാസ്ഥ്യം നഷ്ടപ്പെട്ട മനസ്സുംകൂടിച്ചേർന്നപ്പോൾ മരണം തികഞ്ഞ രംഗബോധത്തോടുകൂടിയാണെന്നു തോന്നുന്നു, സാവധാനം കടന്നുവന്നത്.

അദ്ദേഹം മരിക്കുന്നതിനു നാലഞ്ചുദിവസംമുമ്പ് ഞാൻ അദ്ദേഹത്തെ കണ്ടിരുന്നു. മദ്ധ്യാഹ്നമായിരുന്നതിനാലും സന്ദർശകർക്കു കർശനനിയന്ത്രണം ഏർപ്പെടുത്തിയിരുന്നതുകൊണ്ടും അദ്ദേഹത്തിന്റെ ജീവിതാസ്തമയവേളയിൽ അദ്ദേഹത്തോടൊപ്പം അല്പസമയം സംസാരിച്ചിരിക്കുവാൻ എനിക്ക് അവസരം ലഭിച്ചു. ക്ഷീണിതനായിരുന്നുവെങ്കിലും പ്രസാദാത്മകത അദ്ദേഹത്തെ കൈവെടിഞ്ഞിരുന്നില്ല.

കേരളത്തിന്റെ രാഷ്ട്രീയഭാവിയെപ്പറ്റി പലതും പറഞ്ഞുപോയപ്പോൾ, ശ്രീ. എ.കെ. ആന്റണിയിൽ അദ്ദേഹം വളരെയേറെ പ്രതീക്ഷ പുലർത്തുന്നതായിത്തോന്നി. (മരിക്കുന്നതിനു തലേന്നാൾ അദ്ദേഹം അവസാനമായി കേട്ട പ്രസംഗം മെഡിക്കൽ കോളേജ് ആശുപത്രി ജംഗ്ഷനിലെ ഒരു യോഗത്തിൽ ശ്രീ. ആന്റണി ചെയ്ത പ്രസംഗമായിരുന്നു എന്ന് ഉന്നതനായ ഒരു കോൺഗ്രസ്സ് നേതാവ് സന്ദർഭവശാൽ എന്നോടു പറയുകയുണ്ടായി.)

1976 ജനുവരി 19-ാം തീയതി അദ്ദേഹം അടുത്തും അകലെയുമുള്ളവരോട് അന്ത്യയാത്ര പറഞ്ഞു വിടവാങ്ങി.

ജാതിയും മതവും രാഷ്ട്രീയവുമായി കെട്ടുപിണഞ്ഞുകിടക്കുന്ന കേരളത്തിൽ ഒരു കക്ഷി കൈവശമുള്ളതുകൊണ്ടു മാത്രം നേതൃനിരയിലെത്തിയവർ പലരുമുണ്ട്. വമ്പിച്ച ജനപിന്തുണയുള്ള കക്ഷികളുടെ അഗ്രിമസ്ഥാനത്ത് എത്തിച്ചേർന്നതുകൊണ്ടോ അവരോധിക്കപ്പെട്ടതുകൊണ്ടോ നേതാക്കന്മാരായി അറിയപ്പെടുന്നവരും ധാരാളമുണ്ട്.

അവരെല്ലാം നേതൃഗുണങ്ങൾ ഉള്ളവരാകണമെന്നില്ല.

രാഷ്ട്രീയവും പ്രത്യയശാസ്ത്രപരവുമായ കാര്യങ്ങളിലുള്ള അഭിപ്രായഭിന്നതമൂലം വ്യത്യസ്തമാർഗ്ഗം തേടിപ്പോവുകയും പ്രതീക്ഷയ്ക്കനുസരണമായ അംഗബലമോ, അംഗീകാരമോ, അനുഭാവമോ നേടാൻ കഴിയാത്തതുമൂലം ചെറിയ കക്ഷികളുടെ പരിമിതവൃത്തത്തിനുള്ളിൽ ഒതുങ്ങിക്കഴിയേണ്ടിവരികയും ചെയ്യുന്ന നേതാക്കന്മാരുണ്ട്.

നേതൃഗുണങ്ങൾ വേണ്ടുവോളമുണ്ടെങ്കിലും ഒരു പരിധിക്കപ്പുറം അവർക്ക് ഉയരുവാൻ കഴിഞ്ഞെന്നു വരികയില്ല.

ആദരിക്കാനും അംഗീകരിക്കാനും തയ്യാറുള്ള ജനസഹസ്രങ്ങൾക്കനുസരണമായി, അനുയായികളെയും അനുഭാവികളെയും സൃഷ്ടിക്കുവാൻ കഴിയാതെ പോകുന്ന അത്തരം നേതാക്കന്മാരിൽ ഒരാളായിരുന്നു ശ്രീ. ദിവാകരൻ. നിയമസഭയിൽ വിരലിലെണ്ണാവുന്ന അംഗങ്ങളുടെയും, പുറത്ത് ഒരു ജില്ലയ്ക്കുള്ളിലൊതുങ്ങുന്ന ഒരുവിഭാഗം ജനങ്ങളുടെയും മാത്രം പിന്തുണ അവകാശപ്പെടാനുണ്ടായിരുന്ന ഒരു പാർട്ടിയുടെ നേതൃസ്ഥാനത്ത് തുടരേണ്ടിവന്നതുമൂലം, അദ്ദേഹത്തിന് അർഹതപ്പെട്ട പലതും നേടുവാൻ കഴിയാതെ പോയി.

അദ്ദേഹത്തിന്റെ നിര്യാണത്തിനുശേഷം മൂന്നാഴ്ച കഴിഞ്ഞ് നിയമസഭ സമ്മേളിച്ചപ്പോഴും ടി.കെയെക്കുറിച്ചുള്ള സ്മരണകൾ അദ്ദേഹത്തിന്റെ ചിരന്തനസുഹൃത്തുക്കളുടെ മനസ്സിൽ നിറഞ്ഞുനില്ക്കുകയായിരുന്നു.

"ആ ശബ്ദം ഇനി ഒരിക്കലും നമ്മെ ആവേശഭരിതരാക്കുകയില്ല. ഇനിയൊരിക്കലും ആ മുഖം നമ്മെ നോക്കി പുഞ്ചിരിക്കുകയില്ല. പക്ഷേ, ആ ശബ്ദം, ആ ഭാവം, ആ രൂപം ഇപ്പോഴും ഇവിടെ നിറഞ്ഞുനില്ക്കുന്നതായിട്ടാണ് എനിക്കു തോന്നുന്നത്."

**ജാതിയും മതവും രാഷ്ട്രീയവുമായി കെട്ടുപിണഞ്ഞുകിടക്കുന്ന കേരളത്തിൽ ഒരു കക്ഷി കൈവശമുള്ളതുകൊണ്ടു മാത്രം നേതൃനിരയിലെത്തിയവർ പലരുമുണ്ട്.**

മൂന്നു ദശവത്സരക്കാലം ഒരുമിച്ചു പ്രവർത്തിച്ച ശ്രീ. ആർ.എസ്. ഉണ്ണിക്ക് അത്രയും പറഞ്ഞപ്പോഴേക്ക് വികാരാധിക്യംമൂലം അല്പസമയത്തേക്കു പ്രസംഗം തുടരാൻ കഴിയാതെ വന്നു. തന്റെ "സുഹൃത്തും, ജ്യേഷ്ഠനും, ഗുരുനാഥനുമായിരുന്ന" ടി.കെയ്ക്ക് നിയമസഭയുടെ അന്തിമാഭിവാദ്യം അർപ്പിക്കുവാൻ അദ്ദേഹം നിയോഗിതനായത് വിധിനിശ്ചയമെന്നേ പറയേണ്ടൂ.

"ഒരു സാധാരണ തൊഴിലാളിപ്രവർത്തകനായി പൊതുപ്രവർത്തനം ആരംഭിച്ച് നിയമസഭാംഗം, പ്രതിപക്ഷ ഉപനേതാവ്, സഭാനേതാവ്, മന്ത്രി എന്നീ നിലകളിലേക്കുള്ള അദ്ദേഹത്തിന്റെ വളർച്ചയ്ക്കുപിന്നിൽ അതിക്രൂരമായ മർദ്ദനത്തിന്റെയും കഠിനമായ യാതനകളുടെയും കരളലിയിക്കുന്ന കഥകൾ നിറഞ്ഞ സാമാന്യം സുദീർഘമായ ജീവിതമാണുള്ളത്. ജീവിതം പുഷ്പിക്കുന്ന വസന്തത്തിന്റെ ഒരു നല്ല ഭാഗം അദ്ദേഹത്തിനു ജയിലറയിൽ കഴിയേണ്ടിവന്നു.... രാഷ്ട്രീയപ്രവർത്തനം ദുരിതപൂർണ്ണവും യാതനാനിർഭരവും മാത്രമായിരുന്ന ഒരു കാലഘട്ടത്തിൽ സ്വന്തമായ ഉയർച്ചയോ, സുഖമോ ഒന്നും ലക്ഷ്യമാക്കാതെ ബഹുജനസമരങ്ങളിൽ അദ്ദേഹം പങ്കെടുത്തു. എത്ര കഠിനമായ മർദ്ദനത്തിന്റെയും ഭീഷണിയുടെയും നടുവിലും ആത്മധൈര്യം കൈവിടാതെ അദ്ദേഹം പ്രവർത്തിച്ചു. സുദീർഘമായ പൊതുപ്രവർത്തനകാലത്ത് പല ശക്തികളും വ്യക്തികളും അദ്ദേഹത്തെ ശക്തിയായി എതിർത്തിട്ടുണ്ട്. ആ എതിർപ്പുകളെ അതിജീവിച്ചാണ് അദ്ദേഹം വളർന്നത്."

മറ്റൊരു ഉറ്റ സുഹൃത്തും സഹപ്രവർത്തകനുമായിരുന്ന ശ്രീ. ബേബിജോൺ നിസ്വാർത്ഥനായ ആ ജനനേതാവിന്റെ അവസാനകാല 'സമ്പാദ്യങ്ങൾ' എന്തൊക്കെയായിരുന്നു എന്നു വെളിപ്പെടുത്തി.

"....... ആ മർദ്ദനങ്ങൾ വരുത്തിവച്ച അവസാനത്തെ സ്ഥിതി എന്തായിരുന്നു? നടുവിന് ഒരു ബെൽറ്റ്, പിടലിക്ക് മറ്റൊരു ബെൽറ്റ്. രാവിലെ എഴുന്നേല്ക്കുന്ന അവസരത്തിൽ പത്തുപതിനഞ്ചു നിമിഷമെങ്കിലും. നീണ്ടുനില്ക്കുന്ന ചുമ....."

ഒരു ഭരണാധികാരിയെന്ന നിലയിൽ "അദ്ഭുതകരമായ കഴിവുകൾ പ്രദർശിപ്പിച്ചിട്ടുള്ള" ശ്രീ. ദിവാകരനെ അനുസ്മരിച്ചുകൊണ്ട് മുഖ്യമന്ത്രി ശ്രീ. അച്യുതമേനോൻ തുറന്നുപറഞ്ഞു:

"വാസ്തവത്തിൽ. ഈ മന്ത്രിസഭയിൽ ഏറ്റവും പ്രഗല്ഭനായ, കരുത്തനായ ഒരു സഹപ്രവർത്തകനാണ് നഷ്ടപ്പെട്ടിരിക്കുന്നത് എന്നു പറയാൻ ഞാൻ മടിക്കുന്നില്ല......"

ആഭ്യന്തരമന്ത്രി ശ്രീ. കരുണാകരനെ അദ്ഭുതപ്പെടുത്തിയത്, തൊഴിലാളിനേതാവായ ശ്രീ. ദിവാകരനിൽക്കണ്ട മറ്റൊരു പ്രത്യേകതയായിരുന്നു.

"താൻ സ്നേഹിക്കുകയും താൻ ആർക്കുവേണ്ടി ജീവിക്കുന്നുവോ, അവർക്കുവേണ്ടി പ്രവർത്തിക്കുകയും മറ്റും ചെയ്യുമ്പോഴും അവരുടെ താത്പര്യം പൂർണ്ണമായി സംരക്ഷിക്കുന്നതിന്, രാജ്യതാത്പര്യം അനുകൂലമല്ലാതെ വരുന്ന സാഹചര്യം ഉണ്ടാകുകയാണെങ്കിൽ, രാജ്യതാത്പര്യം അദ്ദേഹം മുന്നിൽക്കണ്ടിരുന്നു."

സെക്രട്ടേറിയറ്റ് വൃത്തങ്ങളിൽ അക്കാലത്ത് പരക്കെ അംഗീകരിക്കപ്പെട്ടിരുന്ന മറ്റൊരു കാര്യവും അദ്ദേഹം ഓർമ്മിപ്പിച്ചു:

"സർവ്വീസ് കാര്യങ്ങളെ സംബന്ധിച്ച് ആധികാരികമായ അഭിപ്രായം പറയുവാനും സർവ്വീസ് നിയമങ്ങൾ വിരൽത്തുമ്പത്ത് എന്ന നിലയിൽ റഫറൻസൊന്നുംകൂടാതെ പ്രതിപാദിക്കുവാനും അദ്ദേഹത്തെപ്പോലെ കഴിവുള്ള ഏതെങ്കിലും ഭരണാധികാരികൾ ഉണ്ടോ എന്ന കാര്യം സംശയമാണ്."

പതിവനുസരിച്ചുള്ള പാർട്ടി നേതാക്കന്മാരുടെയെല്ലാം പ്രസംഗങ്ങൾ കഴിഞ്ഞു. പരേതനോടുള്ള ബഹുമാനസൂചകമായി അംഗങ്ങളെല്ലാം നമ്രശിരസ്കരായി എഴുന്നേറ്റു നില്ക്കുകയാണ് അടുത്ത ചടങ്ങ്. അതിനുള്ള അഭ്യർത്ഥന സഭാദ്ധ്യക്ഷനിൽനിന്നും ഉണ്ടാകുന്നതിനുമുമ്പായി ശ്രീ. ടി.വി. തോമസ് സാവധാനം സ്വസ്ഥാനത്ത് എഴുന്നേറ്റു നിന്നു. എല്ലാ കണ്ണുകളും അങ്ങോട്ടേക്കു തിരിഞ്ഞു.

അത് അസാധാരണമായിരുന്നു. ഇന്ത്യൻ കമ്മ്യൂണിസ്റ്റ് പാർട്ടിക്കുവേണ്ടി നേരത്തേ ശ്രീ. എൻ.ഇ. ബലറാം ചരമോപചാരപ്രസംഗം നടത്തിക്കഴിഞ്ഞിരുന്നു. നിയമസഭാകക്ഷി നേതൃത്വം വഹിക്കാത്തവർ ചരമോപചാരപ്രസംഗങ്ങൾ നടത്തുന്ന പതിവ് അക്കാലത്ത് ഇല്ലായിരുന്നു.

മൂന്നു വ്യാഴവട്ടത്തിലധികം കാലം ഒരേ മണ്ഡലത്തിൽ പ്രവർത്തിക്കുകയും ഏറ്റവുമടുത്ത സൗഹൃദബന്ധം പുലർത്തുകയും ചെയ്ത ടി.കെയ്ക്ക് നിയമസഭ ആദരാഞ്ജലികൾ അർപ്പിക്കുന്ന വേളയിൽ, ശ്രീ. ടി.വി. തോമസിനു മൗനാവലംബിയായി കഴിയുവാൻ സാധിച്ചില്ല.

"ഏതെല്ലാം മണ്ഡലങ്ങളിൽ അദ്ദേഹം പ്രവർത്തിച്ചിട്ടുണ്ടോ. അവിടെയൊക്കെ അഭൂതപൂർവ്വമായ, അസാമാന്യമായ, അവിശ്വസനീയമായ നേട്ടങ്ങൾ സമ്പാദിക്കുവാൻ അദ്ദേഹത്തിനു സാധിച്ചിട്ടുണ്ട്...."

ശോകാർദ്രമെങ്കിലും ആത്മാർത്ഥതയുടെ തെളിമ വെളിവാക്കുന്ന സ്വരത്തിൽ അദ്ദേഹം പറഞ്ഞുതുടങ്ങി. പതിവിലേറെ പതിഞ്ഞ ശബ്ദം. എല്ലാവരും ശ്രദ്ധയോടെ കേട്ടിരുന്നു:

"അദ്ദേഹത്തെ സംബന്ധിച്ച് ആധികാരികമായി എന്തെങ്കിലും സംസാരിക്കുവാൻ കഴിവുള്ള ചുരുക്കം ചില സ്നേഹിതന്മാരിൽ ഒരാളാണ് ഞാൻ. പല സന്ദർഭങ്ങളിലും മറ്റാരുമില്ലാതെ, മറ്റാരും അറിയാതെ ഞങ്ങൾ തമ്മിൽ പല വിഷയങ്ങളെ സംബന്ധിച്ചും ചർച്ചചെയ്യുമായിരുന്നു. പല വ്യക്തികളെയും-സ്നേഹിതന്മാരെയും അല്ലാത്തവരെയും-സംബന്ധിച്ച് വിലയിരുത്തിയിട്ടുണ്ട്; പല സഹായങ്ങളും അദ്ദേഹം എന്നോട് ആവശ്യപ്പെട്ടിട്ടുണ്ട്. ഞാൻ അങ്ങോട്ടും..... അന്തസ്സുള്ള പെരുമാറ്റം, അന്തസ്സുള്ള സംസാരം. അത് അദ്ദേഹത്തിന്റെ പൊതുജീവിതത്തിലെന്നപോലെ സ്വകാര്യജീവിതത്തിലും പ്രകടമായിക്കണ്ട അസാമാന്യമായ ഒരു സിദ്ധിയായിരുന്നു... ഏതു മണ്ഡലത്തിലാണ് അദ്ദേഹം ശോഭിക്കാതിരുന്നിട്ടുള്ളത്? കൂടുതൽ ഉയർന്ന, വിശാലമായ മണ്ഡലങ്ങൾ അദ്ദേഹത്തിനു തുറന്നു കിട്ടണമേ എന്നു പലപ്പോഴും ഞാൻ ആഗ്രഹിച്ചിട്ടുണ്ട്.... എനിക്ക് ഒരു പരാതിയേയുള്ളൂ. അതാണ് എന്നെ കൂടുതൽ വേദനിപ്പിക്കുന്നതും. മുൻപേ പോകേണ്ടവർ അദ്ദേഹത്തിന്റെ സുഹൃദ്വലയത്തിൽ പലരുമുണ്ടായിരുന്നു. അവരെയെല്ലാം തള്ളിമാറ്റിക്കൊണ്ട് അദ്ദേഹം മുമ്പേ പോയിരിക്കുകയാണ്. അത് എന്നെ ദുഃഖിപ്പിക്കുന്നു...."

മുമ്പേപോകണമെന്ന് ടി.വി ആഗ്രഹിച്ചിരുന്നുവോ? അങ്ങനെയൊരു 'ഡെത്ത്-വിഷ്' അദ്ദേഹം ഉള്ളിൽ ഒതുക്കിയിരുന്നുവോ? എങ്കിൽ അതിന് എന്തായിരുന്നു കാരണം?

ആവോ, ആർക്കറിയാം?

അതെന്തായാലും, ശ്രീ. ടി.വി. തോമസ് അന്നതു പറഞ്ഞപ്പോൾ. മാരകമായ കാൻസർ രോഗം, ജീവചൈതന്യം തുടിച്ചുനിന്നിരുന്ന ആ ശരീരത്തെ അല്പാല്പമായി കാർന്നുതിന്നുതുടങ്ങിയ കാര്യം ആർക്കും അറിവില്ലായിരുന്നു- അദ്ദേഹത്തിനുപോലും!

രണ്ടുവർഷത്തിനുശേഷം ടി.കെയ്ക്കു 'പിറകെ' അദ്ദേഹവും പോയി.

(തുടരും)

എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

**ന**മ്മൾ സത്യത്തിന്റെ ലോകത്തല്ല ജീവിക്കുന്നത്; അസത്യത്തിന്റെ ലോകത്താണ്. ബ്രിട്ടീഷുകാർ നമ്മുടെ രാജ്യം ഭരിച്ചകാലത്ത് എന്തെല്ലാം ഗുണങ്ങൾ ഉണ്ടായിരുന്നോ അവയിലൊന്നും ഇക്കാലത്തില്ല. അന്നത്തെ ദോഷങ്ങൾ ബൃഹദാകാരമാർജ്ജിച്ച് ഇന്നു നമ്മളെ പേടിപ്പെടുത്തുന്നു. രാജവാഴ്ച ഉണ്ടായിരുന്ന കാലയളവിൽ തിരുവിതാംകൂറിൽ ഗുണങ്ങളും ദോഷങ്ങളും ഏറെ. ഇന്നു ഗുണമൊന്നുമില്ല. അന്നത്തെ ദോഷങ്ങൾ പർവ്വതപ്രായങ്ങളായി നമ്മുടെ മുൻപിൽ നില്ക്കുന്നു. പേടിക്കു പുറമേ വേദനയുമുണ്ടു നമുക്ക്. ഉള്ളങ്കാലിൽ മുള്ളുതറച്ചാൽ അതു എടുത്തുകളയാനാവാത്തവിധം അകത്തേക്കു പോയിരിക്കും. വേദന അസഹനീയം. നടക്കാൻ മേലാ. ഇതിനു തുല്യമായ ഒരവസ്ഥയാണ് നമുക്കിപ്പോൾ.

ഞാൻ വിദ്യാർത്ഥിയായിരുന്ന കാലത്ത് 'സർക്കാർ ഗസറ്റ്' എന്ന് ആളുകൾ വിളിച്ചിരുന്ന ഒരു പത്രത്തിനായിരുന്നു പ്രാമുഖ്യം. സർ.സി.പി.രാമസ്സ്വാമി അയ്യരെ പ്രശംസിക്കുകയും ജനനേതാക്കന്മാരായിരുന്ന പട്ടംതാണു പിള്ള, റ്റി.എം. വർഗ്ഗീസ്, സി. കേശവൻ ഇവരെ നിന്ദിക്കുകയും ചെയ്തിരുന്നു ആ പത്രം. നിന്ദനത്തിന് ഒരുദിവസം സന്ദർഭം കിട്ടിയില്ലെങ്കിൽ ഉറിയടി, അഷ്ടമിരോഹിണി ഇവയെക്കുറിച്ചാവും പത്രത്തിൽ വാർത്തകൾ. അന്ന് ആ പത്രത്തെ മാത്രം സഹിച്ചാൽ മതിയായിരുന്നു ആളുകൾക്ക്. ഇന്ന് അതല്ല സ്ഥിതി. എത്രയെത പത്രങ്ങൾ! ഓരോ പത്രവും അതിന്റെ താത്പര്യത്തിനു യോജിച്ച വിധത്തിൽ വാർത്തകൾ പ്രസിദ്ധപ്പെടുത്തുന്നു. സ്യൂഡോ സംഭവങ്ങൾ സൃഷ്ടിക്കുന്നു. പത്രം വായിച്ചു സത്യം ഗ്രഹിക്കാൻ വയ്യ ഇന്ന്.

റ്റെലിവിഷൻ സെറ്റിന്റെ നോബ് തിരിച്ചാൽ സർക്കാരിന് അനുകൂലമായി വാർത്തകളെ ഭാഗിക സത്യങ്ങളാക്കുന്നതു കേൾക്കാം. നിശ്ചയിക്കപ്പെട്ട സമയത്തിനുള്ളിൽ വായിച്ചുതീർക്കണമെന്നതുകൊണ്ട് ന്യൂസ് വായനക്കാർ തിടുക്കത്തിൽ വായിക്കുന്നു. അപ്പോൾ പലതും ശ്രോതാക്കൾക്കു മനസ്സിലാകുകയില്ല. പലരും വാക്യത്തിന്റെ അവസാനത്തെ വാക്ക് വിഴുങ്ങിക്കൊണ്ടാണു വായിക്കുക. അതുകൊണ്ട് വ്യക്തി മരിച്ചോ മരിച്ചില്ലയോ എന്നറിയാൻ കഴിയുകയില്ല. ക്രിയ ഒടുവിൽ വന്നാൽ ശ്രോതാക്കൾ കറങ്ങിയതുതന്നെ. പല സന്ദർഭങ്ങളിലും ഇവരുടെ വായന കേട്ടതിനുശേഷം ഞാൻ തിരുവനന്തപുരത്തെ മലയാളമനോരമ സിറ്റി ഓഫീസിലോ കേരളകൗമുദി ഓഫീസിലോ റ്റെലിഫോണിൽ വിളിച്ചുചോദിച്ചിട്ടുണ്ട്, 'എ' മരിച്ചെന്നാണോ മരിച്ചില്ലെന്നാണോ റ്റെലിവിഷനിൽ പറഞ്ഞതെന്ന്. അപ്പോൾ മറുപടി കിട്ടും. 'രണ്ടുമല്ല. ആ വ്യക്തി മുൻകൂർ ജാമ്യത്തിന് അപേക്ഷിച്ചുവെന്നാണ് വാർത്ത.' അസഹനീയമായ വേറൊരു കാര്യം ചില സ്ത്രീകളുടെ ശരീരമിളക്കലും തലവെട്ടിക്കലുമാണ്. വടിപോലെയിരുന്നു വായിക്കണമെന്നോ അനൗൺസ് ചെയ്യണമെന്നോ പറയുകയല്ല ഞാൻ. സ്വല്പമൊക്കെ ചലനമാകാം. എന്നാൽ കോവിൽക്കാളകളെപ്പോലെ തലയിളക്കേണ്ടതുണ്ടോ? റ്റെലിവിഷൻ സെറ്റിന്റെ പരിധിക്കപ്പുറത്തു ചെല്ലത്തക്കവിധം ശരീരം ആട്ടേണ്ടതുണ്ടോ? നിമിഷത്തിൽ നൂറുതവണ തല ഉയർത്തുകയും താഴ്ത്തുകയും ചെയ്യേണ്ടതുണ്ടോ? റ്റെലിവിഷനിൽനിന്നു വരുന്ന ഉച്ചാരണവൈരൂപ്യം ക്ഷമിക്കാം. വാർത്തകൾ എഴുതിക്കാണിക്കുമ്പോൾ വരുന്ന അക്ഷരത്തെറ്റുകൾ ക്ഷമിക്കാനാവില്ല. അടുത്ത കാലത്ത് 'ഭീഷണി' എന്ന വാക്കു 'ഭീക്ഷണി'യായി രൂപംകൊണ്ടു സെറ്റിൽ. ഭീഷണിക്ക് എന്തു ശക്തിയിരിക്കുന്നു! അതിനാൽ ഭീക്ഷണിയാക്കുന്നു എഴുതുന്ന ആൾ. ദ്രഷ്ടാക്കളുടെ വിശേഷിച്ചും അനാഗതശ്മശ്രുക്കളുടെയും അനാഗതാർത്തവകളുടെയും മലിന വികാരങ്ങളെ കൂടുതൽ മലിനമാക്കുന്നു റ്റെലിവിഷൻ പരസ്യങ്ങൾ. തേയിലയുടെ മേന്മ സുന്ദരന്റെയും സുന്ദരിയുടെയും പ്രതിബന്ധപ്പെടുത്തിയ ചുംബനത്തിലൂടെ മാത്രമേ കാണിക്കാൻ പറ്റുകയുള്ളോ. തേയിലക്കൂടെടുത്ത് തന്റെയും പുരുഷന്റെയും ചുണ്ടുകൾക്കിടയിൽ സ്ത്രീ വയ്ക്കുമ്പോൾ ചുംബനം കണ്ടാലുണ്ടാകുന്ന ക്ഷോഭത്തെക്കാൾ വലിയ ക്ഷോഭമല്ലേ പിഞ്ചുകുട്ടികൾക്ക് ഉണ്ടാവുക? പൗഡറിന്റെ സൗരഭ്യത്തിൽ ഊന്നാൻവേണ്ടി ഒരുത്തന്റെ കക്ഷരോമങ്ങൾ കാണിച്ചാലേ മതിയാവുകയുള്ളോ?

റ്റെലിവിഷൻ സെറ്റിന്റെ നോബ് തിരിച്ചാൽ സർക്കാരിന് അനുകൂലമായി വാർത്തകളെ ഭാഗിക സത്യങ്ങളാക്കുന്നതു കേൾക്കാം. നിശ്ചയിക്കപ്പെട്ട സമയത്തിനുള്ളിൽ വായിച്ചു തീർക്കണമെന്നതുകൊണ്ട് ന്യൂസ് വായനക്കാർ തിടുക്കത്തിൽ വായിക്കുന്നു. അപ്പോൾ പലതും ശ്രോതാക്കൾക്കു മനസ്സിലാകുകയില്ല.

സായ്പന്മാരുടെ ചിന്തകൾ അവിടെയുണ്ടാകുന്ന സാഹിത്യകൃതികൾക്കു യോജിച്ചവയായിരിക്കാം. അല്ലായിരിക്കാം. അവയെടുത്തു ഇവിടെയുള്ള ചേരാടാകൾക്കു ചിലർ



നല്കുമ്പോൾ രണ്ടുകൂട്ടരും വിദൂഷകരായി മാറുന്നു. ഇംഗ്ലീഷ് പുസ്തകങ്ങൾ വായിക്കാത്തവർ, വായിച്ചാൽ മനസ്സിലാകാത്തവർ ഇതുകണ്ട് അദ്ഭുതം കൂറി 'അഹോ എന്തൊരു പ്രതിഭ!' എന്ന് ഉദ്ഘോഷിക്കുന്നു. ഒരുദാഹരണം നല്കട്ടെ. ഫ്രഞ്ച് ചിന്തകൻ ദറീദയുടെ അഭിപ്രായം ഓരോ സാഹിത്യകൃതിയും കേന്ദ്രമില്ലാത്ത ഘടനകളുടെ സമാഹാരം ആണെന്നാണ്. അതുകൊണ്ട് സാകല്യാവസ്ഥയിലുള്ള അർത്ഥം ഒരു രചനയ്ക്കുമില്ലപോലും. ഈ ആശയമെടുത്ത് ഇവിടത്തെ ഒരു ചേരാടാ എഴുത്തുകാരന്റെ കൃതിയിൽ ഇവിടത്തെ നിരൂപകൻ വയ്ക്കുന്നു. നോൺസെൻസാണത് എന്നു മനസ്സിലാക്കാതെ ആ ദുഷ്ടകൃത്യം ചെയ്യുന്ന നിരൂപകനെ പ്രശംസകൊണ്ടു സ്വർഗ്ഗത്തോളം ഉയർത്തുന്നു വേറെ ചിലർ. ചുരുക്കത്തിൽ പത്രങ്ങളെ വിശ്വസിക്കാൻ വയ്യ. സർക്കാരിന്റെ വാർത്താപ്രചാരണങ്ങളെ വിശ്വസിക്കാൻ വയ്യ. പരസ്യങ്ങളെ വിശ്വസിക്കാൻ വയ്യ. സാഹിത്യനിരൂപണത്തെ വിശ്വസിക്കാൻ വയ്യ. പ്രിയപ്പെട്ട വായനക്കാരേ, ഉറങ്ങുന്ന ഏതാനും മണിക്കൂറുകൾ ഒഴിച്ചു ശേഷമുള്ള സമയമാകെ നമ്മൾ കള്ളത്തിൽ മുഴുകി ജീവിക്കുന്നു.

* * * *

**പ**ണ്ട് ഒരു വക്കീലിനെ പറ്റിച്ചു പണം നേടാനായി ഒരുത്തൻ ഒരു വിദ്യ കാണിച്ചു. വക്കീൽ സുന്ദരിയായ യുവതിയുമായി മുറിയിലെത്തുമെന്ന് മനസ്സിലാക്കിയ അവൻ അയാളുടെ കിടപ്പുമുറിയിൽ ഒളിച്ചിരുന്നു ക്യാമറയുമായി. ഫോട്ടോ എടുക്കേണ്ട സമയത്ത് അയാളത് എടുത്തു. എന്നിട്ട് അവരുടെ മുൻപിൽ ചാടിയെത്തി വലിയ തുക കൊടുത്തില്ലെങ്കിൽ പടം പരസ്യപ്പെടുത്തുമെന്നു ഭീഷണിപ്പെടുത്തി. പക്ഷേ പ്രിന്റ് എടുത്തപ്പോൾ അതിൽ വക്കീലുമില്ല, പെണ്ണുമില്ല. മുറിയുടെ ഒരു മൂലയിൽ വച്ചിരുന്ന ഒരു വലിയ റിഫ്രിജെറേറ്റർ മാത്രം. മുകളിലെഴുതിയ കുറിപ്പിൽ യഥാർത്ഥത്തിൽ നടക്കുന്നത്, നടന്നത്. ഇല്ലെന്നും റിഫ്രിജെറേറ്ററേ ഉള്ളുവെന്നും വായനക്കാർക്കു തോന്നുന്നുണ്ടോ? ഉണ്ടെങ്കിൽ പടമെടുത്ത എന്റെ അവിദഗ്ദ്ധതയായി മാത്രം അതിനെക്കരുതിയാൽ മതി. മുറിയിൽ വക്കീലും പെണ്ണും ഉണ്ടായിരുന്നതുപോലെ ഈ വിവരണത്തിലും സത്യമുണ്ട്. അതിന്റെ ആവിഷ്കാരത്തിൽ സത്യം വന്നില്ലെന്നേയുള്ളു.

## സ്കെച്ച്

Then one of the twelve, called Judas Iscariot went unto the Chief priests,
And said unto them, what will ye give me, and I will deliver him unto you? And they convenanted with him for thirty pieces of silver.
And from that time he sought opportunity to betray him.

ജൂഡാസിന്റെ വഞ്ചനയെക്കുറിച്ചുള്ള ഈ ഭാഗം ബൈബിളിൽ വായിക്കുമ്പോഴെല്ലാം എനിക്കു സംവേഗമുണ്ടാകാറുണ്ട്. ജൂഡാസിനു മുൻപും അവനു ശേഷവും വഞ്ചനകളുണ്ടായിട്ടുണ്ട്. പക്ഷേ ജൂഡാസിന്റെ വഞ്ചനയെക്കാൾ വലിയ വഞ്ചന നടന്നിട്ടുണ്ടോ എന്ന കാര്യത്തിൽ സംശയം. ബൈബിളിലെ ആ വാക്യങ്ങൾ ഒന്നുകൂടെ വായിച്ചുനോക്കുക. എന്തൊരു ആർജ്ജവമാണു രചനയ്ക്ക്. ഇതിനെക്കാൾ ഭംഗിയായി അക്കാര്യം എങ്ങനെയാണ് പ്രകാശിപ്പിക്കുക.


ലിയോ ടോൾസ്റ്റോയി

ജൂഡാസിന്റെ വഞ്ചനയെക്കാൾ വലിയ വഞ്ചന ഈ ലോകത്തില്ലെങ്കിലും ഊമക്കത്തുകൾ മാന്യന്മാർക്ക് അയയ്ക്കുന്നവർ ആ വഞ്ചകനെക്കാൾ വലിയ വഞ്ചകരാണ്. ധൈര്യമില്ലാത്തവർ കള്ളം പറയും, അന്യരെ വഞ്ചിക്കും. അതിനാൽ വഞ്ചകന്മാർ കള്ളന്മാരാണ്. കള്ളക്കത്തുകൾ അയയ്ക്കുന്നവർ ഭീരുക്കളാണ്. തങ്ങളാരാണെന്ന് അറിയിക്കാതെ റ്റെലിഫോണിൽ വിളിച്ച് അസഭ്യം പറയുന്നവരും ഭീരുക്കളത്രേ. എനിക്കിതിലൊക്കെ വല്ലായ്മയുണ്ടെന്നു വിചാരിക്കരുത് ആരും. ആർജ്ജവമാർന്ന പ്രശംസ കേട്ടാലും എനിക്ക് സന്തോഷമില്ല.

ജൂഡാസിന്റെ വഞ്ചനയെക്കാൾ വലിയ വഞ്ചന ഈ ലോകത്തില്ലെങ്കിലും ഊമക്കത്തുകൾ മാന്യന്മാർക്ക് അയയ്ക്കുന്നവർ ആ വഞ്ചകനെക്കാൾ വലിയ വഞ്ചകരാണ്. ധൈര്യമില്ലാത്തവർ കള്ളം പറയും, അന്യരെ വഞ്ചിക്കും. അതിനാൽ വഞ്ചകന്മാർ കള്ളന്മാരാണ്. കള്ളക്കത്തുകൾ അയയ്ക്കുന്നവർ ഭീരുക്കളാണ്. തങ്ങളാരാണെന്ന് അറിയിക്കാതെ റ്റെലിഫോണിൽ വിളിച്ച് അസഭ്യം പറയുന്നവരും ഭീരുക്കളത്രേ. എനിക്കിതിലൊക്കെ വല്ലായ്മയുണ്ടെന്നു വിചാരിക്കരുത് ആരും. ആർജ്ജവമാർന്ന പ്രശംസ കേട്ടാലും എനിക്ക് സന്തോഷമില്ല. പച്ചത്തെറി എഴുത്തുകളിലൂടെയും റ്റെലിഫോണിലൂടെയും കിട്ടുമ്പോൾ എനിക്കു ക്ഷോഭമുണ്ടാകാറില്ല. എന്റെ നന്മകൊണ്ടല്ല അത്. പ്രായമേറെയായതുകൊണ്ടു എല്ലാത്തിനോടും നിസ്സംഗത വന്നുപോയി എനിക്ക്. കള്ളക്കത്തുകൾ അയയ്ക്കുന്നവരും തെറി പറയുന്നവരും ഭീരുക്കളാണെന്ന വസ്തുസ്ഥിതി കഥനം നിസ്സംഗനായി നടത്തുന്നതേയുള്ളു ഞാൻ.

ഇത്രയുംകാലം ഈ വിഷയത്തെക്കുറിച്ച് 'കമാ' എന്നു മിണ്ടാത്ത ഞാൻ ഇപ്പോൾ ഇതെഴുതിയതിനു കാരണമുണ്ട്. ശ്രീ.റ്റി.എൻ. പ്രകാശ് 'ഇന്ത്യാ റിവ്യൂ' എന്ന മാസികയിലെഴുതിയ 'ഊമക്കത്ത്' എന്ന കഥ ഞാൻ വായിച്ചു എന്നതുതന്നെ ആ കാരണം. പ്രകാശിന്റെ ഊമക്കത്തുകാരൻ നിത്യജീവിതത്തിലെ ഊമക്കത്തുകാരന്മാരെപ്പോലെയല്ല. അയാൾ ഭാവികഥനം നിർവഹിച്ച് കത്തെഴുതുന്നവനാണ്. പരിഹാസച്ഛായയോടെ പ്രകാശ് അവനെ കഥയിൽ ചിത്രീകരിക്കുന്നു. ആ ചിത്രീകരണം നന്നായിട്ടുണ്ടുതാനും. എങ്കിലും ഇതു കഥയായിട്ടില്ല. സ്കെച്ച് എന്നുവേണമെങ്കിൽ വിളിക്കാം.

## ചോദ്യം, ഉത്തരം

"**അ**ച്ഛനമ്മമാരും മക്കളും തമ്മിൽ ഇന്ന് അകല്ച്ച ഉണ്ടാവാൻ എന്താണു കാരണം?"

"അത് ഇന്നത്തെ മാത്രം രീതിയല്ല. പണ്ടും ഇങ്ങനെതന്നെ. അച്ഛൻ മകനെ ഭീഷണിപ്പെടുത്തുന്നു. അമ്മ മകളെയും. അതുകൊണ്ട് മകന് അച്ഛനെയും മകൾക്ക് അമ്മയെയും ഇഷ്ടമില്ല. അവർ തമ്മിൽ അകലുന്നു."

"മനുഷ്യരെ ചികിത്സിക്കുന്ന ഡോക്ടറെയെന്നപോലെ മൃഗങ്ങളെ ചികിത്സിക്കുന്ന ഡോക്ടറെ നമ്മൾ ബഹുമാനിക്കാത്തതെന്ത്?"

"മൃഗഡോക്ടറന്മാരെ വേണം കൂടുതൽ ബഹുമാനിക്കാൻ. മൃഗങ്ങൾക്കു മരുന്നുകൊടുത്തിട്ടു ഡോക്ടർ മാറിനില്ക്കുമ്പോൾ അഞ്ചു രൂപയുടെ എടുക്കാത്ത ഒരു നോട്ട് വെള്ളക്കവറിനകത്താക്കി മൃഗങ്ങൾ അദ്ദേഹത്തിന്റെ മുൻപിൽ വയ്ക്കില്ല. ഡോക്ടർ വീട്ടിൽച്ചെന്നു ഉറങ്ങാൻ തുടങ്ങുമ്പോൾ മൃഗം അദ്ദേഹത്തെ റ്റെലിഫോണിൽ വിളിച്ച് 'വേദന കുറയുന്നില്ലല്ലോ ഡോക്ടർ' എന്നു പറയുകയില്ല. 'എനിക്ക് ഇവിടം വേദനിക്കുന്നു. അവിടം വേദനിക്കുന്നു' എന്ന് സാങ്കല്പിക വേദനകൾ മൃഗം വിവരിക്കാറില്ല. മൃഗഡോക്ടർമാർ സുഖമായി ഉറങ്ങുന്നു. അവർക്കു രോഗികളെക്കൊണ്ട് ഉപദ്രവമില്ല. പ്രശാന്ത ജീവിതം നയിക്കുന്ന അവരോടാണ് എനിക്കു ബഹുമാനം."

"അന്യസ്ത്രീയെ സ്പർശിക്കുന്നതിൽ തെറ്റുണ്ടോ?"

"പുരുഷൻ തൊടുന്നതിനെയാണോ നിങ്ങൾ ലക്ഷ്യമാക്കുന്നത്? എങ്കിൽ ഓരോ ദേശത്തെയും സംസ്കാരമ

നുസരിച്ചിരിക്കും സ്പർശവും സ്പർശിക്കാതിരിക്കലും. പടിഞ്ഞാറൻ രാജ്യങ്ങളിൽ യുവതിയായ ഭാര്യയുടെ കൈ ഗ്രഹിച്ചു ചുംബിക്കും അന്യപുരുഷൻ. അതു അവളുടെ ഭർത്താവിന്റെ സാന്നിദ്ധ്യത്തിലുമായിരിക്കും. ഭാര്യയെ അങ്ങനെ മറ്റൊരുത്തൻ മാനിക്കുന്നതിൽ ഭർത്താവിന് സന്തോഷം കാണും. അഭിമാനം തോന്നും. എന്നാൽ ഇവിടെയാണെങ്കിൽ അതുവയ്യ. ഭാര്യയുടെ കൈപിടിച്ച് പുറങ്കൈയിൽത്തന്നെ ചുംബിക്കേണ്ടതില്ല. അതിനു മുൻപ് ഭർത്താവ് അയാളെ കുത്തിമലർത്തിയിരിക്കും. ഏതാനും വർഷങ്ങൾക്കു മുൻപ് ഞാൻ ഗൾഫ് രാജ്യത്തുപോയി. അവിടത്തെ ഒരു സർവകലാശാലയിൽ ചെന്നപ്പോൾ അതിസുന്ദരികളായ പാകിസ്ഥാൻ മുസ്‌ലിം സ്ത്രീകൾ പ്രായം കൂടിയവനെങ്കിലും വിജാതീയനും അന്യദേശക്കാരനുമായ എന്റെ കരതലം ഗ്രഹിച്ച് ആഹ്ളാദം പ്രകടിപ്പിച്ചു. ഇവിടെ റോഡിലൂടെ നടക്കുമ്പോൾ ഒരു കിഴവിയുടെ അടുത്തുകൂടെ അറിയാതെ പോയാൽ മതി. 'ഇതെന്തര്' എന്നു പറഞ്ഞ് അവർ ദൂരത്തേക്കു ചാടും. ഓരോ സ്ഥലത്ത് ഓരോ രീതി. പണ്ടത്തെ ചൈനയിൽ സ്ത്രീയെ പുരുഷൻ തൊടാൻ പാടില്ലായിരുന്നു. ചൈനയിലെ തത്ത്വചിന്തകൻ കൻഫ്യൂഷസിന്റെ (കുങ്ചീയൂ എന്നു ചൈനീസ് ഭാഷയിൽ) ചെറുമകനായ മെൻഷീയസ് (Mencius BC 371-BC 289. മെങ്ദ്സൂ എന്നു ചൈനീസ് ഭാഷയിൽ) മുത്തച്ഛന്റെ തത്ത്വചിന്ത പ്രചരിപ്പിച്ച ആളായിരുന്നു. അദ്ദേഹത്തോട് ഒരാൾ ചോദിച്ചു:- സ്ത്രീയും പുരുഷനും കൊടുക്കൽവാങ്ങൽ നടത്തുമ്പോൾ തമ്മിൽ തൊടാൻ പാടില്ല. അല്ലേ? മെൻഷീയസ് മറുപടി പറഞ്ഞു:- 'പാടില്ല.' (Mencius = Penguin Classics-Page 124 £ 7 = 99)

തികഞ്ഞ മര്യാദയോടെ, തികഞ്ഞ നിശ്ശബ്ദതയോടെ കഴിഞ്ഞുകൂടുന്ന പെൺകുട്ടികൾ വിവാഹത്തിനു ശേഷം മര്യാദയില്ലാതെ പ്രവർത്തിക്കുന്നത് എന്തുകൊണ്ട്? ഭർത്താവിനെ നോക്കി അവൾ അട്ടഹസിക്കുന്നത് എന്തുകൊണ്ട്?"

"ബർനാർഡ്ഷാ പറഞ്ഞിട്ടുണ്ട് എട്ടുകാലി ഇര വലയിൽ വീഴുന്നതുവരെ അനക്കംകൂടാതെ, ഒച്ചയില്ലാതെ ഇരിക്കുമെന്ന്."

* * * *

**ഭാ**ഷാപോഷിണി മാസികയിൽ ശ്രീ.ആർ.സന്തോഷ്



ഡോസ്റ്റോയെവ്സ്കി

"അച്ഛനമ്മമാരും മക്കളും തമ്മിൽ ഇന്ന് അകല്ച്ച ഉണ്ടാവാൻ എന്താണു കാരണം?"

"അത് ഇന്നത്തെ മാത്രം രീതിയല്ല. പണ്ടും ഇങ്ങനെ തന്നെ. അച്ഛൻ മകനെ ഭീഷണിപ്പെടുത്തുന്നു. അമ്മ മകളെയും. അതു കൊണ്ട് മകന് അച്ഛനെയും മകൾക്ക് അമ്മയെയും ഇഷ്ടമില്ല. അവർ തമ്മിൽ അകലുന്നു."

ബാബുവിന്റെ ' ഇഗ്നിയസിന്റെ രണ്ടാം വരവ്' എന്ന ചെറുകഥയുണ്ട്. അതിന്റെ തുടക്കം:-

വിശുദ്ധിയുടെ മൂടുപടം വലിച്ചെറിഞ്ഞ്, സത്യങ്ങളുടെ ആഴങ്ങളിലേക്ക് ഉരുകിയിറങ്ങുന്ന അധ്യാപകന്റെ, ക്ഷീണിച്ച മുഖത്തുനിന്നും കണ്ണുകൾ പിൻവലിച്ച്, തുറന്നിട്ടിരിക്കുന്ന പുസ്തകത്തിനുള്ളിൽ വാക്കുകൾ വരിതെറ്റിച്ച് അനുസരണയില്ലാതെ ഓടുന്നതു കുട്ടികൾ ഭീതിയോടെ അനുഗമിക്കുമ്പോൾ, വിലക്കുകൾക്കപ്പുറത്ത് പൂച്ചക്കുട്ടികൾ നിലവിളിച്ചിരുന്നു.

ഇതെന്തു ഭാഷയാണ്? ഇംഗ്ളീഷോ ഫ്രഞ്ചോ ജർമ്മനോ? അറിയാഞ്ഞിട്ടു ചോദിച്ചേൻ, അരിശമുണ്ടാകവേണ്ട.

## ഭയജനകം

The Dictionary of Phrase and Fable എന്ന ഗ്രന്ഥം (By the Rev. E.Cobham Brewer L.L.D) വിശ്വവിഖ്യാതമാണ്. അതിൽ മനുഷ്യനെ ഇഞ്ചിഞ്ചായി കൊല്ലുന്ന രീതികളെ വിസ്തരിച്ചിട്ടുണ്ട്. ഒന്ന്:- Iron Coffin of Lissa. തടവുകാരനെ ശവപ്പെട്ടിയിൽ കിടത്തും. എന്നിട്ടു അതിന്റെ ഇരുമ്പടപ്പ് മെല്ലെ മെല്ലെ താഴ്ന്നുവരും. അടപ്പു വന്നമർന്ന് തടവുകാരൻ തീവ്രവേദന അനുഭവിച്ചുമരിക്കും. 2) റ്റോർച്ചറിനുള്ള അറയിൽ തടവുകാരനെ കണ്ണുകെട്ടി നിറുത്തും. തൊട്ടുമുൻപിലുള്ള ഒരു പ്രതിമയെ ചുംബിക്കാൻ അയാളോട് ആവശ്യപ്പെടും. തടവുകാരൻ ചുംബിക്കാൻ തുടങ്ങുമ്പോൾ 'ട്രാപ്' വാതിൽ തുറക്കുന്നു. തടവുകാരന്റെ പതനംകൊണ്ട് അറ്റംകൂർത്ത കമ്പികൾ നിറച്ചുവച്ച കുഴൽപോലെയുള്ള ഭാഗം കറങ്ങിത്തുടങ്ങുന്നു. അവ തറച്ചുകയറി തടവുകാരൻ വളരെപ്പതുക്കെ മരിക്കുന്നു. 3) ലൂയി പതിനൊന്നാമന്റെ 'ഇരുമ്പുകൂട്' ഉണ്ടാക്കിയിരുന്നത് തടവുകാർ പല വർഷങ്ങൾ പീഡനമനുഭവിച്ച് കഴിയത്തക്കവിധത്തിലായിരുന്നു.

പണ്ടത്തെ ഇന്ത്യയിലെ ചക്രവർത്തികൾ തടവുകാരെ താഴെക്കിടത്തി അവരുടെ മുകളിൽ പലകകൾ വച്ച് ആനകളെ അവയിലൂടെ നടത്തുമായിരുന്നുവെന്നു ഞാൻ ഏതോ പുസ്തകത്തിൽ കണ്ടു. അസ്ഥിക്കൂടുകൾ തകർന്നും തലകൾ ചതഞ്ഞരഞ്ഞും തടവുകാർ മരിച്ചിരുന്നു. എന്നാൽ ഈ വധപ്രക്രിയകൾ എത്ര നിസ്സാരം! മാതൃഭൂമി ആഴ്ചപ്പതിപ്പിൽ ശ്രീ.ഇ. സുരേഷ് 'മഹാഭാരതം' എന്ന ശീർഷകത്തിൽ വരയ്ക്കുന്ന ഹാസ്യ ചിത്രങ്ങൾ (ലക്കം 10) ഇരുമ്പു ശവപ്പെട്ടിയിലെ മരണത്തെക്കാൾ, ഇരുമ്പുകമ്പികൾ തുളച്ചുകയറിയുള്ള മരണത്തെക്കാൾ, ആന ചവിട്ടുകൊണ്ടുള്ള മരണത്തെക്കാൾ ഭയാനകങ്ങളാണ്.

## രണ്ടു മൂല്യങ്ങൾ

**സാ**ഹിത്യത്തിനു സൗന്ദര്യത്തോടു ബന്ധപ്പെട്ട മൂല്യമുണ്ട്. പ്രയോജനത്തോടു ബന്ധപ്പെട്ട മൂല്യമുണ്ട്. ഏതെങ്കിലും ഒന്നിന് ഊന്നൽ നല്കി എഴുത്തുകാർ ഗ്രന്ഥങ്ങളെഴുതുന്നു. സൗന്ദര്യമെന്ന മൂല്യത്തിനു പ്രാധാന്യം നല്കിയ കൃതികൾ ഹൃദയാഹ്ളാദം നല്കുന്നു. മസ്തിഷ്കത്തിന് ആഹ്ളാദം പ്രദാനം ചെയ്യുന്നവയാണ് പ്രയോജനമൂല്യമേറിയ കൃതികൾ. ദസ്തെയെവ്സ്കിയുടെ 'കുറ്റവും ശിക്ഷയും' എന്ന നോവൽ സൗന്ദര്യത്തിന്റെ മണ്ഡലം സൃഷ്ടിക്കുന്നു. ആങ്ദ്രേ മൽറോയുടെ വിഖ്യാതമായ 'Man's Fate' എന്ന നോവൽ പ്രചാരണത്തിലൂടെ പ്രയോജനമൂല്യത്തിന് പ്രാധാന്യം കല്പിക്കുന്നു.


# NOW ON SALE

| | |
|---|---|
| 1. Salman Rushdie : The Moor's Last Sigh (Paper back) | Rs. 195.00 |
| 2. Balcolm Bradbury : The Modern British Novel | Rs. 330.00 |
| 3. Virginia Woolf : The Crowded Dance of Modern Life | Rs. 220.00 |
| 4. Doris Lessing : Putting the Questions Differently | Rs. 248.00 |
| 5. Simone De Beauvoir, : Adieuz : A Farewell to Sartre | Rs. 330.00 |
| 6. St. Autustine : City of God | Rs. 600.00 |
| 7. UNESCO : World Education Report 1995 | Rs. 525.00 |

MODERN BOOK CENTRE
G.P.O. Junction, Thiruvananthapuram - 695 001
Phone : 331826, 331816




ലൊർകയുടെ 'Blood wedding' എന്ന നാടകം സൗന്ദര്യാവിഷ്കാരംകൊണ്ട് ഹൃദയത്തിന് ആഹ്ളാദം നല്കുമ്പോൾ ഹൗപ്റ്റ്മാന്റെ 'നെയ്ത്തുകാർ' എന്ന നാടകം പ്രചാരണത്തിൽ മുഴുകി വായനക്കാരന്റെ മസ്തിഷ്കത്തിന് ഉത്തേജനം വരുത്തുന്നു. പ്രയോജനമൂല്യമേറിയ കൃതികൾ അവയുണ്ടാകുന്ന കാലത്ത് പ്രസിദ്ധിയാർജ്ജിക്കും. പിന്നീടവ പരിഗണിക്കപ്പെടുകയില്ല. മൽറോയുടെ 'Man's Fate' എന്ന നോവൽ ഇന്നാരും വായിക്കുന്നില്ല. 'കുറ്റവും ശിക്ഷയും' എന്ന നോവലിന് വായനക്കാർ കൂടിക്കൂടി വരുന്നു.

ദേശാഭിമാനി വാരികയിൽ "സൂര്യനെല്ലിയിലെ പെൺകുട്ടി" എന്ന കഥയെഴുതിയ ശ്രീ.പി.സോമന് ഇതറിയാൻ പാടില്ലാത്തതല്ല. അദ്ദേഹം ബുദ്ധിമാനാണ്. ധാരാളം വായിക്കുന്ന അധ്യാപകനാണ്. എങ്കിലും പ്രയോജനമൂല്യമാണ് സൗന്ദര്യമൂല്യത്തെക്കാൾ അദ്ദേഹത്തിനിഷ്ടം. ആ ഇഷ്ടത്തിന് അനുസരിച്ച മട്ടിൽ അദ്ദേഹം കഥയെഴുതുന്നു.

## പുതിയ പുസ്തകം

The Hutchinson Dictionary of Ideas എന്ന ഗ്രന്ഥത്തിന്റെ അവതാരികയിൽ ഒരു ചോദ്യം. ആശയങ്ങൾ (ideas) എന്നാൽ എന്താണ്? എക്സിസ്റ്റെൻഷ്യലിസം, സ്വതന്ത്ര വിപണി, ഗ്ളസ്നോസ്ത്, ദേശീയത എന്നൊക്കെ ആളുകൾ പറയും. ഈ സിദ്ധാന്തങ്ങളുടെ അടിയിലായി വേറെ മനുഷ്യസങ്കല്പങ്ങളുണ്ട്. അവയെ മനോഗതങ്ങളെന്നോ സങ്കല്പങ്ങളെന്നോ വിളിക്കുന്നു. തിന്മ, ഗുരുത്വാകർഷണം, നീതി ഇവ ഉദാഹരണങ്ങൾ. ഈ സിദ്ധാന്തങ്ങളെയും സങ്കല്പങ്ങളെയും അവയോടു ബന്ധപ്പെട്ട മഹാവ്യക്തികളെയും ഉൾക്കൊള്ളിച്ചുകൊണ്ടു തയ്യാറാക്കിയ ഗ്രന്ഥമാണ് ഇത്. 583 പുറങ്ങൾക്കുള്ളിൽ എല്ലാം ഒതുക്കണമെന്നതുകൊണ്ട് ഓരോ രചനയ്ക്കും ഹ്രാസം വന്നുപോയിട്ടുണ്ട്. ഹ്രസ്വതയുണ്ടെങ്കിലും പ്രധാനപ്പെട്ട അംശങ്ങൾ പ്രസാധകർ വിട്ടുകളയുന്നില്ല. 1995-ലെ പ്രസാധനമായതുകൊണ്ട് നവീനങ്ങളായ ആശയങ്ങൾ; സങ്കല്പങ്ങൾ ഇവയും പ്രതിപാദിക്കപ്പെടുന്നു. ഇടയ്ക്കിടയ്ക്ക് പ്രധാനപ്പെട്ട വിഷയങ്ങളെക്കുറിച്ച് ഒരു പുറത്തോളംവരുന്ന ലേഖനങ്ങളുമുണ്ട്. സ്നേഹത്തെക്കുറിച്ചുള്ള ലേഖനത്തിൽ 'അസത്യമോ സത്യമോ' (False or True?) 'കാമോത്സുകമായ സ്നേഹം' (Erotic Love) 'കുടുംബവും സ്നേഹിതരും' (Family and Friends) 'നമ്മളെത്തന്നെ സ്നേഹിക്കൽ' (Loving Ourselves) ' അയൽക്കാരനോടുള്ള സ്നേഹം' (Loving our neighbour) '-സ്നേഹമെന്ന ചികിത്സകൻ' (Love the healer) ഈ ഉപശീർഷകങ്ങളിൽ അനതിവിസ്തരമായ പ്രസ്താവങ്ങൾ കാണാം. എല്ലാം സാമാന്യജനതയെ ലക്ഷ്യമാക്കി എഴുതപ്പെട്ടവ. ഈ റഫെറൻസ് ഗ്രന്ഥം പ്രാചീനവും നവീനവുമായ ചിന്താമണ്ഡലങ്ങളിലേക്കു നമ്മെ കൊണ്ടുപോകുന്നു. ലാറ്റിനമേരിക്കൻ സാഹിത്യം, റഷ്യൻ സാഹിത്യം, ജാപ്പനീസ് സാഹിത്യം ഇവയെക്കുറിച്ചു ഈ ഗ്രന്ഥത്തിൽ ഒന്നും കാണുന്നില്ല. അതൊരു ന്യൂനത തന്നെയാണ്. (Helicon Book £ 12 99. Spl. Rs.440=30)



പട്ടം താണുപിള്ള

"തികഞ്ഞ മര്യാദയോടെ, തികഞ്ഞ നിശ്ശബ്ദതയോടെ കഴിഞ്ഞുകൂടുന്ന പെൺകുട്ടികൾ വിവാഹത്തിനുശേഷം മര്യാദയില്ലാതെ പ്രവർത്തിക്കുന്നത് എന്തുകൊണ്ട്? ഭർത്താവിനെ നോക്കി അവൾ അട്ടഹസിക്കുന്നത് എന്തുകൊണ്ട്?"

"ബർനാർഡ്ഷാ പറഞ്ഞിട്ടുണ്ട് എട്ടുകാലി ഇര വലയിൽ വീഴുന്നതു വരെ അനക്കംകൂടാതെ, ഒച്ചയില്ലാതെ ഇരിക്കുമെന്ന്."

## സത്യം

**എ**ന്റെ വീട്ടിന്റെ ജന്നലുകൾക്കു തറയിൽ നിന്ന് ഉയരമില്ല. അതുകൊണ്ട് പാമ്പുകൾ മുറിക്കകത്തേക്ക് കയറിവരാൻ സാദ്ധ്യതയുണ്ട്. ഒരുദിവസം തുറന്നിട്ടിരുന്ന ജനലിനു പുറംതിരിഞ്ഞിരുന്ന് എഴുതുകയായിരുന്നു ഞാൻ. ഒരു ചീറ്റൽ കേട്ടു തിരിഞ്ഞുനോക്കിയപ്പോൾ മുറിയിൽ മൂർഖൻപാമ്പ്. 'അയ്യോ' എന്നു നിലവിളിച്ചുകൊണ്ടു ഞാൻ പ്രാണനുംകൊണ്ടോടി. പാതയിൽ പണിയെടുക്കുന്നവർ സഹായത്തിനെത്തി. ധീരന്മാരായ അവർ മൂർഖനെ അടിച്ചുകൊന്നു. ഈ സംഭവത്തിനുശേഷം ഞാൻ ജന്നൽ തുറന്നിടാറില്ല. മുൻപൊരിക്കലും മറ്റൊരു വിധത്തിൽ ഇതുണ്ടായി. ഇന്നലെ ഉഷ്ണം സഹിക്കാനാവാതെ ജന്നൽ തുറന്നു. അതിനു തൊട്ടടുത്തു നില്ക്കുന്ന റോസാച്ചെടിഒട്ടാകെ ബലാൽക്കാരമായിത്തന്നെ എന്റെ മുറിക്കുള്ളിലേക്കു തള്ളിക്കയറി. പൂക്കളുടെ പരിമളം പ്രസരിപ്പിച്ചു; നമ്മുടെ നല്ല കവികളുടെ കവിതാകുസുമങ്ങൾ നമ്മളാവശ്യപ്പെടാതെതന്നെ സൗരഭ്യം പ്രസരിപ്പിക്കുന്നതുപോലെ. എത്രനേരം ആ സുഗന്ധം ആസ്വദിച്ചു ഞാൻ നിന്നുവെന്ന് അറിയില്ല. പൊടുന്നനെ ഭൂതോദയം. നവീന കവിതയുടെ മൂർഖൻ പാമ്പ് വീണ്ടും മുറിക്കുള്ളിലേക്കു കയറിവന്നാലോ? ഞാൻ ജന്നലടച്ചുകളഞ്ഞു.

## സ്വപ്നം

'**സെ**ക്ഷ്വൽ പൊളിറ്റിക്സ്' എന്ന ഗ്രന്ഥമെഴുതിയ കേറ്റ്മിലറ്റ് ഇന്നലെ എന്റെ സ്വപ്നത്തിൽ ആവിർഭവിച്ചു സുവ്യക്തതയോടെ പറഞ്ഞു:- 'ഞാൻ ഫെമിനിസ്റ്റാണ്. എനിക്കു പതിന്നാലു വയസ്സായിരുന്നപ്പോൾ എന്റെ അച്ഛൻ കുടുംബം ഉപേക്ഷിച്ചുപോയി. എന്റെ ഭർത്താവ് ഫ്യൂമിയോ യോഷിമുറ എന്ന ജപ്പാൻകാരൻ എന്നെ ആഹ്ളാദിപ്പിച്ചില്ല. തകർന്ന, ദാമ്പത്യജീവിതം കൊണ്ടു ഞാൻ സ്വവർഗ്ഗാനുരാഗത്തിൽ വിലയംകൊണ്ടു. മറ്റു ഫെമിനിസ്റ്റുകളായ ബെറ്റി ഫ്രൈഡൻ, ജർമ്മേൻ ഗ്രീർ ഇവർക്കും പരാജയപ്പെട്ട കുടുംബ ജീവിതങ്ങളാണ്. വേറെ മാർഗ്ഗമില്ലാതെ ബെറ്റി ഭർത്താവിനെ ഉപേക്ഷിച്ചു. സാർത്രിന്റെ വെപ്പാട്ടിയായിരുന്ന സീമോൻപോലും ഒരമേരിക്കൻ നോവലിസ്റ്റുമായി ബന്ധം സ്ഥാപിച്ചു. ഞങ്ങൾക്കൊക്കെ സുഖകരമായ ദാമ്പത്യജീവിതം ഉണ്ടായിരുന്നെങ്കിൽ ഞങ്ങൾ ഫെമിനിസ്റ്റുകൾ ആകുമായിരുന്നില്ല!' അവർ ഇതു പറഞ്ഞവസാനിച്ചപ്പോൾ ഞാൻ കണ്ണുതുറന്നു.

(4-ാം പേജിൽ നിന്നും തുടർച്ച)

രാജ്യങ്ങളും ഇന്ത്യയിൽ രൂപം കൊള്ളാൻ പോകുന്ന സർക്കാരിന് കാതോർത്തു കിടക്കുകയാണ്.

സ്ഥിരതയുള്ള ഒരു സർക്കാർ ഇല്ലെങ്കിൽ വിദേശവ്യവസായികൾക്ക് ഇന്ത്യയിൽ പണമിറക്കാൻ വൈമുഖ്യമുണ്ടാകുമെന്ന കാര്യവും നാം അറിയണം. ഒരു ചങ്ങലപോലെ നീണ്ടുപോന്ന നെഹ്റു കുടുംബത്തിന്റെ ആധിപത്യത്തെ റാവു സംഹരിച്ചെങ്കിൽ കൂടി, അദ്ദേഹത്തോട് ആർക്കും രാഷ്ട്രീയമായി അനുകമ്പയില്ല. അദ്ദേഹം പരാജയപ്പെട്ടത് കോൺഗ്രസ്സിനെ ഏകമുഖമുള്ള ഒരു രാഷ്ട്രീയ ശക്തിയാക്കി മാറ്റുന്നതിലാണ്. സന്നിഗ്ദ്ധഘട്ടങ്ങളിൽ കോൺഗ്രസ് ആവശ്യപ്പെട്ട തീരുമാനങ്ങളെടുക്കാൻ അദ്ദേഹത്തിന് കഴിഞ്ഞില്ല. റാവു ഉൽകൃഷ്ടസങ്കല്പങ്ങളുള്ള നേതാവായിരുന്നില്ല. അദ്ദേഹത്തിന് സ്വന്തമായി ഒരു രാഷ്ട്രീയസംസ്കാരം ഉണ്ടായിരുന്നില്ല. ഉണ്ടായിരുന്ന രാഷ്ട്രീയ സംസ്കാരമാകട്ടെ ഉപദേഷ്ടാക്കളിൽ നിന്ന് കടമെടുത്തതുമായിരുന്നു. ഈ ഉപദേഷ്ടാക്കൾക്ക് ദേശീയമായ ഒരു വീക്ഷണമോ, കോൺഗ്രസ്സിന്റെ രാഷ്ട്രീയ സംസ്കാരമോ ഉണ്ടായിരുന്നില്ല. കള്ള സന്യാസിയായ ചന്ദ്രസ്വാമിയുമായുള്ള നരസിംഹറാവുവിന്റെ ബന്ധം മറ്റൊരു വൃത്തികെട്ട അദ്ധ്യായമാണ്.

പുസ്തക വാർത്ത

# മാനസി
## മാധവിക്കുട്ടി

മാധവിക്കുട്ടിക്ക് മാത്രം കഴിയുന്ന ശൈലീവിലാസത്തിൽ അനുവാചകരെ മോഹിപ്പിക്കുന്ന അസാധാരണമായ ഒരു നോവൽ. 35.00

## ഹരിദ്വാരിൽ മണികൾ മുഴങ്ങുന്നു
### എം. മുകുന്ദൻ

സ്വർഗ്ഗത്തിൻെറയും ഭൂമിയുടെയും അതിർത്തിയായ ഹരിദ്വാരിലെ കത്തിയെരിയുന്ന വെയിലിലൂടെ വിയർത്തൊലിച്ച് നടക്കുമ്പോൾ അവൻെറ പ്രജ്ഞയിൽ ഹോമാഗ്നി പടരുകയും മണിനാദം മുഴങ്ങുകയും ചെയ്തു... മുകുന്ദൻെറ പ്രസിദ്ധമായ നോവൽ. 30.00

## നമ്പൂരിഫലിതങ്ങൾ
### കുഞ്ഞുണ്ണി

സാഹചര്യങ്ങൾക്കനുസരിച്ച് ക്ഷണികമാത്രയിൽ തെറിച്ചുചാടുന്ന നർമോക്തികൾ...ചിരിയുടെ ഉന്മാദാവസ്ഥയിലെത്തിക്കുന്ന അതിലെ രസനീയത... അത്തരം നുറുങ്ങുഫലിതങ്ങളാണ് ഈ സമാഹാരത്തിൽ. അനുബന്ധമായി ചാക്യാർ ഫലിതങ്ങളും മാപ്പിള ഫലിതങ്ങളും. 25.00

## ദൈവം സത്യമോ മിഥ്യയോ?
### നിത്യചൈതന്യയതി

ദൈവം സത്യമോ മിഥ്യയോ? ഹാ ജീവിതം, മഞ്ഞുതുള്ളി, സൗന്ദര്യലഹരി, വാസുവിൻെറ അമ്മ, ജീവിതദർശനംതേടി ഒരു തീർത്ഥാടനം തുടങ്ങി 21 ലേഖനങ്ങളുടെ സമാഹാരം. 33.00

## അസ്വസ്ഥരായ പ്രതിഭാശാലികൾ
### കെ.പി. വിജയൻ

ഓബ്രിമെനൻ, സോമർസെററ് മോം, ടെന്നസ്സി വില്യംസ്, യൂജിൻ ഒനീൽ, ഡോം മൊറെയ്സ്, നീരദ് സി. ചൗധരി, യൂകി ഒമിഷിമ, ചാർളി ചാപ്ളിൻ, പിക്കാസോ, വാൻഗോഘ് എന്നീ പത്തു പ്രതിഭാധനരുടെ വിചിത്രവും വിഹ്വലവുമായ ജീവിതങ്ങളിലേക്ക് ഒരെത്തിനോട്ടം. 40.00

## ദേവദാനം
### എം. ആർ. മനോഹരവർമ്മ

ഗ്രാമത്തിൻെറ വിളക്കായ കൃഷ്ണൻകുട്ടി.... കൃഷ്ണൻകുട്ടിയാശാൻ..... കൃഷ്ണൻകുട്ടിയേട്ടൻ.... കൃഷ്ണൻകുട്ടിമാഷ്... മരണമില്ലാത്തവനായി ജനിച്ച് നാട്ടാരുടെ മുഴുവൻ കണ്ണിലുണ്ണിയായി മാറിയ കൃഷ്ണൻകുട്ടിയുടെ കഥയാണ് ഈ നോവൽ. 25.00

കറൻറ് ബുക്സ് പ്രസിദ്ധീകരണം

*വിതരണം*

## കറൻറ് ബുക്സ്

കോട്ടയം (4 ശാഖകൾ) തിരുവനന്തപുരം
കൊല്ലം പത്തനംതിട്ട ആലപ്പുഴ
തൊടുപുഴ എറണാകുളം
ആലുവ ഇരിങ്ങാലക്കുട
പാലക്കാട് കോഴിക്കോട് വടകര
തലശ്ശേരി കല്പറ്റ

cb - 161


## ഉണ്ണിയെയും മുരളിയെയും....

(15-ാം പേജിൽ നിന്നും തുടർച്ച)

കാരണങ്ങൾ ഒന്നും രണ്ടുമല്ല. കഴിഞ്ഞ വർഷം 'കോലീബി' സഖ്യത്തെ കൈമെയ് മറന്നു തകർത്ത് ഉണ്ണിയെ ഡബിൾ ഹാട്രിക്കുകാരനാക്കിയ ഇടതുപക്ഷ പ്രവർത്തകരുടെ വിയർപ്പുതുള്ളികളാണ് ഇവിടെ ഇത്തവണ ഉണ്ണികൃഷ്ണനെതിരെ വോട്ടായി മാറിയത്. വർഗ്ഗശത്രുവിനോടുള്ള പ്രതികാരം തീർക്കലായിരുന്നു ഇവിടെ ഇത്തവണ സി.പി. എം നേതൃത്വം നൽകുന്ന എൽ. ഡി. എഫ്.

ഇന്ദിരാഗാന്ധിയുടെ മാനസപുത്രനായി വന്ന് അവർക്കെതിരെ തിരിയുകയും ബൊഫോഴ്സ് വിവാദത്തിൽ രാജീവ്ഗാന്ധിയെ വെള്ളം കുടിപ്പിക്കുകയും ചെയ്ത കെ.പി. ഉണ്ണികൃഷ്ണനെ ദഹിക്കാത്ത കോൺഗ്രസ്സുകാരും വടകരയിൽ കുറവല്ല. ഉണ്ണികൃഷ്ണൻ കോൺഗ്രസ്സിൽ നിലയുറപ്പിക്കുന്നതിൽ ഭയപ്പാടുള്ള കോൺഗ്രസ്സിലെ ഗ്രൂപ്പ് രാഷ്ട്രീയവും ചേർന്നപ്പോൾ ഒ. ഭരതൻ മഹാഭൂരിപക്ഷത്തിനു ജയിച്ചു.

കെ.മുരളീധരൻ്റെ പരാജയത്തിനു കാരണം ഒന്നുമാത്രം. ഗ്രൂപ്പ് പോരാട്ടത്തിന്റെ പരിണിത ഫലമാണിത്. കൽപ്പറ്റയിൽ വിജയിച്ച കെ.കെ. രാമചന്ദ്രൻ മാസ്റ്റർക്ക് 49539 വോട്ടു ലഭിച്ചപ്പോൾ കെ. മുരളീധരന് ഇവിടെ 46443 വോട്ടു മാത്രമാണു ലഭിച്ചത്. കോഴിക്കോട് ഒന്നിൽ എ. സുജനപാലിന് 43184 വോട്ടും മുരളിക്ക് 40820 വോട്ടുമാണു കിട്ടിയത്.

ബാലുശ്ശേരിയിലും മുരളി കോൺഗ്രസ്സ്- ഐയിലെ നിയമസഭാ സ്ഥാനാർത്ഥി ആർ.കെ. രവിവർമ്മയേക്കാൾ 2000 വോട്ടിനു പിറകിൽ. ബത്തേരിയിലും കൊടുവള്ളിയിലും മാത്രമാണ് മുരളീധരന് യു.ഡി. എഫിലെ നിയമസഭാസ്ഥാനാർത്ഥികളേക്കാൾ നേരിയ വോട്ട് കൂടുതൽ ലഭിച്ചത്.

91-ലെ തിരഞ്ഞെടുപ്പിൽ പന്ത്രണ്ടിൽ അഞ്ചു സീറ്റുനേടിയ യു.ഡി.എഫിന് ഇത്തവണ രണ്ടു സീറ്റുകൾ മാത്രം. രണ്ട് ലോക്സഭാ മണ്ഡലങ്ങൾ ഉൾപ്പെടെ ഏഴു സീറ്റിൽ മത്സരിച്ച കോൺഗ്രസ്സ് ഏഴിലും തോറ്റപ്പോൾ മത്സരിച്ച ഏഴു സീറ്റും സ്വന്തമാക്കാൻ സി. പി. എമ്മിനു കഴിഞ്ഞു. ജനതാദളിന് ഒരു ലോക്സഭാ സീറ്റും ഒരു നിയമസഭാസീറ്റും കിട്ടി. കോൺഗ്രസ്സ് എസ്സിനും സി.പി. ഐക്കും ഓരോ നിയമസഭാ സീറ്റുകൾ നിലനിർത്താനായി.

91 മുതൽ 96 വരെയുള്ള പാർട്ടിയിലെ തമ്മിൽ തല്ലിന്റെ പ്രതിഫലനമാണ് 96-ലെ തിരഞ്ഞെടുപ്പിൽ കോൺഗ്രസ്സിനു നേരിടേണ്ടിവന്നത്. ഒരു രാഷ്ട്രീയ നാടകത്തിന്റെ ദയനീയമായ അന്ത്യം.

## തോൽവിയുടെ പാഠങ്ങൾ

(11-ാം പേജിൽ നിന്നും തുടർച്ച)

വോട്ടർമാർ നൽകിയ തിരിച്ചടിയായിരുന്നു വടകരയിലെ വിധി. സി.പി.എമ്മിലെ ഒ. ഭരതനാണ് വൻ ഭൂരിപക്ഷത്തോടെ ഇവിടെ നിന്നും വിജയിച്ചത്.

കോഴിക്കോട്ട് കെ.മുരളീധരന്റെ പരാജയം ഒട്ടും അപ്രതീക്ഷിതമായിരുന്നില്ല. കരുണാകരന്റെ മകനെ കാലുവാരാൻ കിട്ടുന്ന ചാൻസ് ' എ' ക്കാരും ലീഗും കളഞ്ഞു കുളിക്കുകയില്ലല്ലോ. ജനതാദളിലെ എം.പി. വീരേന്ദ്രകുമാറാണ് ഇവിടെ വിജയിച്ചത്.

സർക്കസിലെ ജോക്കർമാരെപ്പോലെ വലയില്ലാതെ താഴേക്കു ചാടി നടുവൊടിഞ്ഞ സ്ഥാനാർത്ഥികളും ഉണ്ടായിരുന്നു. ദയനീയമായ തോൽവി ഏറ്റുവാങ്ങിയ ഇക്കൂട്ടരിൽ മന്ത്രിമാരായ സി.വി.പത്മരാജൻ, എം.വി. രാഘവൻ, പന്തളം സുധാകരൻ, എസ്. എൻ. ഡി.പി യോഗം പ്രസിഡന്റ് കെ. കെ. രാഹുലൻ, വൈസ് പ്രസിഡന്റ് ജി. പ്രിയദർശൻ, മോഹൻശങ്കർ, മുൻ കേന്ദ്രമന്ത്രി എസ്.കൃഷ്ണകുമാർ, എ. സുജനപാൽ, കെ.വി. തോമസ് അങ്ങനെ ലിസ്റ്റ് നീണ്ടുപോകുന്നു.

എന്തുകൊണ്ട് തോറ്റു എന്നു വിലയിരുത്താൻ എല്ലാവർക്കും മുന്നിൽ ഇനി സമയം ഒരുപാട് അവശേഷിക്കുന്നുണ്ട്. ജനം എല്ലാം കാലാകാലങ്ങളിൽ മറന്നുപോകുമെന്ന് ആരെങ്കിലും ചിന്തിക്കുന്നുണ്ടെങ്കിൽ അവരെ മണ്ടൻ എന്നേ വിളിക്കാൻ കഴിയുകയുള്ളു. തോൽവിയുടെ പാഠങ്ങൾ നന്നായി പഠിക്കുമ്പോൾ പിന്നിട്ട പാതകളെക്കുറിച്ച് ഓർമ്മകൾ ഉണ്ടായിരിക്കണം.

എല്ലാം മറന്ന് കെ. വേണു ഇറങ്ങി പുറപ്പെട്ടപ്പോൾ ശിഥിലമായെങ്കിലും ഓമനിച്ചുപോയ ഒരു സ്വപ്നമാണ് പെട്ടെന്ന് പലരുടേയും മനസ്സിൽ നിന്നും അപ്രത്യക്ഷമായത്. ഒരു നിമിഷമെങ്കിലും പിന്നിലേക്കൊന്നു തിരിഞ്ഞു നോക്കിയില്ലല്ലോ സഖാവേ....!


# സൗജന്യ വരിക്കാരാകാം

വിനോദ വിജ്ഞാന ശാസ്ത്ര കായിക പ്രാധാന്യമുള്ള നിരവധി മാസികകളുടെ സൗജന്യ വരിക്കാരാകുവാനും സ്ത്രീ പുരുഷ സുഹൃത്തുക്കളെ നേടുവാനും എഴുതുക. (വിദേശത്തേക്കും മറുപടി അയക്കുന്നതാണ്) The Manager, **EPOCH**, Post Box No. 4, Alappuzha - 688 561, Kerala Ph: 836361


Edited, Printed and Published by S. Jayachandran Nair on behalf of Kala Kaumudi Publications (P) Ltd. at Kala Kaumudi Press, Thiruvananthapuram
Managing Editor : M. Sukumaran